# ഭാവകുതൂഹലം.




കൊങ്ങോട്ട് കൃഷ്ണൻനായർ.

ശ്രീ.

ജീവനാഥന്റെ

# ഭാവികുതൂഹലം.

(ഒരു അപൂർവ്വജ്യോതിഷഗ്രന്ഥം.)

---

കൊങ്ങോട്ട് കൃഷ്ണൻനായരാൽ

എഴുതപ്പെട്ട

'സഹായിക' എന്ന ഭാഷാവ്യാഖ്യാനത്തോടും,

ലഘുവായ സംജ്ഞാപ്രകരണത്തോടും

ഉപോൽഘാതത്തോടും കൂടിയതു്.

---

കോഴിക്കോട്

നോർമ്മൻ പ്രിന്റിങ്ങ് ബ്യൂറോ:

---



1930. വില. 1 ക.]

# മുഖവുര്

"ഭാവകുതൂഹലം" 16-ാം നൂറ്റാണ്ടിൽ ജീവനാഥനെന്ന ദൈവജ്ഞനാൽ ഉണ്ടാക്കപ്പെട്ട ഒരു ഫലജ്യോതിഷഗ്രന്ഥമാകുന്നു. ഇതിൽ മനോഹരമായ ശ്ലോകങ്ങളും, പല പുതിയ മതങ്ങളും, ഒക്കുന്ന ഫലങ്ങളും ധാരാളം കാണുന്നുണ്ട്. എന്നാൽ ഈ ഗ്രന്ഥത്തിന് സംസ്കൃതത്തിലോ, മലയാളത്തിലോ ഒരു വ്യാഖ്യാനമില്ലാത്തതുകൊണ്ട് കേരളീയ ദൈവജ്ഞന്മാർ സാധാരണയായി ഇതിനെ പഠിക്കുന്നില്ല. അതിനാൽ ഈ ഗ്രന്ഥത്തിന് കേരളത്തിൽ അധികം പ്രചാരമില്ല. ഈ ഗ്രന്ഥത്തെ കേരളത്തിൽ പ്രചാരപ്പെടുത്തുന്നതു വളരെ ഉപകാരമായിരിക്കുമെന്നുള്ള വിശ്വാസത്താൽ ഇതിനെ ഒരു ഭാഷാവ്യാഖ്യാനത്തോടുകൂടെ പ്രസിദ്ധപ്പെടുത്തുവാൻ നിശ്ചയിച്ചു. ജ്യോതിഷശാസ്ത്രത്തിൽ ചില ജനങ്ങളുടെയിടയിലുള്ള അവിശ്വാസത്തെ നീക്കുവാൻ വേണ്ടി ഒരു ഉപോദ്ഘാതവും എഴുതിച്ചേർത്തു. പലർക്കും എളുപ്പത്തിൽ ശാസ്ത്രത്തിൽ പ്രവേശിപ്പാൻ വേണ്ടി എത്രയും ലഘുവായ ഒരു സംജ്ഞാപ്രകരണത്തെയും നിർമ്മിച്ചു. ഈ പുസ്തകം ജനോപകാരമായിത്തീരുന്നതാണെങ്കിൽ ഞാൻ കൃതാർത്ഥനാകും.

ഈ പുസ്തകം എഴുതികഴിഞ്ഞിട്ടു അധികം കാലമായിരിക്കുന്നു. പല വിഘ്നങ്ങളാലും ഇതുവരെ അച്ചടിച്ചു പ്രസിദ്ധംചെയ്വാൻ സാധിച്ചില്ല. ഇതിൽ എൻ്റെ പ്രമാദംകൊണ്ടും, കയ്യെഴുത്തുകാരുടെ പ്രമാദംകൊണ്ടും, അച്ചുകൂടക്കാരുടെ വീഴ്ചകൊണ്ടും വല്ല തെററുകളും കടന്നുകൂടീട്ടുണ്ടെങ്കിൽ സജ്ജനങ്ങൾ ക്ഷമിച്ചു സദയം ചൂണ്ടിക്കാണിച്ചുതരുവാൻ

പ്രത്യേകം അപേക്ഷയുണ്ട്. ഈ പുസ്തകത്തെ മുദ്രാപണം ചെയ്യുന്നതിൽ എനിക്കു വേണ്ടി വന്ന പുസ്തകങ്ങളെ തന്ന് സഹായിച്ച ജ്യോത്സ്യൻ ആർ. മാധവമേനവന്നു എന്റെ കൃതജ്ഞത പ്രത്യേകം ഉണ്ടെന്നു ഇവിടെ പ്രസ്താവിക്കാതെ കഴിയുന്നതല്ല.

കൊല്ലങ്കോട്,
30-9-1930.

കോങ്ങോട്ട്
കൃഷ്ണൻനായര്.



# ഉപോദ്ഘാതം.

ശാസ്ത്രങ്ങൾക്ക് ഒന്നിന്നും ദോഷമുണ്ടെന്ന് പറവാൻ ആൎക്കും ശക്തിയില്ല. എന്നാൽ ശാസ്ത്രങ്ങളെക്കൊണ്ടുപജീവനം കഴിക്കുന്ന ജനങ്ങളെ ആക്ഷേപിക്കുമ്പോൾ ആരും വിസമ്മതം ഭാവിക്കാറില്ല. ശാസ്ത്രാഭ്യാസം ചെയ്യുന്നവർ ധനാൎജ്ജനത്തിന്നൊരുങ്ങുമ്പോഴാണ് ശാസ്ത്രങ്ങൾക്കും അപവാദമുണ്ടാകുന്നത്. ജ്യോതിശ്ശാസ്ത്രത്തിന്നുള്ള അപവാദവും അപ്രകാരമുണ്ടായതാണെന്നാണ് ശങ്കിക്കേണ്ടത്. ഈ ശാസ്ത്രത്തിൽ എനിക്കുള്ള വിശ്വാസം സീമാതീതമായിട്ടുള്ളതല്ലെങ്കിലും ഈ ശാസ്ത്രാഭ്യാസംകൊണ്ട് വളരെ കാൎയ്യമുണ്ടെന്ന് ഞാൻ ദൃഢമായി വിശ്വസിക്കുന്നു. ജ്യോതിശ്ശാസ്ത്രമില്ലെങ്കിൽ ഹിന്തുക്കളുടെ ജീവിതം വിഫലമായിപ്പോകുമെന്നു ഞാൻ പറയേണമെന്നില്ലല്ലൊ? അതിനാൽ, ഈ ശാസ്ത്രം ഹിന്തുക്കളുടെ മതത്തിന്നും, ആചാരത്തിന്നും ഒഴിച്ചുകൂടാത്തതാണ്. എന്നാൽ ഈ ശാസ്ത്രംകൊണ്ടു ഉപജീവിക്കുന്നവരുടെ ഉപയോഗത്തിന്നുവേണ്ടി ഉണ്ടാക്കീട്ടുള്ള ഗ്രന്ഥത്തെ പ്രസിദ്ധീകരിക്കുമ്പോൾ, തച്ഛാസ്ത്രസംബന്ധമായ വിവരങ്ങളെ അല്പമെങ്കിലും ഗ്രന്ഥാരംഭത്തിൽ ചേൎക്കേണമെന്നു വിചാരിച്ചിട്ടുമാത്രമാണ് ഈ ഉപോദ്ഘാതമെഴുതുന്നത്.

### ശാസ്ത്രോൽപത്തി.

ജ്യോതിശ്ശാസ്ത്രത്തിന്റെ ഉത്ഭവത്തെ അന്വേഷിക്കുമ്പോൾ അതിന്റെ ജന്മഭൂമി ഭാരതവൎഷമാണെന്ന് കാണുവാൻ കഴിയുന്നതാണ്. ഈ ശാസ്ത്രത്തെ ആദ്യം കണ്ടുപിടിച്ചത് ഹിന്തുക്കളുമാകുന്നു. ഹിന്തുക്കളുടെ ആദ്യത്തെ മതഗ്രന്ഥങ്ങൾ വേദങ്ങളാണെന്നല്ലൊ? വേദാംഗമായിട്ടാണ് ഈ ശാസ്ത്രത്തെ വെച്ചിരിക്കുന്നത്. അതുകൊണ്ട് ഈ ശാസ്ത്രം ഏറ്റവും പുരാതനമാണെന്ന് നമുക്കറിയാം. വൈദികമതത്തെ സംസ്കാരാദിപ്രയോ

ണ് ഈ ശാസ്ത്രത്തെ ആദ്യം നിൎമ്മിച്ചത്—അഥവാ കണ്ടുപിടിച്ചത്. എന്നാൽ ജ്യോതിശ്ശാസ്ത്രത്തെ കണ്ടുപിടിക്കുവാൻ അവൎക്കൊരു ആവശ്യമാണ് നേരിട്ടിട്ടുണ്ടായിരുന്നത് എന്നും ഇവിടെ പറയേണ്ടതാകുന്നു. വൈദികകൎമ്മങ്ങളിൽ ഏററവും മുഖ്യമായ യാഗാദികൎമ്മങ്ങൾ ഈ ശാസ്ത്രത്തെ കണ്ടുപിടിക്കുവാൻ കാരണമായി ഭവിച്ചു. യാഗാദികൎമ്മങ്ങളിൽ ചിലതു നിൎവ്വിഘ്നമായവസാനിക്കുന്നതും, ചിലതു് മദ്ധ്യത്തിൽവെച്ചു മുടങ്ങുന്നതും, മററു ചിലതു് അമംഗളമായി കലാശിക്കുന്നതും കാണുമാറിടവന്നതിനാൽ ഈ സംഭവങ്ങൾക്കൊക്കെയും ചില കാരണങ്ങളുണ്ടെന്ന് ശങ്കിക്കുവാനിടയായി. ഈ വിഷയത്തിൽ അന്വേഷണം നടത്തിയ ചില ഋഷികൾ ഇതിന്നെല്ലാം കാരണം ഗഗനചാരികളായ നക്ഷത്രങ്ങളും, ഗ്രഹങ്ങളുമാണെന്ന് കണ്ടെത്തി. ഗ്രഹങ്ങളുടെ ബാധ ഗുണമായും, ദോഷമായും പരിണമിക്കുന്നുണ്ടെന്ന് അവർ ശങ്കിച്ചു. അശ്വിന്യാദി നക്ഷത്രങ്ങളുടെയിടയിൽ സൂൎയ്യചന്ദ്രന്മാരുടെ സഞ്ചാരം ആദ്യമായി കണ്ടറിഞ്ഞു. സൂൎയ്യചന്ദ്രന്മാരുടെ ഗ്രഹണസമയങ്ങളെയും പ്രത്യക്ഷമായിരുന്നതിനാൽ ആ വിഷയത്തെ അനായാസേന ക്ഷണനേരത്തിൽ അറിവാൻ സാധിച്ചു. പിന്നെ, സൂക്ഷ്മനിരീക്ഷണംകൊണ്ടും, ഊഹാപോഹംകൊണ്ടും ഗ്രഹങ്ങളുടെ ഗുണദോഷങ്ങളെക്കുറിച്ചു ചിന്തിപ്പാനിടയായിത്തീരുകയും, ശുഭകാലത്തെ നിൎണ്ണയിപ്പാൻ സാദ്ധ്യമാകയും ചെയ്തു.

ഗഗനചാരികളെ സംബന്ധിച്ചിത്രയും വിവരം സിദ്ധിച്ചപ്പോൾ കൎമ്മങ്ങളെ നിൎവ്വിഘ്നമായി സമാപ്തിക്കുവാൻ നല്ല സമയം നോക്കി തുടങ്ങേണമെന്ന ബോധം അവൎക്കുണ്ടായി. ഈ വിഷയത്തിൽ പരിശ്രമം ചെയ്തതിനാൽ മുഹൂൎത്തശാസ്ത്രമായത്തെ കണ്ടുപിടിച്ചു് ആ സിദ്ധാന്തത്തെ ആദ്യം സ്ഥാപിച്ചു. ഇതിന്നാവശ്യമായ ഗ്രഹഗണിതങ്ങളും മററും ഏൎപ്പെടുത്തി. ഇതിന്റെ ശേഷമാണ് പ്രശ്നമാൎഗ്ഗത്തെ കണ്ടുപിടിച്ചത്. പ്രശ്നമാൎഗ്ഗത്തെക്കൊണ്ട് അസാധാരണമായ ത്രികാലജ്ഞാനം

അവർ വശമാക്കി. ഭാവികാലഫലങ്ങളെ അറിവാൻ ഈ സിദ്ധാന്തനിമിത്തം സാധാരണന്മാൎക്കുകൂടി ലഭ്യമാക്കിത്തീൎത്തു. ഈ രണ്ടു വഴികളെ ദൃഢമായ ശാസ്ത്രമാക്കിയതിനു ശേഷമാണ് മനുഷ്യജാതകത്തെ കണ്ടുപിടിച്ചത്. മനുഷ്യന്റെ ജനനസമയത്തുള്ള ഗ്രഹസ്ഥിതികൊണ്ട് അവന്ന് പലപ്രകാരത്തിലും ഉണ്ടാവാൻ പോകുന്ന ഫലങ്ങളെ ഊഹിപ്പാൻ കഴിയുമെന്നു തീൎച്ചപ്പെടുത്തി. മനുഷ്യന്റെ ഉന്നതിക്കും, അധഃപതനത്തിന്നും കാരണം ജനനസമയത്തിലുള്ള ഗ്രഹങ്ങളുടെ സ്ഥിതിഭേദമാണെന്നു സ്ഥാപിച്ചു. ആ ദൃഢവിശ്വാസം ഇന്നും ഹിന്ദുക്കളുടെ ഇടയിൽ നിലനിന്നുവരുന്നു. ഇപ്രകാരം ആവിഷ്കൃതമായ മേൽപറഞ്ഞ മൂന്നു സിദ്ധാന്തങ്ങൾക്കും പല ഗ്രന്ഥസമ്പ്രദായങ്ങളും ഉത്ഭവിച്ചു. അനേകം പരിഷ്കാരങ്ങളും, സംസ്കാരങ്ങളും ചെയ്തുതുടങ്ങി. ഗണിതശാസ്ത്രത്തിന്നു അത്യുച്ചസ്ഥാനവും പ്രചാരവും സിദ്ധിച്ചു. ഇപ്രകാരമാണ് ഈ ലോകത്തിൽ ജ്യോതിശ്ശാസ്ത്രം ആവിഷ്കൃതമായത്.

## ചരിത്രം.

ഇങ്ങിനെ ആവിഷ്കൃതമായ ഈ ശാസ്ത്രം എപ്പോൾ എത്ര കാലമുതൽക്ക് ആരംഭിച്ചു എന്ന് കാലനിൎണ്ണയം ചെയ്വാൻ ചരിത്രജ്ഞന്മാൎക്ക് സാദ്ധ്യമല്ലാതെ വന്നിരിക്കുന്നു. ഋഗ്വേദകാലം മുതല്ക്കേ ഈ ശാസ്ത്രം ആരംഭിച്ചിരിക്കുന്നു എന്ന് കാണുന്നുണ്ട്. വൈദികജ്യോതിഷികൾ കാലസംവത്സരത്തെ (ആദിത്യന്റെ ഗതിയെ അനുസരിച്ചുള്ള വൎഷത്തെ) നിശ്ചയിക്കുകയും, ആ സംവത്സരത്തിന് 360 ദിവസമാണെന്നു നിശ്ചയിക്കുകയും ചെയ്തിട്ടുണ്ട്. അഞ്ചു വൎഷം കഴിയുമ്പോൾ ശേഷം 5¼ ദിവസം ഒരുമിച്ചുകൂട്ടി ഒരു അധിമാസം ഉണ്ടാകുന്നതു പതിവായിരുന്നു. ഇപ്രകാരം നിൎണ്ണയിച്ചിരിക്കുന്നത് 5000 സംവത്സരങ്ങൾക്കു മുമ്പാണെന്നു നവീനചരിത്രകാരന്മാർ ഊഹിച്ചിരിക്കുന്നു. തൈത്തിരീയസംഹിതയിലും, തൈത്തിരീയബ്രാഹ്മണത്തിലും അശ്വിന്യാദിനക്ഷത്രങ്ങളുടെ പേരുകൾ കാണുന്നുണ്ട്. രാശിനാമങ്ങളും

കാണാനുണ്ട്. ഈ വൈദികഗ്രന്ഥങ്ങളുടെ കാലം, ക്രിസ്തുവിനു മുമ്പ് 2200-നും 1800-നും മദ്ധ്യത്തിലാണെന്ന്, ആധുനികന്മാർ നിർണ്ണയിച്ചിരിക്കുന്നു. ഋഗ്വേദജ്യോതിഷം എന്നൊരു ഗ്രന്ഥം ഇപ്പോൾ കണ്ടുകിട്ടീട്ടുമുണ്ടു. അതിന്റെ കാലം ക്രിസ്തുവിനു 1200 വർഷം മുമ്പാണെന്നു പറയുന്നു. പിന്നെ, ക്രിസ്തുവിനു 1000 സംവത്സരം മുമ്പ് "സിദ്ധാന്തം," "സംഹിത," "തന്ത്രം" എന്ന പേരുകളോടുകൂടിയ ചില ഗ്രന്ഥങ്ങൾ ഉണ്ടായിട്ടുണ്ട്. ഇങ്ങിനെ ഉണ്ടായ ഗ്രന്ഥങ്ങളെ ആസ്പദമാക്കിയും, മൂലമാക്കിയും പിന്നീടു ഉണ്ടായ ആചാര്യന്മാർ ഈ ശാസ്ത്രത്തെ പരിഷ്കരിക്കുകയും, സംസ്കരിക്കുകയും ചെയ്തിരിക്കുന്നു.

ഇപ്രകാരം ഇന്ത്യാരാജ്യത്തിൽ ജനിച്ചുവളർന്ന ഈ ശാസ്ത്രം പ്രായേണ കിഴക്കോട്ടും, പടിഞ്ഞാട്ടും വ്യാപിച്ചുകൊണ്ടിരുന്നു. പടിഞ്ഞാട്ട് അറേബിയ, ഗ്രീക്ക് മുതലായ രാജ്യങ്ങളിൽ ഈ ശാസ്ത്രത്തിനു പ്രചാരമുണ്ടായി. ക്രിസ്തുവിനുമുമ്പ് 326-ൽ ഗ്രീക്കുകാർ ഇന്ത്യയിൽ വന്നപ്പോൾ ഹിന്ദുക്കൾ ഈ ശാസ്ത്രത്തിൽ [illegible] സമ്പാദിച്ചിരിക്കുന്നതായി കണ്ടു. അതിനുമുമ്പേതന്നെ ഗ്രീക്കുകാർ ഈ ശാസ്ത്രത്തിൽ ഗവേഷണം ചെയ്തുതുടങ്ങീട്ടുണ്ടായിരുന്നു എന്നു കാണുന്നുണ്ടു. ഗ്രഹങ്ങളുടെ ചാരങ്ങളെ കണക്കാക്കുന്നതിൽ അവരും വിദഗ്ദ്ധന്മാരായിരുന്നു. ഗ്രീക്കുകാർ ഇന്ത്യയിൽ പഞ്ചാബിനു സമീപത്തിൽ 'ബാക്ട്രിയ' എന്ന ദേശത്തിൽ ഒരു സംഘമായി കുടിയേറിപ്പാർത്തിരുന്നു. ആക്കാലത്തവർ ജ്യോതിഷശാസ്ത്രത്തിൽ നൈപുണ്യം സമ്പാദിച്ചിട്ടുമുണ്ടായിരുന്നു. ഇവരെയാണ് ജ്യോതിഷഗ്രന്ഥങ്ങളിൽ യവനന്മാർ എന്നു പറയുന്നതു. ഇവർ പഞ്ചാബിനു സമീപം കുടിയേറിപ്പാർത്തുവന്നതു ക്രിസ്ത്വബ്ദാരംഭത്തിനു സമീപിച്ചാണ്. ഇന്ത്യയിൽ സൂര്യസിദ്ധാന്തം എന്ന ഗ്രന്ഥം ഉണ്ടാക്കിയതു ക്രി. വ. 300-നു ഏകദേശം അടുത്തായ്ക്കൊണ്ടു കണക്കാക്കിയിരിക്കുന്നു. ഇതിനുശേഷം ജ്യോതിഷശാസ്ത്രത്തിനു പരിഷ്കാരം വരുത്തിയതു ആര്യഭട്ടനാകുന്നു. ഇദ്ദേഹം

ജനിച്ചതു ക്രി. വ. 476-ാമതിലാണെന്നു തീൎച്ചപ്പെടുത്തിയിരിക്കുന്നു. ഇദ്ദേഹം ജ്യോതിശ്ശാസ്ത്രത്തിൽ പല പരിഷ്കാരങ്ങളും വരുത്തീട്ടുണ്ട്. ഭൂമി ചലിക്കുന്നുണ്ടെന്നും, സൂൎയ്യന്റെ ചുററുമാണു ഗ്രഹങ്ങൾ സഞ്ചരിക്കുന്നതു എന്നും മററുമുള്ള സിദ്ധാന്തങ്ങളെ ഇദ്ദേഹം പ്രസ്താവിച്ചിരിക്കുന്നു. ഇതിനു ഗഗനചാരികളുടെ അന്യോന്യ ബന്ധത്തെയും, ഗ്രഹണാദിസംഭവങ്ങളെയും, ഗോളകങ്ങളുടെ സഞ്ചാരവേഗങ്ങളെയും, ക്രമഗതിവിപരീതഗതികളെയും [illegible] പ്രത്യേകം കണ്ടറിഞ്ഞിരിക്കുന്നു.

ഹിന്തുക്കളുടെ ഇടയിൽ മുഹൂൎത്തസമ്പ്രദായത്തിനും, പ്രശ്നസമ്പ്രദായത്തിനും അധികം പ്രചാരം സിദ്ധിച്ചിരുന്നു. എന്നാൽ യവനന്മാരുടെ ഇടയിൽ മനുഷ്യജാതകത്തിനാണ് അധികരിച്ച പരിഷ്കാരം സിദ്ധിച്ചിരുന്നതു. യവനന്മാർ അവരുടെ മതത്തെ അവലംബിച്ച് ജാതകഫലങ്ങളെ പറയുന്നതു കണ്ടതായി കണ്ടതിനാൽ അവരുടെ മതത്തിനും പ്രചാരമുണ്ടായി. ഹിന്തുക്കളിൽ പലരും യവനമതത്തെ പഠിച്ചുതുടങ്ങി. യവനമതത്തിനു ഹിന്തുക്കളുടെ സംഘത്തിൽ പ്രചാരം വരുത്തിയതു വരാഹമിഹിരാചാൎയ്യനാകുന്നു. അദ്ദേഹം യവനമതത്തിനാണ് പ്രാധാന്യം കൊടുത്തിരിക്കുന്നതു. ഇദ്ദേഹം ജീവിച്ചിരുന്നതു ക്രി. വ. 505-നും 655-നും മദ്ധ്യത്തിലായിരുന്നു. ഇദ്ദേഹം ജനിച്ചതു പഞ്ചാബിൽ ജലം എന്ന ജില്ലയിൽ കമ്പില്യ എന്ന സ്ഥലത്തായിരുന്നുവെങ്കിലും ജീവകാലം മുഴുവനും അവന്തിയിൽ ഉജ്ജയിനി എന്ന നഗരത്തിലായിരുന്നു കഴിച്ചുകൂട്ടിയത്. ഇദ്ദേഹം "പഞ്ചസിദ്ധാന്തികാ" "ബൃഹത്സംഹിതാ" "ബൃഹജ്ജാതകം" "ലഘുജാതകം" മുതലായ ഗ്രന്ഥങ്ങൾ ഉണ്ടാക്കീട്ടുണ്ട്. മനുഷ്യജാതകത്തെ നോക്കി ഫലം പറയുന്നതിൽ ഇദ്ദേഹമാണ് ഒരു പുതിയ പ്രസ്ഥാനം കണ്ടുപിടിച്ചതു. യവനമതത്തെയും, പ്രാചീനമതത്തെയും കൂട്ടിച്ചേൎത്തു ഫലഭാഗത്തിൽ ഒരു പുതിയരീതിയെ ഏൎപ്പെടുത്തിയതുകൊണ്ടു ഇന്നും ഈ ആചാൎയ്യന്റെ ഗ്രന്ഥങ്ങളെ വലിയ പ്രമാണഗ്രന്ഥങ്ങളായി ബഹുമാനിക്കുന്നു.

## ആധുനികന്മാരും, ജ്യോതിഷവും.

ഇക്കാലത്തിലും ജ്യോതിഷത്തിന്നു ധാരാളം പ്രചാരം കാണുന്നുണ്ട്. ഇപ്പോൾ പാശ്ചാത്യരാജ്യങ്ങളിൽ 'നവീനജ്യോതിഷം' എന്ന പേരോടുകൂടി ഒരു മതം പുറപ്പെട്ടിട്ടുണ്ട്. ഈ മതാനുസാരികളുടെ അനേകം പുസ്തകങ്ങൾ ഇപ്പോൾ ഇംഗ്ലീഷ് ഭാഷയിലും മററും പുറത്തായിട്ടുണ്ട്. അല്ലൻലിയോ (Allan Leo) മുതലായ വിദ്വാന്മാർ ഈ ശാസ്ത്രത്തിൽ അനേകം ഗ്രന്ഥങ്ങളെ രചിച്ചിട്ടുണ്ടു. ഈ മതം നവീനന്മാരുടെ സംഘത്തിൽ ഇന്ത്യയിലും നടപ്പായിട്ടുണ്ടു. എന്നാൽ തെക്കെ ഇന്ത്യയിൽ ഇംഗ്ലീഷുഭാഷയിലും മററും പാണ്ഡിത്യം സിദ്ധിച്ചിട്ടുള്ള ജ്യോതിഷികന്മാരിൽ ഒരു പ്രധാനിയായ സൂര്യനാരായണറാവു പ്രാചീനമതത്തിൽതന്നെ ആസക്തനായി കാണുന്നതുകൊണ്ടു നവീനമതത്തിന്നു പ്രാചീനമതത്തിനോളം പ്രാബല്യം സിദ്ധിച്ചിട്ടില്ലെന്നു തോന്നുന്നു. ഫലഭാഗത്തിൽ ഏതു മതത്തിന്നാണധികം ഗുണമെന്നു വിദ്വാന്മാർ പരിശോധിക്കുകയോ, അല്ലെങ്കിൽ, നവീനമതത്തേയും പ്രാചീനമതത്തേയും കൂട്ടിച്ചേർത്തു കാലോചിതമായ ഫലജ്യോതിഷത്തെ സൃഷ്ടിക്കുകയോ ചെയ്യേണ്ടതു തച്ഛാസ്ത്രാഭിജ്ഞന്മാരുടെ കർത്തവ്യകർമ്മമാകുന്നു. അതിന്നുള്ള വിദ്വാന്മാർ ഉണ്ടാകുന്നതുവരെ നമുക്കു പ്രാചീനമതത്തെ വിട്ടുകളയുവാൻ തരമില്ല. ജനങ്ങൾ തൊഴിലില്ലാതെയും, ഉപജീവനമാർഗ്ഗമില്ലാതേയും കഷ്ടപ്പെടുന്ന ഇക്കാലത്തിൽ ദൈവജ്ഞന്മാരുടെ സഹായത്തെ കാംക്ഷിക്കുന്നവർ അധികമുണ്ട്. ഈ ശാസ്ത്രത്തിൽ വിശ്വാസമുള്ളവരും അധികമുണ്ട്. പക്ഷെ കാലത്തിന്നനുകൂലമായ ഫലങ്ങളെ പറഞ്ഞുകൊടുക്കുന്ന ദൈവജ്ഞന്മാർ അധികമില്ല. ഈ ശാസ്ത്രത്തിന്റെ ഉപയോഗവും ഉദ്ദേശ്യവും വലുതാണെന്നു ചിന്തിച്ചാലറിയാം.

## പ്രയോജനം.

ജോതിശ്ശാസ്ത്രത്തെ രണ്ടായി ഭാഗിച്ചിട്ടുണ്ട്. ഗണകജ്യോതിഷമെന്നും, ദൈവജ്ഞജ്യോതിഷമെന്നും രണ്ടുവിധത്തിലാണ്.

ഗ്രഹങ്ങളുടെ ഗതികളെ ഗണിച്ചറിയുന്നതാണ് ഗണിതശാസ്ത്രം. അതിനെ കേരളീയരുടെ ഭാഷയിൽ ക്രിയാഭാഗം എന്നു പറയുന്നു. മറേറതു് ഫലജ്യോതിഷം എന്നു പറയുന്ന ഫലഭാഗവുമാകുന്നു. ഗ്രഹതത്വശാസ്ത്രംകൊണ്ടു സൂര്യസിദ്ധാന്തത്തെയും ഗ്രഹങ്ങളുടെ അന്യോന്യസംബന്ധത്തെയും, അവയുടെ സഞ്ചാരസ്വഭാവത്തെയും, ഉദയാസ്തമാനങ്ങളെയും, അതിചാരവക്രഗതികളെയും, കാണുകയും ഗണിച്ചു കണക്കാക്കി പരസ്യപ്പെടുത്തുകയും ചെയ്യുന്നു. ഗണകവിദ്യാനിപുണന്മാർ പഞ്ചാംഗം മുതലായവയെ പ്രസിദ്ധപ്പെടുത്തുന്നതുകൊണ്ടു മററുള്ളവർ തിഥിവാര നക്ഷത്രങ്ങളെ ലഘുവായറിവാൻ കഴിയുന്നതുമാകുന്നു. ദൂരദർശിനി മുതലായ യന്ത്രസാമഗ്രികൾ നവീനജ്യോതിശാസ്ത്രാഭിജ്ഞന്മാരുടെ പരിശ്രമത്തിൽ നിന്നു ഉണ്ടായവകളാണെന്നു പറയേണ്ടതില്ലല്ലൊ. അവയിനാൽ ഗണകജ്യോതിഷത്തിന്റെ അഭിവൃദ്ധി എത്രമാത്രം എത്തീട്ടുണ്ടെന്നു കണക്കാക്കാം. നമ്മുടെ നാട്ടിൽ തിഥിവാരനക്ഷത്രങ്ങൾക്കു പുറമെ ഗ്രഹണാദിവിശേഷങ്ങളെ അറിവാനും, അതിനെ ജനങ്ങളെ അറിയിപ്പാനും പഞ്ചാംഗങ്ങൾ എത്രയും ആവശ്യമായിരിക്കുന്നു. പഞ്ചാംഗങ്ങൾ ഗഗനദേശത്തിലുള്ള സംഭവങ്ങളെ മുൻകൂട്ടി അറിയിക്കുന്ന ഒരു വർത്തമാനപത്രം പോലെയിരിക്കുന്നു. ഒരു കൊല്ലത്തെ വർത്തമാനം മുഴുവനും മുൻകൂട്ടി പ്രസിദ്ധപ്പെടുത്തി കാണുമ്പോൾ നമുക്കു ആ വിദ്യയിൽ അത്ഭുതം ജനിക്കാത്തതു അത്ഭുതം തന്നെയാണ്. പക്ഷെ ആ ഗണിതശാസ്ത്രം നിലനില്ക്കുന്നതു ഫലജ്യോതിഷമുള്ളതുകൊണ്ടാണ്. മുഹൂർത്തം, പ്രശ്നം, ജാതകം മുതലായവയില്ലെങ്കിൽ ഗ്രഹഗണിതം പണ്ടെ നശിച്ചുപോകുമായിരുന്നു. ഈ കാലത്തിലെ നിത്യവർത്തമാനം അറിവാൻ ആഗ്രഹിക്കുന്നതു മുഹൂർത്താദികളിലുള്ള വിശ്വാസം കൊണ്ടാകുന്നു. ഗണകന്മാരുടെ ഗണകവിദ്യ നശിച്ചുപോകാതിരിക്കേണമെങ്കിൽ നാം ഫലഭാഗത്തെ നിലനിർത്തി പോരണം.

എന്നാൽ ഗണകന്മാരുടെ ശാസ്ത്രം ഏററവും തൃപ്തികരമായിരിക്കുന്നുണ്ടെങ്കിലും, ദൈവജ്ഞന്മാരുടെ ഫലഭാഗം അത്ര കൃത്യമായിരിക്കുന്നില്ലെന്നൊരു പക്ഷമുണ്ട്. ഫലജ്യോതിഷത്തെ കൊണ്ടുനടക്കുന്നവർ അതെത്രയും വിഷമമായ വിദ്യയാണെന്നാലോചിക്കാത്തതുകൊണ്ടാണ് ഈ ആക്ഷേപത്തിന്നിടയായത്. ജ്യോതിഷതന്ത്രത്തെ അനുസരിച്ചു ഫലം പറഞ്ഞൊപ്പിക്കുന്നതു എത്രയും ദുസ്സാദ്ധ്യമാണെന്ന ബോധം ഇല്ലാത്തതുകൊണ്ടാണ് ശാസ്ത്രത്തിന്നു ചിലർ അപവാദം കല്പിക്കുന്നത്. ജ്യോതിഷഫലഭാഗം ശരിയല്ലെന്നും, അതു വെറും കപടശാസ്ത്രമാണെന്നും, ചിലർക്കിന്നും അഭിപ്രായമുണ്ട്. ഇത് വെറും കപടശാസ്ത്രമാണെങ്കിൽ ഈ ലോകത്തിൽ അതി ബുദ്ധിമാന്മാരും, ഉദാരാഭിപ്രായവിചക്ഷണന്മാരും, ആത്മജ്ഞാനികളും, സത്യവാദികളുമായ ഋഷീശ്വരന്മാരും ഈ വിഷയത്തിൽ നിരന്തരപരിശ്രമം ചെയ്യുന്നതല്ലായിരുന്നു. ചില ബുദ്ധിമാന്മാരുടെ പ്രതിഭയെ മുഴുവനും ഈ വിഷയത്തിൽ പരിശ്രമിക്കുവാൻവേണ്ടി ഉപയോഗപ്പെടുത്തിയതിനെക്കുറിച്ച് ചിന്തിക്കുന്നതായാൽ ഫലജ്യോതിഷം മിഥ്യയായിട്ടുള്ളതാണെന്ന് വാദിക്കുവാൻ കാരണം കാണുന്നില്ല. ജ്യോതിശ്ശാസ്ത്രംകൊണ്ടു ഫലം പറവാൻ ശ്രമിക്കുന്നവർ തീക്ഷ്ണബുദ്ധികളായിരിക്കണം; ഊഹാപോഹപടുക്കളായിരിക്കണം; നല്ല കല്പനാശക്തിയുള്ളവരായിരിക്കണം; ലൌകികവ്യാപാരങ്ങളിൽ നല്ലനുഭവമുണ്ടായിരിക്കണം, വാക്ശക്തി വേണ്ടപോലെ ഉണ്ടായിരിക്കണം. ഈ ഗുണങ്ങളെല്ലാം തികഞ്ഞ ദൈവജ്ഞന്നു മാത്രമേ ജ്യോതിഷം ഫലിക്കയുള്ളൂ. ഇതിന്നെല്ലാം പുറമെ ത്രികാലജ്ഞാനം എന്നൊരു ശക്തി മനുഷ്യന്റെ ബുദ്ധിയിൽ അന്തർഭൂതമായി കിടപ്പുണ്ട്. ഈ ശാസ്ത്രാഭ്യാസംകൊണ്ട് ആ ഭാഗം തെളിഞ്ഞാൽ മാത്രമേ ഈ ശാസ്ത്രം സഫലമായിത്തീരുകയുള്ളൂ. ഈ ശാസ്ത്രംകൊണ്ട് മനുഷ്യന്റെ ജീവിതത്തിൽ ചില സൂചനകളെ നിർദ്ദേശിച്ചുകൊടുപ്പാനല്ലാതെ എല്ലാ അനുഭവങ്ങളെയും പ്ര

ത്യക്ഷമാക്കികൊടുപ്പാൻ സാധിക്കുന്നതല്ല. ത്രികാലജ്ഞന്മാരായുള്ളവർ എല്ലാം പറയുമായിരിക്കാം. പക്ഷെ, ഇപ്പോൾ ഈ ശാസ്ത്രത്തെ അഭ്യസിക്കുന്നത് കേവലം ഉപജീവനത്തിന്നുവേണ്ടി മാത്രമാകുന്നു. അങ്ങിനെ അഭ്യസിക്കുന്നവരുടെ ഉദ്ദേശ്യം കേവലം ധനാൎജ്ജനം മാത്രമാകകൊണ്ട് അവർ ഈ ശാസ്ത്രത്തിന്റെ കീൎത്തിയെ നിലനിൎത്തുവാൻ ശ്രമിക്കുന്നതല്ല. അപ്രകാരമുള്ള അപവാദം ഈ ശാസ്ത്രത്തിന്നു മാത്രമുള്ളതല്ല. വൈദ്യശാസ്ത്രം മുതലായ ശാസ്ത്രങ്ങൾക്കും പറയുന്നതാണ്. എന്നാലും ഈ ശാസ്ത്രങ്ങൾക്കു ഉപയോഗമോ, പ്രയോജനമോ ഇല്ലെന്നു വാദിക്കുവാൻ തരമില്ല. ഉപയോഗമുള്ള ശാസ്ത്രങ്ങൾക്കു ഉപയോഗമില്ലെന്നാക്കി തീൎക്കുവാൻ ലഘുവായി സാധിക്കും. പക്ഷെ അതിനെ നിലനിൎത്തുവാൻ ശ്രമിക്കുന്നതാണ് മനുഷ്യന്നു ഭൂഷണമാകുക. ആ കൎമ്മം യത്നസാദ്ധ്യമായിരിക്കുന്നതിനാൽ ആ മാൎഗ്ഗത്തിൽ ആരും പ്രവേശിക്കുന്നതുമല്ല. ജ്യോതിശ്ശാസ്ത്രത്തെ പരിഷ്കരിക്കുന്നതും, നിലനിൎത്തുന്നതും പ്രയോജനകരമായിട്ടുള്ളതാണെന്നാണ് എന്റെ മതം.

## അഭ്യാസം.

ഈ ശാസ്ത്രം പഠിക്കുന്നവർ പ്രമാണഗ്രന്ഥങ്ങളെ എല്ലാം അൎത്ഥത്തോടുകൂടി പഠിച്ചതിന്നുശേഷം തങ്ങൾക്കു നല്ല പരിചയമുള്ളവരുടെ ജാതകങ്ങളെ പരിശോധിച്ചു പ്രമാണങ്ങൾ ഒക്കുന്നുണ്ടൊ എന്നു നോക്കണം. അങ്ങിനെ പലേ പരീക്ഷയും ചെയ്തു, ഒരു അനുഭവജ്ഞാനമുണ്ടാക്കണം. തദനന്തരമെ അന്യന്മാരുടെ ജാതകങ്ങളെ നോക്കി ഫലം പറവാൻ യത്നിക്കേണ്ടതുള്ളു. തങ്ങൾക്കു യാതൊരു ചരിത്രവും അറിവാനിടയില്ലാത്ത ജനത്തിന്റെ ജാതകത്തെനോക്കി ഫലംപറഞ്ഞു പഠിക്കണം. ജാതകത്തിൽനിന്നു കിട്ടുന്ന വിവരമല്ലാതെ മറ്റുപ്രകാരത്തിൽ അവരെ സംബന്ധിച്ചുള്ള വിവരങ്ങളെ അറിവാൻ ശ്രമിക്കരുതു. ശാസ്ത്രത്തെയും, യുക്തിയെയും, അനുഭവ

തെയും മുൻനിൎത്തി ഫലം പറഞ്ഞിട്ടു ഫലിച്ചിട്ടില്ലെങ്കിൽ ജ്യോത്സ്യനു യാതൊരു ദോഷവും വരുന്നതല്ല. പക്ഷെ അപ്രകാരം പറയുന്നതു സത്യമായിട്ടും, യാതൊരു ദുഷ്ടവിചാരവും കൂടാതെയും പറയേണ്ടതാകുന്നു. ചിലർ സ്വകാൎയ്യലബ്ധിക്കായി ജ്യോത്സ്യനെ സ്വാധീനംചെയ്തു പറയിപ്പിക്കുകപതിവുണ്ടു. ആ മാതിരി കള്ളത്തൊഴിലുകളിൽ ഏൎപ്പെടുമ്പോൾ ശാസ്ത്രം ഫലിക്കുന്നതുമല്ല. ജ്യോത്സ്യനു ഈ ലോകത്തിൽ പ്രസിദ്ധിയുണ്ടാകുന്നതുമല്ല. പക്ഷെ ജാതകം മാത്രം നോക്കി ഫലം പറഞ്ഞു പഠിച്ചാൽ ഒരു സമയം തെറിക്കും, ശാസ്ത്രത്തിനും കീൎത്തിഹാനിക്കുകയും ചെയ്യും. ഫലഭാഗത്തിൽ പ്രവേശിക്കുന്നവർ മനുഷ്യജാതകം നോക്കി ഫലം പറവാൻ ഒരു അനുഭവജ്ഞാനം വിശേഷിച്ചും സമ്പാദിക്കേണ്ടതാകുന്നു. ജാതകമാൎഗ്ഗത്തിലേക്കു പ്രവേശിക്കുന്ന വിദ്യാൎത്ഥികൾ ആദ്യം, ജാതകാദേശം, ഭാവകുതൂഹലം, സൎവ്വാൎത്ഥചിന്താമണി ഈ ഗ്രന്ഥങ്ങളെ പഠിക്കണം. ഹോര മുതലായ ഗ്രന്ഥങ്ങൾ ഇതൊക്കെ ഉറച്ചതിനുശേഷമെ പഠിക്കേണ്ടതുള്ളു. സാരാവലി മുതലായ ഗ്രന്ഥങ്ങൾ പ്രമാണങ്ങളായി കരുതിവെക്കണം. ജാതകമാൎഗ്ഗത്തിൽ പോകുന്നവർ ആ വിഷയം മാത്രം പഠിച്ചാൽ നന്നായിരിക്കും.

ഇങ്ങിനെ, ശ്രുതി, യുക്തി, അനുഭവംകൊണ്ടാണ് ഫലജ്യോതിഷത്തിൽ നൈപുണ്യം സമ്പാദിക്കേണ്ടതു. മതങ്ങൾക്കു ആചാൎയ്യന്റെ (ഗുരുവിന്റെ) ഉപദേശം പ്രധാനമായി കരുതേണ്ടതുമാകുന്നു. ശേഷം ചിന്ത്യം.



# ഭാവകുതൂഹലം.

## അദ്ധ്യായം. 1.

ഹരിഃ ശ്രീ ഗണപതയേ നമഃ; അവിഘ്നമസ്തു; ശ്രീ ഗുരുഭ്യോ നമഃ

### വന്ദനം.

1. ഗജാനനം വിഘ്നരാജം കുമാരം ഗണകോത്തമം
വന്ദേസരസ്വതീം ദേവീം സൎവ്വവിദ്യാപ്രദായകേ

2. ഈശ്വരം ജനകംതത്ര മാതുലം വംശശേഖരം
ഗുരുൻവെങ്കടപത്യാഖ്യാൻ കവേ്ടികാംസഹായികാം.

3. ഹിതാപാസാമുദ്രികാഭാഗം ഗ്രന്ഥാത് ഭാവകുതൂഹലാത്
ഭാഷാടീകാം കരിഷ്യാമി തസ്യസാരപ്രകാശികാം.

4. ഭാഷാന്തരസഹായേന പാഠതാം സുഖബോധനം
കരിഷ്യത്യുഭടീകേയം സാത്തുനാഥ്വാസഹായികാ.

ശ്രീ ജീവനാഥൻ എന്ന ദൈവജ്ഞോത്തമൻ തന്റെ ഗ്രന്ഥമായ ഭാവകുതൂഹലത്തിന്റെ നിൎവ്വിഘ്നസമാപ്തിക്കായിക്കൊണ്ട് ആദ്യം ഇഷ്ടദേവതയായ ശ്രീ പരമേശ്വരനെ വന്ദിക്കുന്നു.

ശ്ലോ. 1. മഹസ്സ്രഷ്ടുംഹേതും സകലജഗതാമങ്കുരതയാ
സദാശംഭോരംഭോ ഭവഭവഭയത്രാണജനകം
അഹംവന്ദേതസ്യാസുരസുരമനോമോഹനകരം
ചിദാനന്ദം പാദാമലകമലലാവണ്യമധികം

അന്വയം:—തസ്യാഃ ശംഭോഃ അംഭോഭവഭവഭയത്രാണജനകം, അസുരസുരമനോമോഹനകരം, ചിദാനന്ദം, സകലജഗതാം

മഹസ്സേതും (സകലജഗതാം) അങ്കുരതയാ ഹേതും, അധികം പാദാമലകമലലാവണ്യം, അഹം വന്ദേ.

അന്വയാർത്ഥം:—അംഭോജഭവഭവഭയത്രാണജനകമായും അസുരസുരമനോമോദനികരമായും, ചിദാനന്ദമായും, സകലജഗത്തുക്കളുടേയും മഹസ്സിന്നു സേതുവായും, (സകലജഗത്തുക്കളുടേയും) അങ്കുരതകൊണ്ടു ഹേതുവായും, അധികമായും ഇരിക്കുന്ന ആ ശംഭുവിന്റെ പാദാമലകമലലാവണ്യത്തെ ഞാൻ വന്ദിക്കുന്നു.

സാരം:- ഈ ഗ്രന്ഥത്തിന്റെ നിർവിഘ്നസമാപ്തിക്കായിക്കൊണ്ടു ദൈവജ്ഞമുഖ്യനായ ജീവനാഥൻ ശംഭുവിന്റെ തിരുവടികളുടെ ലാവണ്യമാഹാത്മ്യത്തെ സർവ്വാത്മനാ വന്ദിക്കുന്നു. എങ്ങിനെയിരിക്കുന്ന തിരുവടിലാവണ്യം? (അംഭോജഭവഭവൻ= അംഭോജസംഭവൻ=ബ്രഹ്മാവ്.) ബ്രഹ്മാവിന്റെ ഭയത്തെ തീർത്തു രക്ഷിക്കുന്നതും—അഥവാ—ഈ സംസാരഭയത്തിൽനിന്നു രക്ഷിക്കുന്നതും, അസുരന്മാർക്കും, സുരന്മാർക്കും ഒരുപോലെ സന്തോഷാസ്പദമായിരിക്കുന്നതും—(രണ്ടുകൂട്ടർക്കും ഒരുപോലെ മുക്തിപ്രദമായതും) ധ്യാനിക്കുന്നവരുടെ മനസ്സിന്ന് (പരബ്രഹ്മസ്വരൂപമായതുകൊണ്ട്) ആനന്ദപ്രദമായും, സകലജഗത്തുക്കളുടേയും ഉത്സവത്തിന്നു ഒരു സേതുവായും, (ജഗത്തുക്കളുടെ സന്തോഷത്തെയും, ഐശ്വര്യത്തെയും എല്ലായ്പോഴും നിലനിർത്തുന്നതായും,) അതുകളുടെ ഉൽപത്തിക്ക് ഹേതുവായും ഇരിക്കുന്ന താമരദളങ്ങൾപോലെയിരിക്കുന്ന തിരുവടികളുടെ ലാവണ്യത്തെ കവി വന്ദിക്കുന്നു. (സേതു=ചിറ, അണക്കെട്ട്)

ഭാവകുതൂഹലം എന്ന ഗ്രന്ഥം ആരുണ്ടാക്കി എന്നും, എങ്ങിനെയുണ്ടാക്കിയെന്നും അടുത്ത ശ്ലോകത്തിൽ പറയുന്നു.

2. വിചാരസഞ്ചാരചമത്കൃതം യ
ന്മതം മുനീനാം പ്രവിലോക്യസാരം
ശ്രീജീവനാഥേന വിദാംഹിതായ
പ്രകാശ്യതേ ഭാവകുതൂഹലം തൽ.

അൎത്ഥം:—പ്രാചീനമുനിശ്രേഷ്ഠന്മാരുടെ മതങ്ങളെ ഒക്കെയും നോക്കി നല്ലവണ്ണം ചിന്തിച്ചു, അവരുടെ വിസ്താരമേറിയ ഗ്രന്ഥങ്ങളിൽ നിന്നു സാരത്തെ ഗ്രഹിച്ചു, ശ്രീജീവനാഥനെന്ന ദൈവജ്ഞൻ വിദ്വാന്മാരുടെ സന്തോഷത്തിനായിക്കൊണ്ടു തന്റെ ചമൽക്കാരത്തോടുകൂടിയ പ്രയോഗങ്ങളാൽ ഈ ഗ്രന്ഥത്തെ ഉണ്ടാക്കി പ്രസിദ്ധപ്പെടുത്തി. വിചാരസഞ്ചാരചമൽകൃതം=ആലോചനക്കു ധാരാളം ഇടംകൊടുക്കുന്ന ചമൽക്കാരങ്ങളോടുകൂടിയത്. ഈ പദം മുനീന്ദ്രാഭിമതം എന്ന വാക്കിന്നു വിശേഷണമായി വരുന്നതായാൽ ഋഷിപ്രോക്തങ്ങളായ ഗ്രന്ഥങ്ങൾ ചമൽക്കാരവാക്യങ്ങളോടുകൂടിയതാണെന്നു പറയേണ്ടതായിരിക്കും. ഋഷികൾ വലിയ ചമൽക്കാരപ്രിയന്മാരായി കാണാത്തതുകൊണ്ടു അങ്ങിനെ അനുമാനിക്കുവാൻ വഴികാണുന്നില്ല.

ഭാവകുതൂഹലത്തെ ഉണ്ടാക്കുവാനുള്ള കാരണം പറയുന്നു.

3. ധാത്രോദിതം യവനകൎക്കശശബ്ദസംഗാ
ദാധിവ്യധാവിലുളിതം പരമം ഫലം യൽ
മൽകോമളാമലവചാമൃതരാശിധാരാ
സ്നാനം കരോതു ജഗതാമപി മോദഹേതോഃ

അന്വയാൎത്ഥം:—ധാതാവിനാൽ ഉദിതമായിരിക്കുന്ന യാതൊരു പരമമായ ഫലം യവനകൎക്കശ ശബ്ദസംഗംഹേതുവായിട്ടു ആധിവ്യധാവിലുളിതമായിരിക്കുന്നു, ആ ഫലം എന്റെ കോമളാമലവചാമൃതരാശി ധാരാസ്നാനത്തെ, ജഗത്തിന്റെ മോദത്തിന്നായിക്കൊണ്ടുതന്നെ ചെയ്തുകൊള്ളട്ടെ.

(സാരം) ബ്രഹ്മാവിനാൽ നിൎമ്മിക്കപ്പെട്ട ജ്യോതിശ്ശാസ്ത്രം കാലക്രമംകൊണ്ടു പാൎസിഭാഷ, അറബിഭാഷ മുതലായ ഭാഷകളിൽ ആയതിനാൽ ജനങ്ങൾക്കു ആ കൎക്കശഭാഷയിൽനിന്നും പഠിക്കേണ്ടിവന്നതുകൊണ്ടു ഞാൻ എന്റെ കോമളവും,

അമൃതംപോലെയിരിക്കുന്നതുമായ ലളിതസംസ്കൃതത്തിൽ എഴുതി ജനങ്ങളെ സന്തോഷിപ്പിക്കട്ടെ, എന്നസാരം. ഇതിനെ വ്യക്തമാക്കുവാൻ ചുരുക്കത്തിൽ ഒരുകുറിപ്പ്.

വൈദികകർമ്മങ്ങളെ നിർവിഘ്നമായി നടത്തുവാനാണ് ആദ്യം ജ്യോതിശ്ശാസ്ത്രത്തെ ഈ ലോകത്തിൽ കണ്ടുപിടിച്ചത്. ശാസ്ത്രത്തെ ആദ്യം കണ്ടുപിടിച്ചവർ ഹിന്ദുക്കളാണ്. ആദ്യം മുഹൂർത്തം, പിന്നെ പ്രശ്നം, പിന്നെ ജാതകം, ഈ ക്രമത്തിലാണ് കണ്ടുപിടിച്ചിരിക്കുന്നത് എന്ന് ഈ ശാസ്ത്രത്തിൽ പരിശ്രമിക്കുന്നവർക്ക് കാണ്മാൻ കഴിയുന്നതാണ്. ഹിന്ദുക്കൾക്ക് ശേഷം ഗ്രീക്കുകാർ ഇതിനെ പ്രബലപ്പെടുത്തി. വരാഹമിഹിരന്റെ കാലത്തു ഗ്രീക്കു രാജ്യത്തിൽനിന്നു യവനാചാര്യന്മാർ ഇന്ത്യക്കു വന്നു അവരുടെ മതങ്ങളെയും പ്രചാരപ്പെടുത്തിത്തുടങ്ങി. വരാഹമിഹിരൻ യവനമതങ്ങളെ നല്ലവണ്ണം പഠിക്കുകയും, ഋഷികളുടെയും, യവനാചാര്യന്മാരുടെയും മതങ്ങളെ പരിശോധിച്ചു ബൃഹജ്ജാതകം മുതലായ ഗ്രന്ഥങ്ങളെ ഉണ്ടാക്കുകയും ചെയ്തു. അതിന്നു ശേഷമാണ് മുഹമ്മദീയർ ഇന്ത്യക്കു വന്നത്. അറബികൾ ഗ്രീക്കിൽനിന്നും, ഇന്ത്യയിൽനിന്നും ഈ ശാസ്ത്രത്തെ മുമ്പുതന്നെ ഗ്രഹിച്ചിട്ടുണ്ട്. അതിനാൽ മുഹമ്മദീയർക്ക് അതിൽ കുറെശ്ശ അറിവുണ്ടായിരുന്നു. പേർഷ്യന്മാർ ഇന്ത്യയിൽ വന്നതോടുകൂടി മുഹമ്മദീയ ദൈവജ്ഞന്മാരും വന്നിരുന്നു. അവരെയാണ് ജീവനാഥൻ യവനന്മാർ എന്നു പറയുന്നത്. മുഹമ്മദീയ രാജാക്കന്മാരുടെ കാലത്തും, മുഗൾ ചക്രവർത്തിമാരുടെ കാലത്തും പാർസിഭാഷയിലും, അറബിഭാഷയിലും ജ്യോതിഷം നടപ്പായിരുന്നു. വടക്കെ ഇന്ത്യയിൽ ഹിന്ദുക്കളും ഈ ഭാഷകളിൽ ജ്യോതിഷം പഠിച്ച് ഹിന്ദുസദസ്സുകളിൽ പ്രമാണങ്ങൾ ചൊല്ലിയിരുന്നു. യവനഭാഷയിൽ ഫലഭാഗത്തിന്നു പ്രമാണം പറയുന്നത് കണ്ടുണ്ടായ സുഖക്കേട നിമിത്തമാണ് ജീവനാഥൻ ലളിതമായ സംസ്കൃതത്തിൽ തന്റെ ഈ ഗ്രന്ഥത്തെ ഉണ്ടാക്കിയത് എന്ന് സാരം.

## സംജ്ഞാപ്രകരണം.

ഈ ഗ്രന്ഥത്തിൽ സംജ്ഞാപ്രകരണത്തെ പുതിയരീതിയിൽ എഴുതുന്നു. ശ്ലോകങ്ങൾ കീഴ്ഭാഗത്തിൽ ചേൎത്തിട്ടുണ്ട്.

### 1. രാശികളുടെ സ്വഭാവങ്ങൾ.

രാശിയെന്നാൽ നക്ഷത്രങ്ങളുടെ സമൂഹം എന്നാണ് അൎത്ഥത്തെ അൎത്ഥമാകുന്നു. ആകാശത്തെ സമമായി പന്ത്രണ്ടു ഖണ്ഡങ്ങളായി അംശിച്ചു. ഈ വിഭാഗം കേവലം കല്പനയാണ്. ഇങ്ങിനെ ഓരോ ഖണ്ഡങ്ങളിലും കാണുന്ന നക്ഷത്രസമൂഹങ്ങൾ ഏതൊരു രൂപത്തെ അനുകരിക്കുന്നുവൊ ആ രൂപത്തിന്റെ പേർ ഓരോ അംശങ്ങൾക്ക് സംജ്ഞയായിവെച്ചു, ഓരോ ഖണ്ഡത്തെപ്പററിയുള്ള അധികവിവരം താഴെ കാണിക്കുന്നു. ഈ പന്ത്രണ്ടുഖണ്ഡങ്ങളെയും വഴിക്കുവഴിയായി കാണിക്കുന്ന ചക്രത്തെ രാശിചക്രം എന്നു പറയുന്നു. രാശിചക്രത്തിന്റെ സ്വരൂപം വൃത്തത്തിലാണെങ്കിലും സൌകൎയ്യത്തിന്നുവേണ്ടി ചതുരത്തിൽ വരച്ചുവരുന്നു.

1. മേടം. ഈ രാശിയെ ആകാശത്തിൽ വീക്ഷിച്ചുനോക്കിയാൽ ആ സ്ഥലത്തിൽ കാണുന്ന നക്ഷത്രങ്ങളുടെ സ്ഥിതികൊണ്ടും പ്രകൃതികൊണ്ടും ഒരു ആട്ടിന്റെ രൂപംപോലെ തോന്നുന്നതുകൊണ്ട് ഈ രാശിയെ ആട് എന്നൎത്ഥമായ 'മേഷം' എന്ന പേർ വിളിച്ചിരിക്കുന്നു. ഈ രാശിയുടെ നാഥൻ ചൊവ്വ (കുജൻ) എന്ന ഗ്രഹമാകുന്നു. സൂൎയ്യന്ന് ഈ രാശി ഉച്ചരാശിയാകുന്നു, ശനിക്കു നീചവും, കുജന്ന് മൂലത്രികോണവും ഈ രാശിയാകുന്നു. ഈ രാശിക്കുള്ള സമയം 4 നാഴികയും 32 വിനാഴികയുമാകുന്നു (വാക്യം. രാഗേഭ). നക്ഷത്രങ്ങളിൽ അശ്വതിയും, ഭരണിയും, കാൎത്തികക്കാലും ഈ രാശിയിലുൾപ്പെടുന്നു. ഈ രാശി, ചരവും, ക്രൂരവും, വിഷമവും, ഓജവും, പുരുഷനുമാകുന്നു. പാശ്ചാത്യമതപ്രകാരം ഈ രാശി അഗ്നിരാശിയാ

ണ്. ഈ രാശിയെ കന്നുകാലികളുടെ മെച്ചിൽ സ്ഥലമായിട്ടാണ് വെച്ചിരിക്കുന്നത്.

2. ഇടവം. മേടത്തിന്റെ അടുത്ത രാശിയാണ് ഇടവം. ഏകദേശം ഒരു കാളയുടെ രൂപത്തിന്റെ ആകൃതി ഈ രാശിക്കുള്ളതുകൊണ്ട് ഇതിനു കാള എന്നർത്ഥമായ വൃഷഭം എന്ന സംജ്ഞ കൊടുത്തിരിക്കുന്നു. ആ വാക്കിന്റെ ഭാഷയാണ് ഇടവം. ഈ രാശിയുടെ നാഥൻ ശുക്രനാകുന്നു. ചന്ദ്രനു മൂലത്രികോണവും, ഉച്ചവും ഈ രാശിയാകുന്നു. ഈ രാശിക്കുള്ള സമയം 5 നാഴിക 7 വിനാഴികയാകുന്നു (വാക്യം സ്വദേശ) കാർത്തിക മുക്കാലും, രോഹിണിയും, മകീരത്തിൽ പകുതിയും രാശിയിൽ ഉൾപ്പെടുന്നു. ഈ രാശി സ്ഥിരവും, സൌമ്യവും, സമവും, യുഗ്മവും, സ്ത്രീയും, ആകുന്നു. ഇതു സ്ഥലരാശിയും ഇതിന്റെ വർണ്ണം വെളുപ്പുമാണ്. ഈ രാശി കൃഷിചെയ്യുന്ന സ്ഥലത്തിനു പ്രാതിനിധ്യം വഹിക്കുന്നു (രാഹുവിനു ഉച്ചവും കേതുവിനു നീചവും ഈ രാശിയാണെന്നു ചില ആചാര്യന്മാർ പറയുന്നു )

3 മിഥുനം പിന്നത്തെ രാശിയായ മിഥുനത്തിന്റെ സ്വരൂപം ഗദധരിച്ച പുരുഷനും, വീണകയ്യിലുള്ള സ്ത്രീയും ചേർന്നു നില്ക്കുന്ന പോലെയാകുന്നു. ഇതിന്റെ നാഥൻ ബുധനാകുന്നു ഭാവകുതൂഹലപ്രകാരം രാഹുവിന്റെ ഉച്ചവും, മൂലത്രികോണവും ഈ രാശിയാകുന്നു. ഈ രാശിക്കുള്ള സമയം 5 നാഴിക 29 വിനാഴിക ആകുന്നു. (രാശിവാക്യം ധദേശ) മകീരത്തിലരയും, തിരുവാതിരയും, പുണർതത്തിൽ മുക്കാലും ഈ രാശിയിൽ ഉൾപ്പെടുന്നു. ഈ രാശി രാജസവും, ഉഭയവും, ക്രൂരവും, വിഷമവും, പുരുഷനുമാകുന്നു. വർണ്ണം പച്ച; ചൂതാടുന്ന സ്ഥലത്തിന് പ്രാതിനിധ്യം ഈ രാശി വഹിക്കുന്നു.

4. കർക്കടകം. ഈ രാശികാഴ്ചയിൽ ഞണ്ടിന്റെ സ്വരൂപത്തെ തോന്നിക്കുന്നതുകൊണ്ടാണ് ഇതിനു ഈ പേർ കൊടു

ത്തിരിക്കുന്നതു. ഇതിൻെറ അധിപൻ ചന്ദ്രനാകുന്നു. വ്യാഴത്തിന്നു ഈ രാശി ഉച്ചവും, കുജന്നു നീചവുമാകുന്നു. സമയം 5 നാഴിക 23 വിനാഴിക (രാശിവാക്യം ഗൌരിണാ) പുണർതത്തിൽ കാലും, പൂയവും, ആയില്യവും ഈ രാശിയിൽ ഉൾപ്പെടുന്നു. ഈ രാശി ചരവും സൌമ്യവും, സമവും, യുഗ്മവും സ്ത്രീയും ജലമയവുമാകുന്നു. വൎണ്ണം വെളുപ്പു കലൎന്ന ചുകപ്പാകുന്നു. ദേവതാവാസസ്ഥലം.

5. ചിങ്ങം. ഈ രാശി സിംഹത്തിൻെറ സ്വരൂപത്തെ തോന്നിക്കുന്നതാകകൊണ്ടു ഇതിന്നു സിംഹം എന്നപേർ. അതിൻെറ തത്ഭവം ചിങ്ങം. ഈരാശി സൂൎയ്യൻെറ മൂലത്രികോണമാകുന്നു. ഇതിൻെറ സമയം 5 നാഴികയും 4 വിനാഴികയുമാകുന്നു. (വാക്യം വനേശ) മകവും, പൂരവും ഉത്രത്തിൻ കാലും ഇതിൽ ഉൾപ്പെടുന്നു. ഈ രാശി ക്രൂരവും, വിഷമവും, ഓജവും, സ്ഥിരവും പുരുഷനാം അഗ്നിമയവും ആകുന്നു. ഇതിൻെറ വൎണ്ണം പുകഞ്ഞ വെളുപ്പുനിറം. പൎവ്വതങ്ങളും കുന്നുകളും നിറഞ്ഞ സ്ഥലമായിട്ടു ഈ രാശിയെ കല്പിച്ചിരിക്കുന്നു.

6. കന്നി. ഈ രാശി നെൽക്കതിരും, തീക്കൊള്ളിയും കയ്യിലെടുത്തു തോണിയിൽ ഇരിക്കുന്ന ഒരു കന്യകയെപ്പോലെ തോന്നിക്കുന്നതാകകൊണ്ടു ഇതിന്നു 'കന്യാ' എന്നു സംസ്കൃതത്തിൽ പേർ കൊടുത്തിരിക്കുന്നു. അധിപൻ ബുധനാണ്. ബുധൻെറ മൂലത്രികോണവും, ഉച്ചവും ഈ രാശിയാകുന്നു. ശുക്രന്നു ഈ രാശി നീചമാണ്. ഇതിൻെറ സമയം 4 നാഴികയും 8 വിനാഴികയുമാണ്. (വാക്യം ധേമാര) ഉത്രത്തിൽ മുക്കാലും, അത്തവും ചിത്രഅരയും ഈ രാശികളിൽ ഉൾപ്പെടുന്നു. ഈ രാശി യുഗ്മവും, സൌമ്യവും സമവും, ഉഭയവും, സ്ത്രീയും, സ്ഥലമയവുമാകുന്നു. ഇതിന്നു എല്ലാവൎണ്ണങ്ങളുമുള്ളതുകൊണ്ടു ചിത്രവൎണ്ണം. സന്ധിചെയ്യുന്ന സ്ഥലം എന്നു സങ്കല്പിച്ചിരിക്കുന്നു.

7. തുലാം. തുലാസ്സ് കയ്യിൽ ധരിച്ചിരിക്കുന്ന ഒരു പുരുഷൻെറ ആകൃതി. ശുക്രൻ അധിപൻ. ശുക്രൻെറ മൂലത്രികോ

ണം. ശനിക്ക് ഉച്ചം. സൂര്യന്നു നീചം. സമയം 5നാഴിക 11 വിനാഴിക. (വാക്യം പുടേശ.) ചിത്രയിൽ അരയും, സ്വാതിയും, വിശാഖത്തിൽ മുക്കാലും ഉൾപ്പെട്ടു. ഈ രാശി ചരവും, ഓജവും, വിഷമവും ക്രൂരവും, പുരുഷനും, വായുമയവും ആകുന്നു. വർണ്ണം കറുപ്പ്. നഗരസ്ഥലം.

8. വൃശ്ചികം. ആകാശത്തിൽ ഈ രാശിയെ നോക്കി നക്ഷത്രങ്ങളുടെ ചേർച്ച ഒരു തേളിന്റെ ആകൃതിയെ തോന്നിക്കുന്നതാകകൊണ്ടു ഈ രാശിക്ക് വൃശ്ചികം എന്നപേർ കൊടുത്തിരിക്കുന്നു. വൃശ്ചികം എന്നാൽ തേൾ എന്നർത്ഥം. ഈ രാശിയുടെ നാഥൻ കുജനാകുന്നു. ചന്ദ്രന്നു ഈ രാശി നീചരാശിയാണ്. ഇതിന്റെ കാലം 5നാഴിക 29 വിനാഴികയും ആകുന്നു. (വാക്യം ധാരണ) വിശാഖത്തിൽ കാലും, അനിഴവും, തൃക്കേട്ടയും ഈ രാശിയിൽ ഉൾപ്പെടുന്നു. രാശി സ്ഥിരവും, യുഗ്മവും സൌമ്യവും, സമവും, സ്ത്രീയുമാകുന്നു. ഗുഹാന്തരങ്ങളും, പാതാളദേശങ്ങളും ആകുന്നു ഇതിന്റെ പ്രാധിനിധ്യം. ഇതിന്റെ വർണ്ണം സ്വർണ്ണവർണ്ണം.

9. ധനു. അരക്കു കീഴ്പെട്ടു കുതിരയുടെ ശരീരത്തോടുകൂടി വില്ലുകുലച്ചു പിടിച്ചിരിക്കുന്ന ഒരു പുരുഷാകൃതിയാകുന്നു ഈ രാശിയുടെ രൂപം. നാഥൻ വ്യാഴവും, വ്യാഴത്തിന്നു ഈ രാശി മൂലത്രികോണവുമാകുന്നു. ഈ രാശിക്കു 5നാഴികയും 23 വിനാഴികയും സമയം. മൂലവും, പൂരാടവും, ഉത്രാടത്തിൽ കാലും ഇതിൽ ഉൾപ്പെട്ടിരിക്കുന്നു. ഈ രാശി ഓജവും, ഉഭയവും, പുരുഷനും, വിഷമവും, ക്രൂരവുമാകുന്നു. വർണ്ണം വെളുപ്പോടുകൂടിയ മഞ്ഞനിറം. രാശി യുദ്ധഭൂമിയുടെ പ്രതിനിധിയാകുന്നു (രാശിവാക്യം. ഗൌരീശ.)

10. മകരം. മാനിന്റെ തലപോലെ തലയും, മുതലയുടെ വാലുപോലെ വാലുമുള്ള ഒരു ജന്തുവിന്റെ ആകൃതിയാണ് ഈ രാശിക്കുള്ളതു. ഈ രാശിയുടെ നാഥൻ ശനിയാകുന്നു. ഈ രാശി വ്യാഴത്തിന്നു നീചവും, കുജന്നു ഉച്ചവുമാകുന്നു. സമ

യം 4 നാഴികയും 51½വിനാഴികയും (വാക്യം. കൃഷ്ണാര). ഉത്രാടത്തിൽ മുക്കാലും, തിരുവോണവും, അവിട്ടത്തിൽ അരയും ഇതിൽ ഉൾപ്പെടുന്നു. രാശി യുഗ്മവും, ചരവും, സൌമ്യവും, സമവും, സ്ത്രീയുമാകുന്നു. വർണ്ണം വിളർത്ത ചുകപ്പാകുന്നു.

11. കുംഭം. കുടം ചുമലിലെടുത്തിരിക്കുന്ന ഒരു പുരുഷന്റെ രൂപത്തെ അനുകരിക്കുന്ന കാഴ്ചയെയുണ്ടാക്കുന്നതുകൊണ്ടു ഈ രാശിയെ കുംഭം എന്നു വിളിക്കുന്നു. കുംഭം എന്നാൽ കുടം എന്നർത്ഥം. നാഥൻ ശനിയും, ശനിക്കു ഈ രാശിമൂലത്രികോണവുമാകുന്നു. കാലം 4 നാഴികയും 20 വിനാഴികയുമാകുന്നു. (വാക്യം: നരാര) അവിട്ടത്തിൽ അരയും, ചതയവും, പൂരോരുട്ടാതി മുക്കാലും, ഈ രാശിയിൽ ഉൾപ്പെടുന്നു. ഈ രാശി ഓജവും, സ്ഥിരവും, വിഷമവും, ക്രൂരവും, പുരുഷനമാകുന്നു. വർണ്ണം പുകഞ്ഞ വെള്ളപ്പാകുന്നു.

12. മീനം. അന്യോന്യം വാലിൽ കടിച്ചിരിക്കുന്ന രണ്ടു മത്സ്യങ്ങളുടെ ആകൃതിയെ തോന്നിക്കുന്നതാകകൊണ്ടു ഈ രാശിയെ മത്സ്യം എന്നർത്ഥമായ മീനം എന്നു പറയുന്നു. ഇതിന്റെ നാഥൻ വ്യാഴമാകുന്നു. ഈ രാശി ശുക്രനുച്ചവും, ബുധനു നീചവുമാകുന്നു. ഇതിന്റെ കാലം 4 നാഴികയും 13 വിനാഴികയുമാണ്. (വാക്യം. ബാധ്യാര) പൂരോരുട്ടാതിക്കാലും, ഉത്രട്ടാതിയും, രേവതിയും ഈ രാശിയിൽ ഉൾപ്പെടുന്നു. ഇതു യുഗ്മവും, ഉഭയവും സമവും, സൌമ്യവും, സ്ത്രീയുമാകുന്നു. വർണ്ണം ശുദ്ധവെള്ളപ്പാകുന്നു.

ഇവിടെ ചേർത്തിട്ടുള്ള രാശിവാക്യങ്ങൾ മദ്ധ്യകേരളത്തിലേക്കു മാത്രം പററിയതാകുന്നു. അതതു ദേശത്തിലേക്കു തദ്ദേശപഞ്ചാംഗങ്ങളിൽ കാണുന്ന രാശിവാക്യങ്ങളെ സ്വീകരിച്ചുകൊള്ളേണ്ടതാകുന്നു.

2. രാശികളുടെ വിഭാഗങ്ങൾ.

I മേടം, എടവം, മിഥുനം, കക്കടകം, ചിങ്ങം, കന്നി, തുലാം, വൃശ്ചികം, ധനു, മകരം കുംഭം, മീനം.

II (1) ഓജരാശികൾ
(2) വിഷമരാശികൾ
(3) പുരുഷരാശികൾ
(4) ക്രൂരരാശികൾ
} മേടം, മിഥുനം, ചിങ്ങം, തുലാം, ധനു, കുംഭം.

III (1) യുഗ്മരാശികൾ
(2) സമരാശികൾ
(3) സ്ത്രീരാശികൾ
(4) സൌമ്യം
} ഇടവം, കർക്കടകം, കന്നി, വൃശ്ചികം, മകരം, മീനം.

IV { ചരം=മേടം, കർക്കടകം, തുലാം, മകരം.
സ്ഥിരം=ഇടവം, ചിങ്ങം, വൃശ്ചികം, കുംഭം.
ഉഭയം=മിഥുനം, കന്നി, ധനു, മീനം.

V ത്രികോണങ്ങൾ. { അഗ്നിരാശികൾ=മേടം, ചിങ്ങം, ധനു.
ഭൂമിരാശികൾ=ഇടവം, കന്നി, മകരം.
വായുരാശികൾ=മിഥുനം, തുലാം, കുംഭം.
ജലരാശികൾ=കർക്കിടകം, വൃശ്ചികം മീനം

VI { കിഴക്കൻ=മേടം, ചിങ്ങം, ധനു.
തെക്കൻ=ഇടവം, കന്നി, മകരം.
പടിഞ്ഞാറൻ=മിഥുനം തുലാം, കുംഭം.
വടക്കൻ=കർക്കിടകം വൃശ്ചികം, മീനം.

VII { പൃഷ്ഠോദയങ്ങൾ:—മേടം, ഇടവം, കർക്കടകം, ധനു, മകരം. (മീനം-ഉഭയം)
ശീൎഷോദയങ്ങൾ:—മിഥുനം, ചിങ്ങം, കന്നി, തുലാം, വൃശ്ചികം, കുംഭം. (മീനം ശീൎഷോദയവും, പൃഷ്ഠോദയവും രണ്ടുമാകുന്നു,

VIII { ദിനരാശികൾ:—ചിങ്ങം, കന്നി, തുലാം, വൃശ്ചികം, കുംഭം മീനം.
രാത്രിരാശികൾ:—മേടം, ഇടവം, മിഥുനം, കർക്കടകം, ധനു, മകരം.

**യവനസംജ്ഞകൾ:**—ക്രിയ, താവുരു, ജൂതമ, കുളീര, ലേയ, പാഥോന, ജൂക, കൌൎപ്യാ, തൌക്ഷിക, ആകോകേര, ഹൃദ്രോഗ, അന്ത്യഭം.

---

1. ചരസ്ഥിരദ്വിസ്വഭാവാഃ ക്രൂരാക്രൂരാവജാദിതഃ
നരനാരീ ക്രമാദേവ വിഷമാഖ്യസമാവപി
2. മിഥുനം ധനുഷിപൂൎവ്വാൎദ്ധം തുലാകന്യാഘടോനരഃ
ചതുഷ്പദാധനുസ്സിംഹവൃഷമേഷാമൃഗാൎദ്ധിമാഃ

## ഒന്നാംപട്ടിക.

| ക്രമസംഖ്യ | രാശികളുടെ പേരുകൾ. | സംസ്കൃത സംജ്ഞകൾ. | യവന സംജ്ഞകൾ. | ഓജമോ യുഗ്മമോ | വിഷമമോ സമമോ | ക്രൂരമോ സൌമ്യമോ | പുരുഷനോ സ്ത്രീയോ | ചരമോ, സ്ഥിരമോ, ഉഭയമോ | ഏതു ദിക്കിൽ. | പൃഷ്ഠോദയമോ, ശീർഷോദയമോ | രാത്രിയോ പകലോ | നക്ഷത്രഭാഗം. |
|---|---|---|---|---|---|---|---|---|---|---|---|---|
| 1 | മേടം | മേഷ | ക്രിയ | ഓജ | വിഷമ | ക്രൂര | പു | ചരം | കി | പൃ | രാത്രി | അശ്വതി-ഭരണി-കാർത്തികക്കാൽ |
| 2 | ഇടവം | വൃഷ | താവുരു | യുഗ്മ | സമ | സൌമ്യ | സ്ത്രീ | സ്ഥിരം | തെ | പൃ | രാത്രി | കാർത്തികമുക്കാൽ-രോഹിണി-മകീരത്തിലര |
| 3 | മിഥുനം | മിഥുന | ജിതുമ | ഓജ | വിഷമ | ക്രൂര | പു | ഉഭയം | പ | ശീ | രാത്രി | മകീരത്തിലര, തിരുവാതിര, പുണർതംമുക്കാൽ |
| 4 | കർക്കടകം | കുളീര | കുളീര | യുഗ്മ | സമ | സൌമ്യ | സ്ത്രീ | ചരം | വ | പൃ | രാത്രി | പുണർതംകാൽ, പൂയം, ആയില്യം |
| 5 | ചിങ്ങം | സിംഹ | ലേയ | ഓജ | വിഷമ | ക്രൂര | പു | സ്ഥിരം | കി | ശീ | ദിനം | മകം, പൂരം, ഉത്രത്തിൽകാൽ |
| 6 | കന്നി | കന്യാ | പാഥോന | യുഗ്മ | സമ | സൌമ്യ | സ്ത്രീ | ഉഭയം | തെ | ശീ | ദിനം | ഉത്രംമുക്കാൽ, അത്തം, ചിത്രയര |
| 7 | തുലാം | തുലാ | ജൂക | ഓജ | വിഷമ | ക്രൂര | പു | ചരം | പ | ശീ | ദിനം | ചിത്രയര, സ്വാതി-വിശാഖംമുക്കാൽ |
| 8 | വൃശ്ചികം | അളി | കൌർപ്പ്യ | യുഗ്മ | സമ | സൌമ്യ | സ്ത്രീ | സ്ഥിരം | വ | ശീ | ദിനം | വിശാഖക്കാൽ, അനിഴം, തൃക്കേട്ട |
| 9 | ധനു | ചാപ | തൌക്ഷിക | ഓജ | വിഷമ | ക്രൂര | പു | ഉഭയം | കി | പൃ | രാത്രി | മൂലം, പൂരാടം, ഉത്രാടത്തിൽകാൽ |
| 10 | മകരം | മൃഗ | ആകോകേര | യുഗ്മ | സമ | സൌമ്യ | സ്ത്രീ | ചരം | തെ | പൃ | രാത്രി | ഉത്രാടത്തിൽമുക്കാൽ, ഓണം, അവിട്ടം അര |
| 11 | കുംഭം | ഘട | ഹ്രദ്രോഗ | ഓജ | വിഷമ | ക്രൂര | പു | സ്ഥിരം | പ | ശീ | ദിനം | അവിട്ടംഅര, ചതയം, പൂരോരുട്ടാതിമുക്കാൽ |
| 12 | മീനം | ഝഷ | അന്ത്യ | യുഗ്മ | സമ | സൌമ്യ | സ്ത്രീ | ഉഭയം | വ | ഉ | ദിനം | പൂരോരുട്ടാതികാൽ, ഉത്രട്ടാതി, രേവതി. |

പു=പുരുഷൻ

ക്രൂ=ക്രൂരം

സൌ=സൌമ്യം

ച=ചരം

സ്ഥി=സ്ഥിരം

ഉ=ഉഭയം

കി=കിഴക്കൻ

തെ=തെക്കൻ

പ=പടിഞ്ഞാറൻ

വ=വടക്കൻ

പൃ=പൃഷ്ഠോദയം

ശി=ശീർഷോദയം

## ത്രികോണരാശികൾ.

| | രാത്രി | പകൽ | രാത്രി | |
|---|---|---|---|---|
| അഗ്നി | മേടം | ചിങ്ങം | ധനു | കിഴക്കൻ |
| ഭൂമി | എടവം | കന്നി | മകരം | തെക്കൻ |
| വായു | മിഥുനം | തുലാം | കുംഭം | പടിഞ്ഞാറൻ |
| ജലം | കർക്കടകം | വൃശ്ചികം | മീനം | വടക്കൻ |
| | രാത്രി | പകൽ | പകൽ | |

## II ഗ്രഹങ്ങളും വിഭാഗങ്ങളും.

‘നവഗ്രഹങ്ങൾ’ എന്നാണ് ഹിന്ദുശാസ്ത്രം തീൎച്ചപ്പെടുത്തിട്ടുള്ളതു. സൂൎയ്യൻ, ചന്ദ്രൻ, കുജൻ, ബുധൻ ഗുരു, ശുക്രൻ, ശനി, രാഹു, കേതു ഇങ്ങിനെ 9.

I {
പ്രകാശഗ്രഹങ്ങൾ:—സൂൎയ്യൻ, ചന്ദ്രൻ.
നക്ഷത്രഗ്രഹങ്ങൾ:— കുജൻ, ബുധൻ, ഗുരു ശുക്രൻ, ശനി.
തമോഗ്രഹങ്ങൾ:—രാഹു, കേതു.

II {
ശുഭഗ്രഹങ്ങൾ: ബുധൻ ശുക്രൻ, ഗുരു (ശുക്ലപക്ഷചന്ദ്രൻ)
പാപഗ്രഹങ്ങൾ:—കുജൻ, ശനി, സൂൎയ്യൻ (രാഹു, കേതു)

പൂൎണ്ണചന്ദ്രൻ ശുഭനും, ക്ഷീണചന്ദ്രൻ പാപനുമാണെന്നു ദൈവജ്ഞന്മാർ വ്യവഹരിക്കാറുണ്ട്. പാപയുതനായ ബുധനും രാഹുകേതുക്കളും പാപഗ്രഹങ്ങളിൽ ഉൾപ്പെടുത്തപ്പെട്ടിരിക്കുന്നു.

III {
പുരുഷഗ്രഹങ്ങൾ:—സൂൎയ്യൻ, കുജൻ, ഗുരു.
സ്ത്രീഗ്രഹങ്ങൾ: ചന്ദ്രൻ, ശുക്രൻ.
നപുംസകഗ്രഹങ്ങൾ:ശനി, ബുധൻ.
(രാഹു പുരുഷഗ്രഹവും, കേതു നപുംസകഗ്രഹവുമാകുന്നു.)

### ബന്ധുശത്രുക്കൾ.

| ബന്ധുക്കൾ. | ശത്രുക്കൾ. |
|---|---|
| 1. സൂൎയ്യനു=ചന്ദ്രൻ, ചൊവ്വ, വ്യാഴം | 1. സൂൎയ്യനു=ശനി, ശുക്രൻ |
| 2. ചന്ദ്രനു—സൂൎയ്യൻ, ബുധൻ | 2 ചന്ദ്രനു=ശത്രുവില്ല. |
| 3. കുജനു=സൂൎയ്യൻ, ചന്ദ്രൻ, വ്യാഴം | 3. കുജനു=ബുധൻ |
| 4. ബുധന്=സൂൎയ്യൻ, ശുക്രൻ | 4. ബുധനു=ചന്ദ്രൻ |
| 5. വ്യാഴത്തിനു=സൂൎയ്യൻ, ചന്ദ്രൻ, കുജൻ | 5. വ്യാഴത്തിനു=ബുധൻ, ശുക്രൻ |
| 6, ശുക്രനു—ബുധൻ, ശനി | 6. ശുക്രനു=സൂൎയ്യൻ, ചന്ദ്രൻ |
| 7. ശനിക്കു=ശുക്രൻ, ബുധൻ | 7. ശനിക്കു=സൂൎയ്യൻ, ചന്ദ്രൻ, കുജൻ |

ഈ രണ്ടു വകപ്പിലും പെടാത്തവരൊക്കെ സമന്മാരാകുന്നു. തൽക്കാലബന്ധുക്കൾ ഗ്രഹത്തിന്റെ: 2, 3, 4. 10, 11, 12 ഈ സ്ഥാനങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങൾ.

### ഗ്രഹങ്ങളുടെ കാരകത്വം.

സൂര്യൻ പിതൃകാരകനും, പ്രതാപത്തിന്നും, ആത്മാവിന്നുംകാരകനാകുന്നു.

ചന്ദ്രൻ മനസ്സിന്നും മാതാവിന്നും, യശസ്സിന്നും, കാരകനാകുന്നു.

കുജൻ — ഭ്രാതൃകാരകനും, സത്വം, യുദ്ധം മുതലായതിന്നു കാരകനുമാകുന്നു.



ബുധൻ വാക്കിന്റെയും ജ്ഞാനത്തിന്റെയും കാരകനും, മാതുലകാരകനും, വിദ്യാശില്പകലാകാരകനുമാകുന്നു.

വ്യാഴം - പുത്രകാരകനും, ധനകാരകനും, ഭാഗ്യകാരകനും, മന്ത്രം, രാജ്യം, ബുദ്ധി, ധർമ്മം ഇതുകൾക്കും കാരകനുമാകുന്നു.

---

1. ജംഗോരാകേന്ദ്രത്രികോണാരവിചന്ദ്രപുത്രാ
വാമിത്ര്യചന്ദ്രജ്ഞതവഃകവിചന്ദ്രഭൌമ
ജൈവമാർന്ദാത്രിപതയോബുധസൂര്യപുത്രൌ
ശുക്രോഗുരുജൌ ദിനകരാൽസുഹൃദശ്ചോദതി.

2. സൌര്യഃസമാഃസിതകുജഃ കവിജ്ഞാനപുത്രൌ
മന്ദേജ്യസൂര്യമിതനയാഃരവിജഃ കുജേന
ജൈവമേജ്യ്യഃകസൂര്യഗുരുത്രിപഃമേവിന്ദൗ
സ്വാന്ത്കാലികാസ്യുര്യയധനായശത്രുബന്ധു.

ശുക്രൻ—കളത്രകാരകനും, ഭൂമിയിൽ സർവ്വ സുഖഭോഗങ്ങൾക്കും കാരകനും, സംഗീതസാഹിത്യങ്ങൾക്കും, സൌന്ദര്യത്തിന്നും മററും കാരകനാകുന്നു.

ശനി—ദുഃഖം, വ്യാധി, മരണം, ഇതുകൾക്ക കാരകനാകുന്നു.

രാഹു, കേതു—ശനിയേയും കുജനേയുംപോലെ. കാരകത്വം ഇതിൽ പൂർണ്ണമായിട്ടില്ല.

ഗ്രഹങ്ങളുടെ പൂർണ്ണാപൂർണ്ണദൃഷ്ടികൾ.



| | ഗ്രഹങ്ങൾ. | സ്ഥാനം | 2 | 3 | 4 | 5 | 6 | 7 | 8 | 9 | 10 | 11 | 12 |
|---|---|---|---|---|---|---|---|---|---|---|---|---|---|
| 1 | രവി | 0 | 0 | $\frac{1}{4}$ | $\frac{3}{4}$ | $\frac{1}{2}$ | 0 | 1 | $\frac{3}{4}$ | $\frac{1}{2}$ | $\frac{1}{4}$ | 0 | 0 |
| 2 | ചന്ദ്രൻ | 0 | 0 | $\frac{1}{4}$ | $\frac{3}{4}$ | $\frac{1}{2}$ | 0 | 1 | $\frac{3}{4}$ | $\frac{1}{2}$ | $\frac{1}{4}$ | 0 | 0 |
| 3 | ചൊവ്വ | 0 | 0 | $\frac{1}{4}$ | 1 | $\frac{1}{2}$ | 0 | 1 | 1 | $\frac{1}{2}$ | $\frac{1}{4}$ | 0 | 0 |
| 4 | ബുധൻ | 0 | 0 | $\frac{1}{4}$ | $\frac{3}{4}$ | $\frac{1}{2}$ | 0 | 1 | $\frac{3}{4}$ | $\frac{1}{2}$ | $\frac{1}{4}$ | 0 | 0 |
| 5 | വ്യാഴം | 0 | 0 | $\frac{1}{4}$ | $\frac{3}{4}$ | 1 | 0 | 1 | $\frac{3}{4}$ | 1 | $\frac{1}{4}$ | 0 | 0 |
| 6 | ശുക്രൻ | 0 | 0 | $\frac{1}{4}$ | $\frac{3}{4}$ | $\frac{1}{2}$ | 0 | 1 | $\frac{3}{4}$ | $\frac{1}{2}$ | $\frac{1}{4}$ | 0 | 0 |
| 7 | ശനി | 0 | 0 | 1 | $\frac{3}{4}$ | $\frac{1}{2}$ | 0 | 1 | $\frac{3}{4}$ | $\frac{1}{2}$ | 1 | 0 | 0 |
| 8 | രാഹു | 0 | $\frac{3}{4}$ | $\frac{1}{2}$ | $\frac{1}{2}$ | 1 | $\frac{1}{2}$ | 1 | $\frac{1}{2}$ | 1 | $\frac{3}{4}$ | 0 | 1 |
| 9 | കേതു | 0 | 0 | 0 | 0 | 0 | 0 | 0 | 0 | 0 | 0 | 0 | 0 |

പട്ടിക 2.

| ക്രമസംഖ്യ | പേരുകൾ | സംസ്കൃതപേരുകൾ | ശുഭനോ പാപനോ | സ്ത്രീയോ, പുരുഷനോ നപുംസകമോ | ബന്ധുക്കൾ | ശത്രുക്കൾ | [illegible] | സമന്മാർ |
|---|---|---|---|---|---|---|---|---|
| 1 | സൂര്യൻ | രവി | പാപൻ | പു | ചന്ദ്രൻ വ്യാഴം കുജൻ | ശനി, ശുക്രൻ | ര | ബുധൻ |
| 2 | ചന്ദ്രൻ | ചന്ദ്രൻ | ശുഭൻ | സ്ത്രീ | സൂര്യൻ, ബുധൻ | ആരുമില്ല | ച | കുജൻ, വ്യാഴം, ശുക്രൻ ശനി |
| 3 | ചൊവ്വ | കുജൻ | പാപൻ | പു | സൂര്യൻ ചന്ദ്രൻ വ്യാഴം | ബുധൻ | കു | ശുക്രൻ, ശനി |
| 4 | ബുധൻ | ബുധൻ | ശുഭൻ | ന | സൂര്യൻ, ശുക്രൻ | ചന്ദ്രൻ | ബു | കുജൻ, വ്യാഴം, ശനി |
| 5 | വ്യാഴം | ഗുരു | ശുഭൻ | പു | സൂര്യൻ, ചന്ദ്രൻ, ചൊവ്വ | ബുധൻ, ശുക്രൻ | ഗു | ശനി |
| 6 | വെള്ളി | ശുക്രൻ | ശുഭൻ | സ്ത്രീ | ബുധൻ, ശനി | സൂര്യൻ. ചന്ദ്രൻ | ശു | കുജൻ, വ്യാഴം |
| 7 | ശനി | മന്ദൻ | പാപൻ | ന | ശുക്രൻ, ബുധൻ | സൂര്യൻ ചന്ദ്രൻ കുജൻ | മ | വ്യാഴം |
| 8 | രാഹു | സർപ്പി | പാപൻ | പു | ശുക്രൻ ബുധൻ ശനി | സൂര്യൻ, ചന്ദ്രൻ, | സ | ” |
| 9 | കേതു | ശിഖി | പാപൻ | ന | ശുക്രൻ, കുജൻ, | സൂര്യൻ, ചന്ദ്രൻ, | ശി | ” |

## III ഗ്രഹങ്ങളുടെ ഗുണദോഷങ്ങൾ

### 1 ഗ്രഹങ്ങളും, ഉച്ചനീചങ്ങളും, ക്ഷേത്രാധിപത്യങ്ങളും.

മൂലക്ഷേത്രങ്ങൾ. 1. സൂര്യന്ന് — ചിങ്ങം

2. ചന്ദ്രന്ന് — ഇടവം
3. കുജന്ന് — മേടം
4. ബുധന്ന് — കന്നി
5. വ്യാഴത്തിന്ന് — ധനു
6. ശുക്രന്ന് — തുലാം
7. ശനിക്ക് — കുംഭം

8. രാഹുവിന്ന് മിഥുനവും, കേതുവിന്ന് മീനവും മൂലക്ഷേത്രമാണെന്ന് ഭാവകുതൂഹലത്തിൽ കാണുന്നു

(1)

| | | | |
|---|---|---|---|
| | കു | ച | |
| ശ | മൂലക്ഷേത്രങ്ങൾ. | | |
| | | | ര |
| ഗു | | ശു | ബു |

സ്വക്ഷേത്രങ്ങൾ. 1. കുജന്ന് — വൃശ്ചികം

സൂര്യന്ന് ചിങ്ങം 2. ബുധന്ന് — മിഥുനം

ചന്ദ്രന്ന് കർക്കടകം 3. വ്യാഴത്തിന്ന് മീനം

4. ശുക്രന്ന് — ഇടവം
5. ശനിക്ക് — മകരം

(2)

| | | | |
|---|---|---|---|
| ഗു | | ശു | ബു |
| | സ്വക്ഷേത്രങ്ങൾ. | | ച |
| ശ | | | ര |
| | കു | | |

---

1. മൂലത്രികോണമർക്കാദേഃ സിംഹോ വൃഷഃ അജസ്ത്രിയഃ
കന്യാധനുസ്തുലാകുംഭഃ പ്രാഹുരിതി പുരാതനാഃ

2. [illegible]
[illegible]
[illegible]
[illegible]

ഉച്ചങ്ങൾ. 1. സൂര്യന്ന്—മേടം

2. ചന്ദ്രന്ന—എടവം

3. കുജന്ന്—മകരം

4. ബുധന്ന്—കന്നി

5. വ്യാഴത്തിന്ന് കർക്കടകം

(3)

| | | | |
|---|---|---|---|
| ശു | ര | ച | സ |
| | ഉച്ചങ്ങൾ | | ഗു |
| കു | | | |
| ശി | | ശ | ബു |

6. ശുക്രന്ന്—മീനം

7. ശനിക്ക് തുലാം

രാഹുവിന്ന് മിഥുനവും, കേതുവിന്ന് ധനുവുമാണെന്നു ഭാവകുതൂഹലം പറയുന്നു.

നീചങ്ങൾ. 1. സൂര്യന്ന—തുലാം

2. ചന്ദ്രന്ന്—വൃശ്ചികം

3. കുജന്ന്—കർക്കടകം

4. ബുധന്ന്—മീനം

5. വ്യാഴത്തിന്ന മകരം

6. ശുക്രന്ന്—കന്നി

7. ശനിക്ക്—മേടം

8 രാഹുവിന്ന് ധനു

9. കേതുവിന്ന് മിഥുനം

(4)

| | | | |
|---|---|---|---|
| ബു | ശ | | കേ |
| | നീചങ്ങൾ | | കു |
| ഗു | | | |
| സ | ച | ര | ശു |

ആധിപത്യങ്ങൾ. 1. സൂര്യന്ന്—ചിങ്ങം

2. ചന്ദ്രന്ന്—കർക്കടകം

3. കുജന്ന് മേടം, വൃശ്ചികം

4. ബുധന്ന്—മിഥുനം, കന്നി

5. വ്യാഴത്തിന്ന്—ധനു, മീനം

6. ശുക്രന്ന്—എടവം, തുലാം

7. ശനിക്ക്—മകരം, കുംഭം

(5)

| | | | |
|---|---|---|---|
| ഗു | കു | ശു | ബു |
| ശ | ഗ്രഹങ്ങളുടെ ആധിപത്യങ്ങൾ | | ച |
| ശ | | | ര |
| ഗു | കു | ശു | ബു |

രാഹുകേതുക്കൾക്കാധിപത്യമില്ല.

3. കുതിരിവൃശ്ചികതുലാക്കവാസരാവിതഃ
കഥിതംമൗനാഖ്യജനീചഭതഃ
മിഥുനേതമസഃശിഖിനോധനുഷി
പ്രഥമെബുധമൌലൃതമേവതം.

## 2. വർഗ്ഗബലം.

ക്ഷേത്രം, ഹോരാ, ദ്രേക്കാണം, സപ്താംശകം, നവാംശകം ദ്വാദശാംശകം, ത്രിംശാംശകം, ഇങ്ങിനെ 7 വർഗ്ഗങ്ങളെ നോക്കീട്ടാണ് ഗ്രഹങ്ങളുടെ ബലങ്ങളെ കണക്കാക്കുന്നത്. ഇവയെ സപ്തവർഗ്ഗങ്ങൾ എന്നു പറയുന്നു. ക്ഷേത്രം നില്ക്കുന്ന രാശിയും മററുള്ള ആറും ആ രാശികളിലുള്ളവയുമാകകൊണ്ട് ഷഡ്വർഗ്ഗമെന്നും പറയും.

1. <u>ഹോരാ</u>:—നില്ക്കുന്ന രാശിയെ രണ്ടായി ഭാഗിച്ചാൽ ഒരു ഭാഗത്തിന്നാണ് ഹോരാ എന്നു സംജ്ഞാ. ഓജരാശികളിൽ പൂർവ്വഭാഗം സൂര്യന്റെ ഹോരയും, ഉത്തരഭാഗം ചന്ദ്രന്റെ ഹോരയുമാകുന്നു. യുഗ്മരാശികളിൽ നേരെ മറിച്ചു ആദ്യത്തെ ഭാഗം ചന്ദ്രന്റെ ഹോരയും രണ്ടാമത്തെ ഭാഗം സൂര്യന്റെ ഹോരയുമാകുന്നു.

2. രാശിയെ മൂന്നാക്കി ഭാഗിച്ചാൽ ഓരോ ഭാഗത്തിന്നും ദ്രേക്കാണം എന്നു സംജ്ഞയെ കൊടുത്തിരിക്കുന്നു. ആദ്യത്തെ ദ്രേക്കാണത്തിന്റെ അധിപൻ ആ രാശിയുടെ അധിപൻതന്നെയാണ്. 2-ാം ദ്രേക്കാണത്തിന്റെ അധിപൻ ആ രാശിയിൽനിന്ന് 5-ാം രാശിയുടെ അധിപനും. 3-ാം ദ്രേക്കാണത്തിന്റെ അധിപൻ അതേ രാശിയിൽനിന്ന് 9-ാം രാശിയുടെ അധിപനുമാകുന്നു മേടരാശിയിൽ 1-ാം ദ്രേക്കാണത്തിന്ന് കുജനും, 2-ന്ന് സൂര്യനും 3-ന്ന് വ്യാഴവുമാകുന്നു.

---

കുജകവിജ്ഞശശിചന്ദ്രദിവാകരാ
ബുധസിതാവനിജാ ഗുരുസൂര്യജൌ
ശനിഗുരു ച പുരാതനപണ്ഡിതൈ
ർഭവനപാഃ കഥിതാ ഭവനാധിപാഃ?

3. <u>സപ്താംശകം</u>: – ഒരു രാശിയെ ഏഴായി ഭാഗിച്ച ഒരംശത്തെയാണ് സപ്താംശകം എന്ന് സംജ്ഞകൊണ്ടറിയുന്നത്. ഒറ്റപ്പെട്ട രാശികളിൽ അഥവാ ഓജരാശികളിൽ സപ്താംശകത്തിന്റെ പേര അതു രാശിയുടെ പേര് മുതൽക്ക് ക്രമമായി വരുന്നു. മേടരാശിയിൽ സപ്താംശകത്തിന്റെ പേരുകൾ മേടം മുതൽ ക്രമമായി തുലാംവരെ ആകുന്നു. എന്നാൽ ഇരട്ടപ്പെട്ട (യുഗ്മ) രാശികളിൽ അതു രാശിയുടെ ഏഴാമത്തെ രാശി മുതൽ ക്രമമായി ഏഴു രാശികളുടെ പേരാകുന്നു. ഇടവരാശിയിൽ വൃശ്ചികം മുതൽക്കു തുടങ്ങി ഇടവത്തിൽ അവസാനിക്കുന്നു. അധിപന്മാർ അതാതു രാശ്യധിപന്മാരാകുന്നു.

4. <u>നവാംശകം</u>:—എല്ലാ വർഗ്ഗത്തിലും വെച്ച് നവാംശകമാകുന്നു പ്രധാനം. ഒരു രാശിയെ ഒമ്പതാക്കി ഭാഗിച്ചാൽ നവാംശകമായി. ഇങ്ങിനെ ഒമ്പതാക്കി ഭാഗിക്കുന്നതിൽ ഒരു പ്രാധാന്യമുണ്ട്. ഒരു രാശിക്ക് രണ്ടേകാൽ നാളാണുള്ളത്. ഓരോ നക്ഷത്രങ്ങൾക്കും നന്നാലു പാദങ്ങളും ഉണ്ട്. അങ്ങനെ ഒമ്പതു നക്ഷത്രപാദങ്ങൾ കൂടിയതാണ് ഒരു രാശി. അപ്പോൾ ഓരോ നവാംശകവും ഓരോ നക്ഷത്രപാദങ്ങളാകുന്നു. ഇതിനു പുറമെ നവാംശകമറിഞ്ഞാൽ മറ്റെല്ലാ വർഗ്ഗങ്ങളെയും അറിവാൻ ലഘുവായി സാധിക്കുന്നതാണ്; എന്നു മാത്രമല്ല നവാംശംകൊണ്ട് ഒരു ഗ്രഹത്തിന്റെ എല്ലാ ഗുണദോഷങ്ങളും അറിവാൻ സാധിക്കുന്നു. ഇതുകൊണ്ടും നവാംശകത്തിന് വലിയ പ്രാധാന്യം കിട്ടിയിരിക്കുന്നു.

നവാംശകങ്ങൾക്ക് പേരിട്ടിരിക്കുന്നതിനും ഒരു ക്രമമുണ്ട്. മേടം രാശിയിൽ മേടം മുതൽക്കു തുടങ്ങി ധനുവരെ ഒമ്പതു പേരാകുന്നു. ഇടവത്തിൽ മേൽ രാശിയിൽ അവസാനിച്ച ധനുവിന്നുശേഷം മകരം മുതൽക്കു തുടങ്ങി കന്നിയിൽ അവസാനിപ്പിക്കുന്നു. മിഥുനത്തിൽ (മേൽഅവസാനിച്ച കന്നിയെവിട്ടു) തുലാം മുതൽക്കു തുടങ്ങി മിഥുനത്തിൽ പേരുകൾ അവസാനിക്കുന്നു. കർക്കടകത്തിൽ (മിഥുനത്തെ വിട്ടു) കർക്കടകം മുതൽക്ക്

തുടങ്ങി മീനത്തിൽ അവസാനിക്കുന്നു; ഇങ്ങിനെ വെവ്വേറെ ദിക്കിൽ നിന്നു എടുത്തിട്ടാണ് പേരുകളെ ഉറപ്പിച്ചിരിക്കുന്നത്. ചിങ്ങം മുതൽ വൃശ്ചികംവരെയും, ധനുമുതൽ മീനംവരെയും, മേൽപ്രകാരം ആവർത്തിക്കണം. ലഘുവായി മനസ്സിലാകുവാൻ താഴെ കൊടുക്കുന്ന ക്രമങ്ങളെ നോക്കുക.

(1) മേട-ചിങ്ങ ധനു മേടം മുതൽ ധനുവരെ ക്രമത്തിൽ പേരുകൾ.

(2) എടവ കന്നി-മകരം മകരം മുതൽ കന്നിവരെ ക്രമത്തിൽ പേരുകൾ.

(3) മിഥുന-തുലാ-കുംഭം—തുലാംമുതൽ മിഥുനംവരെ ക്രമത്തിൽ.

(4) കർക്കി-വൃശ്ചിക-മീനം—കർക്കടകം മുതൽ മീനംവരെ ക്രമത്തിൽ.

ഇങ്ങിനെയാണ് നവാംശകങ്ങൾക്ക് പേരുകളെ കല്പിച്ചിരിക്കുന്നത്. അധിപന്മാർ പേരിനെ അനുസരിച്ചു രാശികളുടെ അധിപന്മാർ തന്നെ. ഒരു നവാംശം 3. തിതിയും 20 ഇലിയുമാകുന്നു.

5. ദ്വാദശാംശകം:--ഒരു രാശിയെ പന്ത്രണ്ടായി ഭാഗിച്ചതു ദ്വാദശാംശമാകുന്നു. ഓരോ രാശിയിലും ആ രാശിയുടെ പേരുകൊണ്ട് ദ്വാദശാംശങ്ങളുടെ പേരുകൾ തുടങ്ങുന്നു. മേടം രാശിയിൽ മേടം മുതൽ മീനം കൂടി പന്ത്രണ്ടു പേരുകൾ ക്രമത്തിൽ എടുത്തിരിക്കുന്നു. എടവത്തിൽ എടവം മുതൽ മേടംവരെ ഇങ്ങിനെ എല്ലാററിലും ധരിച്ചുകൊള്ളുകയും വേണം. അധിപന്മാർ പേരുകളെ അനുസരിച്ചാകുന്നു. മേഷാദി രാശ്യധിപന്മാർ തന്നെ മേഷാദി ദ്വാദശാംശകാധിപന്മാരും.

---

ഹോരാരാശിദളം സമേപ്രഥമതശ്ചന്ദ്രസ്യ ഭാനോരതോ
വ്യുത്ക്രാന്താദ്ദ്രേക്കാണപതയഃ സ്വസുതാങ്കരാധിപാഃ
മേഷാദാദിമതഃ പ്രക്രമശ്ചരഭസ്ഥിരദ്വ്യാദികാദിന്ദ്രജ
കർക്കാദ്യാനവഭാഗകാനി ശശിനഃ സ്യുർദ്വാദശാംശാഃ സ്വപാദ്

6. ത്രിംശാംശകം:- ഒരു രാശിയെ മുപ്പതായിഭാഗിച്ചാൽ ഒരു അംശത്തെ ത്രിംശാംശകം എന്നു പറയുന്നു. ഈ അംശകങ്ങൾ സ്ത്രീജാതകത്തെ പരിശോധിക്കുമ്പോൾ വളരെ പ്രധാനമായിരിക്കും. ഈ മുപ്പതംശങ്ങളിൽ ഒറ്റപ്പെട്ട രാശികളിൽ (ഓജരാശികളിൽ) ആദ്യത്തെ 5 അംശങ്ങൾക്കധിപൻ കുജനും, പിന്നത്തെ 5 അംശങ്ങളുടെ അധിപൻ ശനിയും, പിന്നത്തെ 8 അംശങ്ങളുടെ അധിപൻ വ്യാഴവും, പിന്നത്തെ 7 അംശങ്ങളുടെ അധിപൻ ബുധനും പിന്നത്തെ 5 അംശങ്ങളുടെ അധിപൻ ശുക്രനുമാകുന്നു. യുഗ്മരാശികളായ ഇരട്ടപ്പെട്ട രാശികളിൽ ചുവട്ടിൽനിന്നു മുകളിലേക്കാകുന്നു ക്രമം. ശുക്രന് 5, ബുധന് 7, വ്യാഴത്തിന്-8, ശനിക്ക് 5 കുജന് 5 ഇങ്ങിനെ അറിഞ്ഞു കൊൾകയും വേണം.



വ്യക്തമാക്കുവാൻ.

| | ഓജരാശികളിൽ | യുഗ്മരാശികളിൽ | |
|---|---|---|---|
| മേടം മിഥുനം ചിങ്ങം തുലാം ധനു കുംഭം ഈ രാശികളിൽ | കുജന്=5 | ശുക്രന്=5 | ഇടവം കർക്കടകം കന്നി വൃശ്ചികം മകരം മീനം ഈ രാശികളിൽ |
| | ശനിക്ക് 5 | ബുധന്=7 | |
| | ഗുരുവിന്=8 | ഗുരുവിന്=8 | |
| | ബുധന്=7 | ശനിക്ക്=5 | |
| | ശുക്രന്=5 | കുജന്=5 | |
| | ആകെ 30 | ആകെ 30 | |

3. ഗ്രഹങ്ങളുടെ വീക്ഷണങ്ങൾ.

സൂൎയ്യന്-7-ലേക്ക് കുജന്-4-7-8 ഈ ഭാവങ്ങളിലേക്ക്
ചന്ദ്രന്-7-ലേക്ക് വ്യാഴത്തിന് 5-7-9 ടി
ബുധന്-7-ലേക്ക് ശനിക്ക് 3-7-10 ടി

ശുക്രന്-7-ലേക്ക്..എല്ലാഗ്രഹങ്ങൾക്കും 7 ാം ഭാഗത്തിലേക്കും, ഭൂമിയുടെ അപ്പുറത്തു നില്ക്കും കുജൻ, ഗുരു, ശനി ഇവക്ക് മേൽപ്രകാരം വിശേഷദൃഷ്ടിയുമുണ്ട്.

---

പഞ്ചപഞ്ചാഷ്ടസപ്താക്ഷാ സ്ത്രീംശാംശാധിപതിക്രമാൽ
ഭൌമമന്ദഗുരുജ്ഞാനാം ശുക്രാണാമുൽക്രമാത്സമേ
ദൃഷ്ടി:— ചരണാഭിവൃദ്ധ്യാ [illegible]
ചതുരസ്ര [illegible] പശ്യന്തി [illegible] ക്രമതഃ

# പട്ടിക. III.

ഭാവകുതൂഹലത്തെ അനുസരിച്ചുള്ള (ഗ്രഹങ്ങളുടെ) വിവരങ്ങൾ.

| ഗ്രഹങ്ങൾ. | ര | ച. | കു. | ബു. | ഗു. | ശു. | ശ. | സ. | ശി. |
|---|---|---|---|---|---|---|---|---|---|
| ഉച്ചരാശികൾ. | 1 | 2 | 10 | 6 | 4 | 12 | 7 | 3 | 8 |
| പരമോച്ച അം- | 10 | 3 | 28 | 15 | 5 | 27 | 20 | 1 | 1 |
| നീചരാശികൾ | 7 | 8 | 4 | 12 | 10 | 6 | 1 | 9 | 3 |
| പരമനീച അം- | 10 | 3 | 28 | 15 | 5 | 27 | 20 | 1 | 1 |
| ഗൃഹങ്ങൾ | 5 | 4 | 1-ം 8-ം | 3-ം 6-ം | 9-ം 12-ം | 2-ം 7-ം | 10-11 | 3-6 | 9-12 |
| മൂലത്രികോണം | 5 | 2 | 1 | 6 | 5 | 7 | 11 | 3 | 12 |
| വർണ്ണങ്ങൾ | രക്തശ്യാമ | ഗൌര | രക്തഗൌര | ദൂർവ്വാശ്യാമ | പീത | ചിത്ര | കൃഷ്ണ | കൃഷ്ണ | ധൂമ്ര |
| വർണ്ണാധിപത്യം | താമ്ര | ശ്വേത | അതിരക്ത | ഹരിത | പീത | ചിത്ര | കൃഷ്ണ | കൃഷ്ണ | ധൂമ്ര |
| ഗ്രഹദേവന്മാർ | അഗ്നി | ജലം | കുമാരൻ | വിഷ്ണു | ശക്രൻ | ഇന്ദ്രാണി | ബ്രഹ്മാ | രാക്ഷസ | രാക്ഷസ |
| ദിക്കുകൾ | പൂർവ്വ | വായു | ദക്ഷിണം | ഉത്തരം | ഈശാനം | ആഗ്നേയം | പശ്ചിമം | നൈരൃതം | നൈരൃതം |
| ലിംഗങ്ങൾ | പു | സ്ത്രീ | പു | ന | പു | സ്ത്രീ | ന | പു | ന |
| പാപശുഭത്വം | പാപൻ | ശുഭം | പാപൻ | ശുഭൻ | ശുഭൻ | ശുഭൻ | പാപൻ | പാപൻ | പാപൻ |
| ജാതി | രാജാ | വൈശ്യ | ക്ഷത്രിയ | വൈശ്യ | ബ്രാഹ്മണ | ബ്രാഹ്മണ | ശൂദ്രൻ | അസുരൻ | അസുരൻ |
| ഭൂതങ്ങൾ | അഗ്നി | ജലം | അഗ്നി | ഭൂമി | ആകാശം | വായു | ആകാശം | ആകാശം | ആകാശം |
| ഗുണങ്ങൾ | സത്വം | സത്വം | തമസ്സ് | രജസ്സ് | സത്വം | രജസ്സ് | തമസ്സ് | തമസ്സ് | തമസ്സ് |
| സ്ഥാനങ്ങൾ | ദേവാലയം | ജലാശയം | അഗ്നി | ക്രീഡാഭൂമി | ഭണ്ഡാരം | ശയനാഗാരം | അമേധ്യാഗാരം | ഛിദ്ര | ഛിദ്ര |
| വസ്ത്രങ്ങൾ | തടിച്ച | കോടി | കത്തിയത് | നനഞ്ഞത് | കോടി | ബലമുള്ളത് | കീറ | മലിനം | മലിനം |
| ഋതുക്കൾ | ഗ്രീഷ്മം | വർഷം | ഗ്രീഷ്മം | ശരത് | ഹേമന്തം | വസന്തം | ശിശിരം | ഗ്രീഷ്മം | ഗ്രീഷ്മം |

കുറിപ്പ്:—1 മേടം, 2. ഇടവം ഇങ്ങിനെ ക്രമമായി രാശികളുടെ ക്രമസംഖ്യയെ ഗ്രഹിക്കേണ്ടതാകുന്നു. പരമോച്ചത്തിൽ അധികം കാണുന്ന സംഖ്യകൾ തിതിയാണ്. അതിന്ന് തിതികൾ എന്ന് വിവരണത്തിലുണ്ട്.

## IV. ഭാവസ്വഭാവങ്ങൾ.

ജനനസമയത്ത് ഏതു് രാശിയാണ് കിഴക്കുദിക്കുന്നത് അതാണ് ലഗ്നം. ലഗ്നമാണ് ഒന്നാംഭാവം. ഒന്നാമെടം എന്നു പറയുന്നതും അതിനെത്തന്നെയാകുന്നു. (ലഗ്നത്തിൽനിന്ന്)പിന്നെ ക്രമത്തിൽ രണ്ടാംഭാവം, മൂന്നാംഭാവം എന്നിങ്ങനെ പന്ത്രണ്ടു രാശികൾക്ക് പന്ത്രണ്ടു ഭാവങ്ങൾ എന്നു പറയുന്നു. ഇനി ഓരോ ഭാവങ്ങളെക്കൊണ്ട് ചിന്തിക്കേണ്ടുന്ന വിഷയങ്ങളെ ക്രമപ്രകാരം പറയുന്നു. പക്ഷെ അതിന്നു മുമ്പായി ഭാവങ്ങൾക്ക് ഈ ഗ്രന്ഥത്തിൽ ഉപയോഗിച്ച എല്ലാ പേരുകളെയും ഇവിടെ പറയേണ്ടതായിരിക്കുന്നു.

1-ാംഭാവം (ലഗ്നം)=ലഗ്നം, അംഗം, തനു, ഉദയം, മൂർത്തി, വപു, കല്യം, ദേഹം, ഹോര, വർത്തമാനം, ജന്മം, ഇത്യാദികൾ.

2-ാംഭാവം=ധനം, കുടുംബം, കോശം, ദ്വിതീയം, വാക്, സ്വം, വിദ്യാസ്ഥാനം ഇതുകളും ഇതുകളുടെ പര്യായശബ്ദങ്ങളും.

3-ാംഭാഗം=തൃതീയം, സഹജഭാവം, സഹായം, ശൌര്യം, വീര്യം, വിക്രമം, ദുശ്ചിൿകം ഇവയും ഇവയുടെ പര്യായശബ്ദങ്ങളും പേരുകൾ.

4-ാംഭാവം=സുഖം, ചതുർത്ഥം, തുര്യം, മാതൃസ്ഥാനം, പാതാളം, സുഹൃൽ, ബന്ധു, മിത്രം, ഹിബുകം, ഗൃഹം, വാഹനം, ജലം ഇത്യാദികൾ.

5-ാംഭാവം=പൂർവ്വപുണ്യം, പുത്രസ്ഥാനം, ബുദ്ധി, പഞ്ചമം, വിദ്യാ, തനയസുതാദിപുത്രപര്യായങ്ങൾ, വാക്സ്ഥാനം, മന്ത്രം, പ്രതിഭാ.

---

ലഗ്നാദികാലഗ്നസഹോരജബന്ധുസുതാ
രിപുകാമവിനാശശുഭാവിന്ത്യയകം
പിതൃകർമ്മ തൽപ്പിരപായ ഇമേ
ക്രമതഃ കഥിതാമിഹാല്പബുധൈഃ

6-ാംഭാവം=ദ്വേഷ്യം, വൈരി, ക്ഷതം, രോഗം, ശത്രു, അരി, രിപു (ഇത്യാദി ശത്രുപൎയ്യായങ്ങൾ)

7-ാംഭാവം=മദന, കാമ ഇത്യാദി കാമപൎയ്യായങ്ങളും, യാമിത്രം, അസ്തം, ദ്യൂനം, കളത്രാദിഭാൎയ്യാപൎയ്യായങ്ങളും, സ്ത്രീപൎയ്യായങ്ങളും, ജ്യാമിത്രം, മദം ഇത്യാദികളും ഈ ഭാവത്തിന്റെ പേരുകളാകുന്നു.

8-ാംഭാവം=രന്ധ്രം, ആയുഃ, ഛിദ്രം, യാമ്യം, നിധനം, ലയം, മൃത്യു, സംഗ്രാമം, വിനാശം, ചതുരശ്രം, മാംഗല്യം.

9-ാംഭാവം=ശുഭം, ധൎമ്മം, ഗുരു, ഭാഗ്യം, തപസ്സ്, പിതൃസ്ഥാനം, ത്രികോണം. ഇതുകൾ ആകുന്ന പേരുകൾ.

10-ാംഭാവം=രാജ്യം, കൎമ്മം, ആകാശം, ആസ്പദം, മാനം, മേഷൂരണം, ജീവനം, ജയം, ഇതുകളും, പൎയ്യായങ്ങളും പേരുകൾ.



11-ാംഭാവം=ആപ്തി, പ്രാപ്തി, ലാഭം, ആയം, ഭാവം. സിദ്ധി, ഇതുകൾ.

12-ാംഭാവം=വ്യയം, അപായം, രിഃഫം, ഭരിതം, നാശം, പാപം ഇതുകൾ.

ഭാവങ്ങളുടെ പേരുകളെക്കൊണ്ടുതന്നെ ഓരോ ഭാവങ്ങളെ കൊണ്ട് ചിന്തിക്കേണ്ടുന്ന വിഷയമിന്നിന്നതെന്ന് ഗ്രഹിപ്പാൻ കഴിയുന്നതാകുന്നു. ഒന്നാംഭാവംകൊണ്ട് ജാതകന്റെ ശരീരബലം, കീൎത്തി, അവസ്ഥ, അഭ്യുദയം മുതലായതിനെയും, രണ്ടാംഭാവംകൊണ്ട് വിദ്യ, ധനം മുതലായതിനെയും, മൂന്നാം ഭാവംകൊണ്ട് സഹോദരന്മാരേയും, ശൌൎയ്യം, വീൎയ്യം, മുതലായതിനേയും, നാലാംഭാവംകൊണ്ട് അമ്മ, അമ്മാമൻ, ഭവനം, വാഹനം, സുഖം മുതലായതിനെയും, അഞ്ചാംഭാവം കൊണ്ട് പൂൎവ്വപുണ്യം, പുത്രന്മാർ, പൂൎവ്വസ്വത്ത്, ബുദ്ധിമുതലായതും, ആറാംഭാവംകൊണ്ട്, ശത്രു, രോഗം, കടം മുതലായതിനെയും, 7-ാംഭാവംകൊണ്ട് ഭാൎയ്യയെയും, കാമവികാരത്തെയും, 8-ാംഭാവംകൊണ്ട് ആയുസ്സിനെയും, മരണത്തെയും, സ്ത്രീകളുടെ മംഗ

ല്യത്തെയും, ഒമ്പതാംഭാവംകൊണ്ട് ഭാഗ്യത്തെയും, അച്ഛന്റെ സ്ഥിതിയേയും, ഗുരു മുതലായവരെക്കുറിച്ചും, പത്താമേടം കൊണ്ട് കൎമ്മത്തെയും, (ഉപജീവനത്തെയും), രാജാക്കന്മാൎക്ക് രാജ്യത്തെയും, മാനത്തെയും, പതിനൊന്നുകൊണ്ട് ലാഭം, പ്രാപ്തി, സുകൃതം, അഭീഷ്ടം മുതലായതും, 12-ാംഭാവംകൊണ്ട്, വ്യയം, നഷ്ടം, ദുരിതം, പാപം ഇതുകളെയും ചിന്തിക്കേണ്ടതാകുന്നു.

## V ഭാവവിഭാഗം.

1. കേന്ദ്രങ്ങൾ:—1-4-7-10 ഈ ഭാഗങ്ങൾക്കാകുന്നു 'കേന്ദ്രം' എന്ന സംജ്ഞ. കേന്ദ്രം, ചതുഷ്ടയം, കണ്ടകം, ചതുരസ്രം ഇവ ഇതുകളുടെ പേരാകുന്നു.
2. ത്രികോണങ്ങൾ:—5-ം 9-ം ഭാവങ്ങൾ.
3. പണപരങ്ങൾ:—2-5-8-11.
4. ആപോക്ലിമങ്ങൾ:—3-6-9-12.
5. ത്രികങ്ങൾ:—6-8-12.

ഇതിൽ വകതിരിക്കുമ്പോൾ എളുപ്പത്തിൽ ഓൎമ്മവെക്കുവാൻ ഒരു വഴിയുണ്ട്. ഒരു കേന്ദ്രം കഴിഞ്ഞാൽ, പിന്നെ പണപരവും, പണപരം കഴിഞ്ഞാൽ ആപോക്ലിമവുമാകുന്നു.

കേന്ദ്രം, പണപരം, ആപോക്ലിമം ഇങ്ങിനെയാണ് ക്രമം. ഈ കാണുന്ന രാശിചക്രത്തിൽ നോക്കിയാൽ വ്യക്തമാകും.

ല.

| | | | |
|---|---|---|---|
| ആ | കേ | പ | ആ |
| പ | | | കേ |
| കേ | | | പ |
| ആ | പ | കേ | ആ |

ഇനി ഭാവങ്ങൾക്കു മറെറാരു വിഭാഗമുള്ളത ഉപചയം, അപചയം എന്നിങ്ങിനെ രണ്ടു വിധമാകുന്നു. ഇതിൽ ലഗ്നത്തെ വിട്ട് മററുള്ള ഭാവങ്ങളെയാണ് വിഭാഗിച്ചിട്ടുള്ളതു.

ഉപചയങ്ങൾ:---3-6-10-11 ഈ ഭാവങ്ങളാകുന്നു.

അപചയങ്ങൾ: 2 4 5-7-8-9-12.

ഈ കാണുന്ന രാശിചക്രംകൊണ്ടു അപചയോപചയസ്ഥാനങ്ങളെ വ്യക്തമാക്കി തരുന്നതാകുന്നു.

| | | | |
|---|---|---|---|
| അ | ല | അ | ഉ |
| ഉ | | | അ |
| ഉ | | | അ |
| അ | അ | അ | ഉ |

ഇങ്ങിനെ ഭാവങ്ങളെ പലപ്രകാരത്തിലും വിഭാഗിച്ചിരിക്കുന്നതിനെ ഭാവവിചാരത്തിൽ പ്രത്യേകം ഓൎക്ക വെക്കേണ്ടതാകുന്നു.



## അദ്ധ്യായം. 2.

### ജാതകചിഹ്നജ്ഞാനം.

1. ജനുഷിലഗ്നഗതോ വസുധാസുതോ
മദനഗോപി ഗുരുഃ കവിരേവവാ
ഭവതി തസ്യശിരോവ്രണലാഞ്ഛിതം
നിഗദിതം യവനേന മഹാത്മനാ.

ജാതകം ശരിയായൊ എന്നു നോക്കുവാനുള്ള ചില യുക്തികളെയാണ് ഇനി പറയുവാൻ പോകുന്നത്. ലഗ്നത്തിൽ ചൊവ്വയൊ, ഏഴിൽ വ്യാഴമൊ, ശുക്രനൊ നിന്നാൽ ആ ജാതകന്റെ ശിരസ്സിൽ ഒരു വ്രണത്തിന്റെ കല ഉണ്ടായിരിക്കും എന്നു മഹാത്മാവായ യവനാചാൎയ്യൻ പറഞ്ഞിട്ടുണ്ട്.

2. ഭവതിലഗ്നഗതേ ക്ഷിതിനന്ദനേ
ഭൃഗുസുതേപി വിധാവിഹജന്മിനാം
ശിരസിചിഹ്നമുദാഹൃതമാദിഭി
ൎമ്മുനിവരൈൎഭിരസാദൃശമാനതഃ

ലഗ്നത്തിൽ ചൊവ്വ, ചന്ദ്രനോടും, ശുക്രനോടുംകൂടി നിന്നാൽ ജാതകന്റെ രണ്ടാംവയസ്സിലൊ, ആറാംവയസ്സിലൊ ഒരു കല ശിരസ്സിൽ വീഴുന്നതാകുന്നു എന്നു് പ്രാചീന മുനീശ്വരന്മാർ പറഞ്ഞിരിക്കുന്നു. ദ്വി=രണ്ട്. രസം=ആറ്.

3. ഭാർഗ്ഗവേ ജന്മലഗ്നസ്ഥേ ചാഷ്ടമേ സിംഹികാസുതേ
മസ്തകേ വാമകർണ്ണേ വാ ചിഹ്നമർശ്ശനമാദിശേൽ.

ജന്മലഗ്നത്തിൽ ശുക്രനും അഷ്ടമത്തിൽ രാഹുവും നിന്നാൽ ഇടത്തെ ചെവിയിൽ ഏതെങ്കിലും പ്രകാരത്തിൽ ഒരു കല ഉണ്ടാകുന്നതാകുന്നു. അല്ലെങ്കിൽ നെററിത്തടത്തിൽ ഉണ്ടായിരിക്കും.

4. മദനസദനമദ്ധ്യേ സിംഹികാനന്ദനേ വാ
സുരപതിഗുരുണാ വാംഗരാശൌ യുതേ വാ
പ്രകടിതമിഹ ചിഹ്നം ചാഷ്ടമേ പാപഖേടേ
കവിരപി ഗുരുരംഗേ വാമബാഹൌ മുനീന്ദ്രാഃ

7-ാം ഭാവത്തിൽ രാഹുവും, ലഗ്നത്തിൽ വ്യാഴവും, അല്ലെങ്കിൽ ലഗ്നത്തിൽ വ്യാഴവും, രാഹുവും, ഒന്നിച്ചും അഷ്ടമത്തിൽ ഏതെങ്കിലും ഒരു പാപഗ്രഹവും, അല്ലെങ്കിൽ ശുക്രനും, വ്യാഴവും കൂടി ലഗ്നത്തിലും, അഷ്ടമത്തിൽ ഒരു പാപനും നിന്നാൽ ജാതകന്റെ എടത്തെ ഭുജത്തിൽ ഒരു ചിഹ്നമുണ്ടായിരിക്കുമെന്നു മുനികൾ പറഞ്ഞിരിക്കുന്നു.

5. ലാഭാരിസഹജേ ചൈവ വ്യയേ വാ ശുക്രസംയുതേ
വാമപാർശ്വഗതം ചിഹ്നം വിജ്ഞേയം വ്രണജം ബുധൈഃ

11, 6, 3, 12 ഈ ഭാവങ്ങളിൽ ശുക്രനോടുകൂടി കുജൻ നിന്നാൽ ഇടത്തെ പാർശ്വത്തിൽ ഒരു വ്രണകല (മുറിവടു) ഉണ്ടായിരിക്കുന്നതാകുന്നു.

6. ലഗ്നക്ഷിതിസുതേ മന്ദേ ശുക്രദൃഷ്ടേ ത്രികോണഗേ
ലിംഗേ ഗുദസമീപേ വാ തിലകം സന്ദിശേൽബുധഃ

ലഗ്നത്തിൽ കുജനും, ത്രികോണത്തിൽ (5, 9 ഭാവങ്ങളിൽ) ശനി ശുക്രദൃഷ്ടിയോടുംകൂടി നിന്നാൽ ലിംഗത്തിലൊ, മലദ്വാരത്തിന്റെ സമീപത്തിലൊ തിലകംപോലെ ഒരു ചിഹ്നമുണ്ടായിരിക്കും.

7. സുതാലയേ ഭാഗ്യനികേതനേവാ
കവിസ്ത്വഥാഷ്ടമഗൌജ്ഞജീവൌ
ശനൌ ചതുർത്ഥേ തനുഭാവഗേ വാ
തദാ സ ചിഹ്നം ജഠരം നരസ്യ.

അഞ്ചിലൊ, ഒമ്പതിലൊ, ശുക്രനും, അഷ്ടമത്തിൽ ബുധനും, വ്യാഴവും, ലഗ്നത്തിലൊ, നാലിലൊ, ശനിയും നിന്നാൽ ഉദരത്തിൽ ഒരു മറുവുണ്ടായിരിക്കും.

8. ധനേ കവൌ ഷഷ്ഠമലഗ്നഗേവാ
ദിവാകരേ മന്ദകുജൌ തൃതീയേ
കടിപ്രദേശേ പ്രവദന്നരാണാം
ചിഹ്നം വിശേഷാദിഹജാതകജ്ഞാഃ

2-ൽ ശുക്രനും, 2-ൽ ശനിയും, ചൊവ്വയും, കൂടിയൊ, ലഗ്നത്തിലൊ, അഷ്ടമത്തിലൊ, സൂര്യനും, 3-ൽ ശനിയും ചൊവ്വയും കൂടിയൊ നിന്നാൽ ജാതകന്റെ അരക്കെട്ടിൽ ഒരു ചിഹ്നത്തെ പറയാം.

9. പാതാളസംസ്ഥൌ രാഹുശുക്രൌലഗ്നേമന്ദഃകുജേപിവാ
പാദമൂലേഥവാപാദേ വാമേചിഹ്നംവിനിർദ്ദിശേൽ

4-ാം ഭാവത്തിൽ ശുക്രനും, രാഹുവും, ലഗ്നത്തിൽ കുജനൊ, ശനിയൊ ആരെങ്കിലും നിന്നാൽ ഇടത്തെ പാദത്തിലൊ, അതിന്റെ ഉള്ളുനടിയിലൊ ഒരു മറുവുണ്ടായിരിക്കും.

10. വ്യയേഗുരൌവിധൌഭാഗ്യേ ലാഭാരിസഹജേബുധേ
ഗോളകം ഗുദമദ്ധ്യസ്ഥം വ്രണംവാ പ്രവദേൽബുധഃ

12-ാം ഭാവത്തിൽ വ്യാഴവും, 9 തിൽ ചന്ദ്രനും, 11 6-3 ഈ ഭാവങ്ങളിൽ ഒന്നിൽ ബുധനും നിന്നാൽ ഗുദമദ്ധ്യത്തിൽ ഒരു കല ഉണ്ടായിരിക്കും.

11. ദിനപതൌനവമേ ഹരിഭേയദാ
സഹജാഃ നിരവശ്യമിഹാംഗിനാം
ധനഗതേരവിജേ തനഗേ ഗുരൌ
വഗുരുഗേ ജനനീ നഹി ജീവതി.

ജന്മകാലത്തിൽ സൂൎയ്യൻ 9-ാം ഭാവമായ ചിങ്ങരാശിയിൽ നിന്നാൽ സഹോദരന്മാൎക്ക തീൎച്ചയായും നാശം സംഭവിക്കും. 2 ാം ഭാവത്തിൽ ശനിയും, ലഗ്നത്തിൽ വ്യാഴവും, ആറിൽ രാഹുവും നിന്നാൽ ജാതകന്റെ അമ്മ ജീവിച്ചിരിക്കുന്നതല്ല.

ഈ സ്ഥാനങ്ങൾ നീചങ്ങളായൊ, ഗ്രഹങ്ങൾ ബലഹീനങ്ങളായൊ നിന്നാൽ ഈ ഫലം നിശ്ചയമായും കുറയുന്നതാകുന്നു.

12. സുരഗുരൌധനഭാവഗതേ യദാ
കുജയുതേ ശനിനാപിച ജന്മിനാം
അഗുയുതേ സഹജേ സഹജാസുഖം
നിഗദിതം യവനൈഃ പ്രഥമോദിതം.



വ്യാഴം കുജനോടും, ശനിയോടും കൂടി 2-ാം ഭാവത്തിൽ നില്ക്കുകയും, 3-ൽ രാഹു നില്ക്കുകയും ചെയ്താൽ സഹോദരിമാൎക്ക സൎവ്വസുഖവും ഉണ്ടായിരിക്കും. ഈ മതം യവനന്മാൽ പറയപ്പെട്ടതാകുന്നു.

13. അരി നികേതന ഗേ വനി നന്ദനേ
ഭവതി രാഹുയുതേ നിധനെ ശനൌ
നിഗദിതം സഹജോ ജനിമാത്രതോ
യമപുരം വ്രജതീതി പുരാതനൈഃ

ആറിൽ കുജനും, അഷ്ടമത്തിൽ രാഹുവിനോടുകൂടി ശനിയും നില്ക്കുന്ന സമയത്തിൽ ജനിച്ചാൽ ആ മാത്രയിൽ അവന്റെ സഹോദരൻ മരിക്കുമെന്ന് പുരാതന മുനിശ്രേഷ്ഠന്മാർ പറഞ്ഞിരിക്കുന്നു.

ദ്വിതീയാദ്ധ്യായം സമാപ്തം.



# അദ്ധ്യായം 3.

## അരിഷ്ടാദ്ധ്യായം.

1. തുഹിനകിരണഹോരികാഖ്യസന്ധ്യാ
ഭചരമഗാഃ ഖലഖേചരാ ജനനേചേൽ
മൃതി മഥരജനീശ പാപഖേടൈ
രഖിലചതുഷ്ടയഗൈർവ്വിനാശമേതി

സന്ധ്യാസമയം ചന്ദ്രഹോരാ, ഒരു രാശിയുടെ ഒടുവിലത്തെ നവാംശകം, ഇങ്ങിനെ എല്ലാം കൂടിയ സമയത്തിൽ പാപഗ്രഹങ്ങളുടെ യോഗവുമുള്ളപ്പോൾ ജനിച്ചാൽ കുട്ടി ജീവിക്കുന്നതല്ല. ചന്ദ്രൻ ഒരു കേന്ദ്രത്തിൽ നില്ക്കുകയും ബാക്കി മൂന്നു കേന്ദ്രങ്ങളിലും പാപഗ്രഹങ്ങൾ നില്ക്കുകയും ചെയ്യുമ്പോൾ ജനിച്ച കുട്ടിയും ഉടനെ മരിക്കും. "സന്ധ്യായാം ശശിഹോരാ ഭയാന്ത്യേ നിധന"മിത്യാദി ജാതകാദേശത്തിൽ കാണുന്ന ശ്ലോകത്തിന്റെയും ഇതിന്റെയും സാരം ഒന്നുതന്നെ.

2. അശുഭേഷു ശുഭേഷു ചക്രപൂർവ്വാ
പരഭാഗേഷുഗതേഷുകീടലഗ്നേ
വിരതിം സമുപൈതിബാലകോയം
ഖലഖേടൈരപികാമിനീതനൈശ്ശുഭൈഃ

ലഗ്നം വൃശ്ചികമായിരിക്കുമ്പോൾ ലഗ്നം മുതൽ 7 വരെയുള്ള രാശികളിൽ പാപന്മാർ നില്ക്കുകയും, 7 മുതൽ 12 വരെയുള്ള രാശികളിൽ ശുഭന്മാർ നില്ക്കുകയും ചെയ്താൽ ജനിച്ച കുട്ടി ഉടനെ മരിക്കും.

3. ഖലഖഗസഹിതോ നിശാകരോയം
തനുമൃതിമാരഗതോഽഥ ജന്മകാലേ
മൃതിപദമുപയാതി ദേവനാഥോ
പിച സകലൈരവലോകിതോ നസൌമ്യൈഃ

ചന്ദ്രൻ പാപയോഗത്തോടെ ലഗ്നത്തിലൊ അഷ്ടമത്തിലൊ, ഏഴിലൊ നില്ക്കുമ്പോൾ പാപന്മാരുടെ ദൃഷ്ടിയുണ്ടായിരിക്കുകയും ശുഭന്മാരുടെ ദൃഷ്ടിയില്ലാതിരിക്കുകയും ചെയ്താൽ ജനിച്ച കുട്ടിക്ക ഉടനെ മരണം ഭവിക്കും.

4. അസ്തഭാവഗേഽബ്ജയഗതൗശുഭൈ
രവലോകിതോ നാപ്യുയുക്തരാവിധുഃ
മൃതിരന്ത്യഗേ കൃശവിധൗ യുഗഗണാ
ഗലൈഗേഃനബലൈരപി വികേന്ദ്രശുഭൈഃ

2. പാപഗ്രഹങ്ങൾ സ്ഥിരരാശിയായ ലഗ്നത്തിലും, ചന്ദ്രന്ന ശുഭഗ്രഹങ്ങളുടെ യോഗദൃഷ്ടികൾ ഇല്ലാതിരിക്കുകയും ചെയ്താൽ ശിശുവിന്ന മരണം നിശ്ചയം. ക്ഷീണചന്ദ്രൻ 12-ൽ നില്ക്കുമ്പോൾ സ്ഥിരരാശിയായ ലഗ്നത്തിലൊ, അഷ്ടമത്തിലൊ പാപഗ്രഹങ്ങൾ നില്ക്കുകയും, കേന്ദ്രങ്ങളിൽ ശുഭഗ്രഹങ്ങൾ ഇല്ലാതിരിക്കുകയും ചെയ്താലും ഫലം മേൽപ്രകാരം തന്നെ എന്നറിഞ്ഞുകൊൾക.

“പാപൈരവിലഗ്ന മദനൌ” ഇത്യാദി ജാതകാദേശശ്ലോകത്തെത്തന്നെയാകുന്നു ഇതിൽ പറഞ്ഞിരിക്കുന്നത.

5. ശീതാംശാവരി വിരതിസ്ഥിതേ വിനാശഃ
പാപൈഃ സ്യാത്സംപാദിയുതേക്ഷിതേ ഹിബുകേതഃ
അഷ്ടാബ്ദൈശ്ശുഭചരൈശ്ച മിശ്രഖേടൈ
ർവ്വേദാബ്ദൈരപി മുനിഭിന്നിരുക്തമേതൽ.

ചന്ദ്രൻ 6 ലൊ 8 ലൊ നില്ക്കുകയും അവിടെക്ക പാപദൃഷ്ടിയൊ യോഗമൊ ഉണ്ടാകയും ചെയ്താൽ കുട്ടി ഉടനെ മരിക്കും. ആ ചന്ദ്രന് ശുഭദൃഷ്ടിമാത്രം ഉണ്ടായിരുന്നാൽ 8 വയസ്സുവരെ കുട്ടി ജീവിച്ചിരിക്കും. ആ ചന്ദ്രന് തന്നെ ശുഭദൃഷ്ടിയും പാപദൃഷ്ടിയും കൂടി ഉണ്ടായിരുന്നാൽ 4 വയസ്സുവരെ ജീവിച്ചിരിക്കും. ആരുടേയും ദൃഷ്ടിയോഗങ്ങൾ ഇല്ലാതിരുന്നാലും കുട്ടിക്ക് സദ്യോമൃത്യു സംഭവിക്കും.

6. അരിവിരതിഗതേ ശുഭേതരേऽസ്മിൻ
ബലസഹിതേനഖലേന മാസമായുഃ
മദനസദനഗേ വിലഗ്നനാഥേ
ഖലവിജിതേ ധ്രുവമന്യമാസമായുഃ

ആറിലൊ എട്ടിലൊ ഏതെങ്കിലും ഒരു ശുഭൻ നില്ക്കുകയും അതിനെ ബലവാനായ ഒരു പാപൻ നോക്കുകയും ചെയ്താൽ ശിശുവിന്ന് ഒരു മാസമേ ജീവിതമുള്ളു. ലഗ്നാധിപൻ ഏഴിൽ നില്ക്കുകയും, അതിനെ ഗ്രഹയുദ്ധത്തിങ്കൽ ഒരു പാപൻ ജയിക്കുകയൊ, അല്ലെങ്കിൽ നീചപാപപീഡിതനായിരിക്കുകയൊ ചെയ്താൽ കുട്ടിക്ക് ഒരു മാസമേ ആയുസ്സുള്ളു. ലഗ്നാധിപൻ നീചനും പാപപീഡിതനുമായാലും മതി.

7. ക്ഷീണശശിനി തനൗ ഖലേഷു കേന്ദ്രേ
മൃതിരപരശീതഗൗ ഖലാന്തരാളേ
മൃതിഹിബുകലയസ്ഥിതേऽപിലഗ്നേ
മൃതിലയമദഗേശ്വരാഹതാംശ്ചയാതാഖലൈസ്സ്യാത്.

ക്ഷീണചന്ദ്രൻ ലഗ്നത്തിലും പാപഗ്രഹങ്ങൾ എട്ടിലും കേന്ദ്രത്തിങ്കലും, നിന്നാൽ കുട്ടി ഉടനെ മരിക്കും. പാപമദ്ധ്യസ്ഥിതിയോടുകൂടിയ ചന്ദ്രൻ 4. 7. 8. ഈ ഭാവങ്ങളിൽ നിന്നാലും കുട്ടി മരിക്കും. മുൻപറഞ്ഞ പ്രകാരമുള്ള ചന്ദ്രൻതന്നെ ലഗ്നത്തിൽ നില്ക്കുമ്പോൾ 7 8. ഭാവങ്ങളിൽ പാപന്മാർ നിന്നാൽ അമ്മയും കുട്ടിയും മരിക്കും.

8. രവിരതിഗതശോഭനൈരദൃഷ്ടേ
ശശിനി നവോച്ചഗതൈഃ ഖലൈർമൃതിസ്സ്യാൽ
തനുഗതഹിമഗൗ ഖലേനഗന്ധേ
മൃതിരചിരാ മുനിഭിസ്ത്വിശോദരവശ്യം.

ലഗ്നത്തിലൊ അഷ്ടമത്തിലൊ നില്ക്കുന്ന ചന്ദ്രന് ശുഭദൃഷ്ടിയില്ലെങ്കിലും, 5-9. ഭാവങ്ങളിൽ പാപന്മാരുണ്ടെങ്കിലും ക

ട്ടിക്ക മൃത്യു സംഭവിക്കും. ലഗ്നത്തിൽ ചന്ദ്രനും 7-ൽ പാപന്മാരാരെങ്കിലും കൂടി നിന്നാലും കുട്ടി മരിച്ചുപോകും.

9. അസുരഗുരുഭഗതേ ബലേനയുക്തേ
തനുഗവിധൌ സമമംബയാലയാരേ
മൃതിരഥതനഗേരവൌസശന്യേം
ഗ്രഹണഗതേ ബലസംയുതേപിമൃത്യുഃ.

രാഹുവിനോടുകൂടിയും പാപന്മാരോടുകൂടിയും ചന്ദ്രൻ ലഗ്നത്തിൽ നില്ക്കുകയും, കുജൻ അഷ്ടമത്തിൽ നില്ക്കുകയും ചെയ്താൽ കുട്ടിയും തള്ളയും മരിച്ചുപോകും. ആ പാപൻ ആദിത്യനായിരുന്നാൽ ആ മരണം ആയുധങ്ങളെക്കൊണ്ടായിരിക്കും. പാപൻ ശനിയായിരുന്നാലും ഫലം മൃത്യുതന്നെ.



10. സബലശുഭഖഗൈരദൃഷ്ടേന്ദു
തുഹിനകരദിനേശയോരഥവാതനൌചേൽ
നിധനനവസുതാസ്ഥിതാഃ ഖലാശ്ച
ന്നിധനമിഹാശുവദന്തിവൈമുനീന്ദ്രാഃ.

ബലവാന്മാരായ ശുഭന്മാരുടെ യോഗദൃഷ്ടികൾ ഒന്നും ഇല്ലാതെ സൂര്യനൊ ചന്ദ്രനൊ ലഗ്നത്തിൽ നില്ക്കുകയും 8, 9, 5. ഈ ഭാവങ്ങളിൽ പാപന്മാർ നില്ക്കുകയും ചെയ്യുമ്പോൾ ജനിച്ച കുട്ടി ഉടനെ മരിക്കുമെന്ന മുനീന്ദ്രന്മാർ പറയുന്നു.

11. ശനിരവിവിധുഭൂമിജൈഃ ക്രമേണ
വ്യയനവമവിലഗ്നയാന്ത്രിതൈർമൃതിസ്സ്യാൽ
സബലസുരപുരോഹിതേനദൃഷ്ടൈ
ന്നഹിമരണം ഗദിതം തദാ മുനീന്ദ്രൈഃ

12-ൽ ശനി, 9-ൽ സൂര്യൻ, ലഗ്നത്തിൽ ചന്ദ്രൻ, 8-ൽ കുജൻ, ഇങ്ങിനെ നില്ക്കുമ്പോൾ ജനിച്ച കുട്ടി ഉടനെ മരിക്കും. എന്നാൽ ബലവാനായ വ്യാഴത്തിന്റെ ദൃഷ്ടിയോഗങ്ങൾ അരിഷ്ടകർത്താക്കന്മാൎക്കും, ലഗ്നത്തിനുമുണ്ടെങ്കിൽ മരണം സംഭവിക്കുന്നതല്ല. മേൽപറഞ്ഞ ഗ്രഹങ്ങൾക്ക ശുഭദൃഷ്ടിയോഗങ്ങ

ഉണ്ടായിരുന്നാൽ അരിഷ്ടത്തിന്നു പരിഹാരമായി എന്ന് ഇവിടെ ഊഹിക്കേണ്ടതാകുന്നു.

12. ലയമാരലഗ്ന നവധീവ്യയഗഃ
ഖലഖേചരൈണ സഹിതസ്സിതഗുഃ
അവലോകിതോനഹിയുതശ്ശുഭൈ-
ര്ന്നിയതം ഭവേൽ സമരണായതദാ.

ചന്ദ്രൻ പാപയോഗത്തോടുകൂടി 8, 7, 1, 9, 5, 12. ഈ ഭാവങ്ങളിൽ ഒന്നിൽ നില്ക്കുകയും അവിടേക്ക് ശുഭന്മാരുടെ ദൃഷ്ടിയോഗങ്ങൾ ഇല്ലാതിരിക്കുകയും ചെയ്യുമ്പോൾ ജനിച്ചകുട്ടി ഉടനെ മരിക്കും.

13. ബലിയോഗകാരകഖഗാശ്രിതഭേ
ജനിഭേതനാവപിയദാസ്തി വിധുഃ.
ബലസംയുതഃ ഖലജദൃഗ്രഹിതഃ
ശരദന്ത ഏവ മൃതിദഃ സ തദാ.

വലിയ യോഗകാരകനായ ഗ്രഹം നില്ക്കുന്നവിടേക്കും ജന്മരാശിയിലേക്കും, ലഗ്നത്തിലേക്കും, ബലവാന്മാരായ പാപഗ്രഹങ്ങളുടെ വീക്ഷണമുണ്ടെങ്കിൽ അതിന്റെ അരിഷ്ടം ഒരു കൊല്ലത്തേക്കു മാത്രമെ നില്ക്കയുള്ളു. (പക്ഷാന്തരം) പാപഗ്രഹങ്ങളുടെ ദൃഷ്ടിയോടുകൂടിയതായി ബലവാനായ ചന്ദ്രൻ അരിഷ്ടയോഗപ്രദന്മാരായ ഗ്രഹങ്ങളുടെ ഭവനത്തിലൊ, സ്വഭവനമായ കർക്കടകത്തിലൊ അഥവാ ലഗ്നത്തിലൊ നില്ക്കുന്നാകിൽ ഒരു കൊല്ലത്തേക്കുമാത്രമെ അരിഷ്ടം ഉണ്ടാവുകയുള്ളു. അതിന്നശേഷം ബാധപ്പെടുന്നില്ല.

ഈ വിധം ബാലാരിഷ്ടപ്രദങ്ങളായ യോഗങ്ങൾ മറ്റു ഗ്രന്ഥങ്ങളിലും അനേകമുണ്ട്. ഇതുകളും വായിച്ചാൽ ദൈവജ്ഞൻ ഊഹാപോഹപടുവായിത്തീരുന്നതാകുന്നു. അപ്പോൾ ഇതുപോലെ സ്വയുക്തികമായ യോഗങ്ങൾ ദൈവജ്ഞന്റെ ബുദ്ധിയിലും ഉദിക്കുന്നതാകുന്നു.

ഇന്ദ്വാദയോഗഃ ഫലദായാലം വികലോപികൃതേയുഗേ
കല്യാദയോഗഃ ഫലദായാലം വികലോപികലൌയുഗേ.

എന്ന ബൃഹൽ പ്രാജാപത്യത്തിലെ ശ്ലോകവും

ആദ്വാദശാബ്ദാജ്ജന്തൂനാം ആയുർജ്ഞാതും നശക്യതെ
ജപഹോമചികിത്സാദ്യൈർബാലരക്ഷാന്തു കാരയേൽ.
പിത്രോർദ്ദോഷൈർമൃതാഃ കേചിൽ കേചിൽ ബാലഗ്രഹൈരപി
അപരേ രിഷ്ടയോഗാച്ച ത്രിവിധാ ബാലമൃത്യവഃ

എന്ന സൽപ്രശ്നചിന്താമണിയിലുള്ള അഭിപ്രായവും മററും ബാലാരിഷ്ടത്തെ പറയുമ്പോഴും ആലോചിക്കേണ്ടതാകുന്നു. ജനിച്ചു ഉടനെ കുട്ടികളുടെ ആയുസ്സിനെപ്പററി ചിന്തിക്കുന്നതു പ്രയാസമാകകൊണ്ടു ആ ഭാഗം എത്രയും സൂക്ഷിച്ചു ആലോചിച്ചു വിചാരം ചെയ്യേണ്ടതാകുന്നു.

ബാലാരിഷ്ടാദ്ധ്യായം സമാപ്തം.

3-ാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 4.

---

## പിത്രാദ്യരിഷ്ടം.

1. ആദിത്യാദ്ദശമേ പാപഃ പിഡിതോ ദശമാധിപഃ
തദാ പിതുർമ്മഹാകഷ്ടം നിധനം ചേതി കീർത്തിതം.

ആദിത്യന്റെ പത്താമിടത്തിൽ പാപൻ നില്ക്കുകയും, ലഗ്നാൽ പത്താംഭാവാധിപൻ പാപയോഗത്തോടുകൂടി നില്ക്കുകയും ചെയ്താൽ കുട്ടിയുടെ അച്ഛന്നു മഹാകഷ്ടത്തെ പറയണം; മരണം കൂടി സംഭവിക്കാം.

2. ഭവതി യദി ശശാങ്കഃ പാപയോരന്തരാളേ
ജനുഷി സുഖനഗൈസ്ഥഃ പാപഖേടൈസ്ത്രികോണാൽ
വിധുരപി ബലഹീനോ നഷ്ടകാന്തിർജ്ജനന്യാഃ
നിധനമപി വിശേഷാത്പ്രാഹുരാചാര്യവര്യാഃ

ചന്ദ്രന്ന പാപാന്തരസ്ഥിതിയും, ചന്ദ്രന്റെ നാലിലും ഏഴിലും പാപഗ്രഹങ്ങൾ നില്ക്കുകയും ആ ചന്ദ്രൻ ബലഹീനനും ക്ഷീണചന്ദ്രനും കൂടി ആയിരുന്നാൽ കുട്ടിയുടെ അമ്മക്ക അരിഷ്ടമോ അഥവാ മരണകാന്തി നാശമൊ സംഭവിക്കുമെന്ന വലിയ ആചാര്യന്മാർ പറയുന്നു.

3. യദാ പാപഖേചാരിണോ ജന്മകാലേ
ധരാനന്ദനാക്രാന്തഭാവാത്സഹോത്ഥേ
തദൈവാഗ്രജാനാം സഹോത്ഥാന്യധീരാ
മണിത്ഥാദയഃ പ്രാഹുരാചാര്യവര്യാഃ.

ജനനസമയം കുജൻനിന്ന രാശിയുടെ മൂന്നാം രാശിയിൽ പാപന്മാരാരെങ്കിലും നിന്നാൽ സഹോദരാരിഷ്ടം പറയേണ്ടതാകുന്നു എന്ന മണിത്ഥാദ്യാചാര്യന്മാർ പറയുന്ന

4. ബുധാരാതിഭേ ചേത്തു പാപാദിവർഗേ
വൃതം ജ്ഞോപി നീചാശ്രിതോ നഷ്ടവീര്യഃ
തദാ മാതുലാനാം വിനാശോ വിശേഷാ
ദിതിപ്രാഹുരാചാര്യവര്യാ നരാണാം.

ബുധൻ ബലഹീനനായി നീചരാശിയിലോ നീചാംശകത്തിലോ നില്ക്കുകയും പാപാന്തരസ്ഥിതിയോടെ തന്റെ 6-ാം ഭാവത്തിൽ പാപനോടുകൂടിയോ നില്ക്കുകയും ചെയ്താൽ മാതുലാരിഷ്ടത്തെ പറയുന്നു.

5. ഭ്രാതൃസ്ഥിതേഃ പഞ്ചമഭാവസംസ്ഥാ
മഹീജമന്ദാഗുളിവാകരാശ്ചേൽ
ഗുരോരപത്യാധിപതിഃ സപാപ
സ്തദാത്മജാനാം വിഹതിം വദന്തി.

വ്യാഴം നില്ക്കുന്നതിന്റെ 5 ാം രാശിയിൽ കുജൻ, ശനി, രാഹു, സൂൎയ്യൻ ഇവരിൽ ഏതെങ്കിലും ഒരു ഗ്രഹം നില്ക്കുകയും ആ ഭാവത്തിന്റെ അധിപൻ പാപനോടുകൂടി നില്ക്കുകയും ചെയ്താൽ സന്താനമുണ്ടാകയില്ല, ഉണ്ടായാൽ മരിച്ചുപോകും.

6. ചേൽകവേരംഗനാ ഗാര ഗാമീ കുജാതോ
വിനാശോംഗനായാഃ സപാപേ ശനിയുതഃ
നൈധനേമന്ദതഃ പാപഖേടാബലിഷ്ഠാഃ
നൃണാം നൈധനംസത്വരം സന്ദിശന്തി.

ശുക്രന്റെ 7 ാം ഭാവത്തിൽ പാപനോടുകൂടി കുജൻ നിന്നാൽ ഭാൎയ്യമരിക്കും. ശനിയുടെ അഷ്ടമത്തിൽ പാപൻ ബലവാനായി നിന്നാൽ ജാതകന്നുതന്നെ മരണം സംഭവിക്കുമെന്നറിക.



ഈ ആറു ശ്ലോകങ്ങളെക്കൊണ്ടു ഒരു ജാതകന്റെ പിത്രാദ്യരിഷ്ടങ്ങളെ ചിന്തിപ്പാൻ ഓരോ വഴികളെ പറഞ്ഞിരിക്കുന്നു. ഈ തത്വങ്ങളെയും ഭാവവിചാരങ്ങളിൽ പറയുന്ന മറ്റു തത്വങ്ങളെയും ഗ്രഹിച്ചു ഉത്തരോത്തരം പടുവായിരിക്കുന്ന ദൈവജ്ഞൻ ജാതകങ്ങളിൽ മാതാപിതാക്കളുടെയും മറ്റും അരിഷ്ടങ്ങളെ സയുക്തികം കണ്ടുപിടിക്കേണ്ടതാകുന്നു.

പിത്രാദ്യരിഷ്ടാദ്ധ്യായം സമാപ്തം.



# അദ്ധ്യായം 5.



മെൽപറഞ്ഞ ബാലാരിഷ്ടങ്ങൾക്ക് പരിഹാരമായ യോഗങ്ങളെയാണ് ഇനി പറവാൻ പോകുന്നത്.

1. ഭവതീന്ദുരഥോ ശുഭാന്തരാളേ
പരിപൂർണ്ണഃ കിരണൈസ്സ്വജന്മകാലേ
വിനിഹന്തി തദാശു ദോഷസംഘാ
നിഭസംഘാനിവകേസരീബലിഷ്ഠഃ

ജനനസമയത്തിൽ ചന്ദ്രൻ പരിപൂർണ്ണനും ശുഭന്മാരുടെ മദ്ധ്യത്തിൽ നില്ക്കുന്നവനും ആയാൽ ബലവാനായ സിംഹം ഗജസമൂഹങ്ങളെ എന്നപോലെ സകല അരിഷ്ടങ്ങളേയും നശിപ്പിക്കും. ചന്ദ്രന്റെ ഇരുപുറത്തും ശുഭഗ്രഹങ്ങൾ നില്ക്കുന്നത് ആയുസ്സിന് ബലമുണ്ടാക്കുന്നതാകുന്നു എന്ന് സാരം.

2. യദിജനുഷിനിശാകരോരിഭാവം
ഗുരുകവിചന്ദ്രജവർഗ്ഗഗോവിശേഷാൽ
ശമയതിബഹുകഷ്ടജാലമാരാ
മുരഹരനാമയഥാഘസംഘതാപം.

ജനനസമയത്തിൽ ചന്ദ്രൻ ഗുരുബുധ ശുക്രന്മാരുടെ വർഗ്ഗങ്ങളോടുകൂടിയവനായിട്ട് 6-ാം ഭാവത്തിൽ നിന്നാൽ ശ്രീനാരായണന്റെ നാമകീർത്തനം പാപങ്ങളെക്കൊണ്ടുള്ള താപത്തെ ശമിപ്പിക്കുന്നതുപോലെ, സകലാരിഷ്ടങ്ങളെയും ശമിപ്പിക്കും. ഗുരു, ബുധൻ, ശുക്രൻ ഇവരുടെ ആരുടെയെങ്കിലും ദ്രെക്കാണത്തിൽ നിന്നാൽ മതിയെന്ന പക്ഷാന്തരമുണ്ട്.

3. യദിസകല നഭോഗ വീക്ഷ്യമാണോ
ലസിതതനുർജ്ജന ഭിന്ദുരേവസദ്യഃ
ദ്വിവിധജനിതം നിഹന്തിദോഷം
ഖഗപതിരാശുയഥാഭുജംഗജാലം.

ജനനസമയത്തിൽ ചന്ദ്രൻ പൂൎണ്ണനായിരിക്കയും, ചന്ദ്രനെ സകല ഗ്രഹങ്ങളും നോക്കുകയും ചെയ്താൽ ഗ്രഹപ്പിഴകൊണ്ടുള്ള സകല ദോഷങ്ങളേയും ആ ചന്ദ്രൻ ഗരുഡൻ പാമ്പുകളെ എന്നപോലെ, നശിപ്പിക്കുന്നതാകുന്നു.

4. ഭവതിയദി തനോഃ ക്ഷപാകരോയം
ക്ഷിതിഭവനേ ശുഭദശവൎഗ്ഗഗശ്ചേൽ
ഗദവികലതനും പിതേവ ബാലം
കിലസഹിതഃ പരിരക്ഷതി പ്രസന്നഃ

ശുഭവൎഗ്ഗാധിക്യത്തോടു കൂടിയ ചന്ദ്രൻ ലഗ്നത്തിലോ, അഷ്ടമത്തിലോ നിന്നാൽ രോഗിയായ കുട്ടിയെ അച്ഛൻ നോക്കി രക്ഷിക്കുന്നതു പോലെ രക്ഷിക്കുന്നു.

5. ശുഭഭവന ഗതസ്സ്വതീയഭാഗേ
ജനിസമയേ കവിനാവലോകിതശ്ചേൽ
ശമയതി സകലം ശശീ തദരിഷ്ടം
ജലമിവ പാവകമഗ്നിമാമതീവ.

ചന്ദ്രൻ ജനനസമയത്തിൽ ശുഭക്ഷേത്രത്തിൽ ശുഭാംശകത്തിൽ നില്ക്കുകയും, ശുക്രന്റെ ദൃഷ്ടി അവിടെക്കുണ്ടായിരിക്കുകയും ചെയ്താൽ ജലം അഗ്നിയെ ശമിപ്പിക്കുന്നപോലെ സൎവ്വാരിഷ്ടത്തെയും ശമിപ്പിക്കുന്നു.

6. ബലവാനപികേന്ദ്രഗോ വിശേഷാ
ദിഹ സൌമ്യോ യദി ലാഭഗോ ദിനേശഃ
ശമയത്യഖിലാമരിഷ്ടമാലാ
മപി ഗാംഗം ഹി ജലം യഥാഘജാലം.

എല്ലാ ഗ്രഹങ്ങളിലും വെച്ചു് ബുധൻ ബലവാനായിരിക്കുകയും, ആ ബുധൻ കേന്ദ്രത്തിൽ നില്ക്കുകയും, സൂൎയ്യൻ പതിനൊന്നിൽ നില്ക്കുകയും ചെയ്താൽ അരിഷ്ടത്തിന്നു നിവാരണമാകുന്നു. പാപങ്ങളെ ഗംഗാജലം ശമിപ്പിക്കുന്നപോലെ എന്നു ദൃഷ്ടാന്തം.

7. ഭവതിഹിജനനെ രംഗപോബലിഷ്ഠഃ
സകലശുഭൈരവലോകിതോനപാപൈഃ
ഇഹകൃതി മപഹായ ദീർഘമായു
ർവിതരതി വിത്തസമുന്നതിം വിശേഷാൽ

ജനനസമയത്തിൽ ജന്മാധിപൻ (ചന്ദ്രലഗ്നാധിപൻ) വളരെ ബലവാനും, സകലശുഭന്മാരാലും വീക്ഷിക്കപ്പെട്ടവനും ആയിരുന്നാൽ മരണയോഗത്തെ നീക്കി സമ്പത്ത്, ആയുസ്സ് മുതലായതിനെ ഉണ്ടാക്കും.

8. സുരപതിഗുരുരംഗ ധാമഗാമീ
നിജപദഗോപി ചതുംഗതാമുപേതഃ
ബഹുതര ഖഗജം നിഹന്തിദോഷം
ഹരിരിഭയൂഥ മുപാഗതം ഹിയദ്വൽ

വ്യാഴം ജനനസമയത്തിൽ ലഗ്നത്തിലോ, തന്റെ രാശിയിലോ, സ്വാംശകത്തിലോ, ഉച്ചത്തിലോ നിന്നാൽ സിംഹം ആനക്കൂട്ടത്തിനെ എന്ന പോലെ അനേകം ഗ്രഹദോഷങ്ങളെ ഒന്നായി തീർക്കുന്നു.

9. ശുഭസിതബുധ വർഗ്ഗഗാഹിപാപാഃ
സകലശുഭൈ രവലോകിതായദിസ്യുഃ
ഖലകൃതമപി വാരയന്ത്യരിഷ്ടം
തൃണരാശീനിവ വഹ്നിബിന്ദുരേകഃ

പാപഗ്രഹങ്ങൾ ശുഭവർഗ്ഗങ്ങളിൽ നില്ക്കുകയും, ശുഭദൃഷ്ടി ശുഭയോഗങ്ങളോടു കൂടിയിരിക്കുകയും ചെയ്താൽ ഒരു തീപ്പൊരി വയ്ക്കോൽ കൂനകളെ ദഹിപ്പിച്ചു നശിപ്പിക്കുന്നതുപോലെ സമസ്താരിഷ്ടങ്ങളേയും നശിപ്പിക്കുന്നതാകുന്നു.

10. സഹജ രിപു ഗതോഥ ലാഭഗോ വാ
സകലശുഭൈ രവലോകിതോ യുതോ വാ
അശുഭമിഹ വിനഹന്തി ദിഷ്ടജാലം
നഗജാധീശ ഇവാ ധിതാപരാശിം

3-6-11. ഈ ഭാവങ്ങളിൽ ഒന്നിൽ രാഹു നില്ക്കയും, ശുഭഗ്രഹങ്ങളുടെ യോഗദൃഷ്ടികളുണ്ടാകയും ചെയ്താൽ സാക്ഷാൽ ശിവൻ ആധിതാപങ്ങളെ തീർക്കുന്നതുപോലെ അരിഷ്ടങ്ങളെ തീൎത്തു രക്ഷിക്കുന്നതാകുന്നു.

11. അധികബലയുതാ ജനന്യശേഷാ
യദി സകലാ നരരാശിഗാ ഭവന്തി
ഹിതഭവനനിജോച്ചസംഗതാ വാ
ബഹുതര മാശുലയം പ്രയാത്യരിഷ്ടം.

ജനനസമയത്തിൽ ഏതെങ്കിലും ഒരു ഗ്രഹം ബലവാനായി പുരുഷരാശിയിലോ, ബന്ധുക്ഷേത്രത്തിലോ, ഉച്ചത്തിലോ നിന്നാൽ ബഹുപ്രകാരത്തിൽ അരിഷ്ടങ്ങളെ എല്ലാം നശിപ്പിക്കുന്നതാകുന്നു. ഈ അദ്ധ്യായത്തിൽ ചന്ദ്രനാം അരിഷ്ടയോഗത്തിന് മുഖ്യമായ കാരണമാകുന്നെന്ന് കാണുന്നു. അതുപോലെ തന്നെ ശുഭഗ്രഹങ്ങൾക്ക് ബലമുണ്ടായാൽ അരിഷ്ടനിവാരണമാകുന്നു. ശുഭവൎഗ്ഗത്തോടു കൂടിയ പാപഗ്രഹങ്ങൾ ശുഭദൃഷ്ടിയോഗത്തോടുകൂടി, ഉപചയത്തിൽ (3 6-11-ൽ) മാത്രം നിന്നാലും അരിഷ്ടതക്ക് നിവാരണമായി തീരുന്നതാകുന്നു. ഈ അദ്ധ്യായത്തിൽ നിന്ന് ഇത് മാത്രമാണ് ഗ്രഹിപ്പാനുള്ളത്.

(അരിഷ്ടഭംഗമെന്ന് 5-ാം അദ്ധ്യായം സമാപ്തം.)



# അദ്ധ്യായം 6.

## പുത്രഭാവവിചാരം.

1. നന്ദനാധിപതിനാ യുതേക്ഷിതം
നന്ദനം ശുഭനഭോഗസംയുതം
നന്ദനാഗമനമേവ സതതം
വ്യത്യയേന ന ഹി നന്ദനാഗമഃ.

അഞ്ചാം ഭാവാധിപൻ അഞ്ചിൽ നില്ക്കുകയോ, 5-ാംഭാവത്തെ നോക്കുകയോ, ശുഭയോഗത്തോടുകൂടി അഞ്ചിൽ ഇരിക്കുകയോ ചെയ്താൽ പുത്രന്മാർ ധാരാളം ഉണ്ടാകുന്നതാകുന്നു. നേരെമറിച്ചു യോഗദൃഷ്ട്യാദികൾ ഇല്ലാതെയിരുന്നാൽ സന്താനം ഉണ്ടാവാൻ പ്രയാസം.

2. അംഗാധിപേ ലഗ്നഗതേ തൃതീയേ
ധനാലയേ വാ പ്രഥമം സുതസ്യാൽ
സ്വഭേ യദാ ലഗ്നപതൌ നരസ്യ
കന്യാ സുതോ ഹേതിസുതശ്ചകന്യാ.

ലഗ്നാധിപൻ ലഗ്നത്തിലൊ, രണ്ടിലോ, മൂന്നിലൊ നിന്നാൽ ആദ്യം പുത്രൻ ജനിക്കും. ലഗ്നാധിപൻ നാലാംഭാവത്തിൽ നിന്നാൽ ആദ്യം പുത്രിയും, പിന്നെ പുത്രനും, പിന്നെ പുത്രിയും, അനന്തരം പുത്രനും ഇങ്ങിനെ ഇടകലൎന്നിരിക്കും.

3. യാവന്മിതാനാമിഹ പുത്രഭാവേ
നരഗ്രഹാണാമിഹ ദൃഷ്ടിരസ്തി
താവന്ത ഏവാസ്യ ഭവന്തി പുത്രാഃ
കന്യാമിതി സ്ത്രീഗ്രഹദൃഷ്ടിതുല്യഃ.

5-ാംഭാവത്തിലേക്ക് എത്ര പുരുഷഗ്രഹങ്ങളുടെ ദൃഷ്ടിയുണ്ടൊ അത്ര പുത്രന്മാരും, അപ്രകാരം മറിച്ച് ആയാൽ സ്ത്രീകളും ഉണ്ടാകും. ഗ്രഹങ്ങൾ സ്വക്ഷേത്രം, ഉച്ചം മുതലായ ബലങ്ങളോടുകൂടിയവരാണെങ്കിൽ രണ്ടിരട്ടിയൊ, മൂന്നിരട്ടിയൊ സന്താനങ്ങൾ ഉണ്ടാകുമെന്ന് പറയാം. നീചാദികൾ ഗൎഭഛിദ്രസൂചകങ്ങളാകുന്നു.

4. സഹജഭാവപതി സ്സഹജേ യദാ
തനുഗതോ ധനഗോ വ്യയഗോപിവാ
സുതഗതഃ സുതഹാനികരോ നൃണാം
ബുധവരൈ രുദിതോ മിഹിരാദിഭിഃ.

മൂന്നാംഭാവാധിപതി മൂന്നിലൊ, ലഗ്നത്തിലൊ, രണ്ടിലൊ, പന്ത്രണ്ടിലൊ, അഞ്ചിലൊ നിന്നാൽ സന്താനനാശത്തെ ചെയ്യുമെന്ന് വരാഹമിഹിരൻ മുതലായ ആചാൎയ്യന്മാർ പറയുന്നു.

5. ശുക്രാംഗാരനിശാകരാദ്വിതനഗാസ്സന്താനസൌഖ്യംഗുണാ
ദാദദ്യുസ്സഞ്ജനയന്തി ജന്മസമയേ ചാപംവിനാ പ്രായശഃ
മീനേ വാ ധനുഷി പ്രമാണപടവഃ സന്താനമാഹുര്യദാ
സന്താനം ന തദാ മനന്തി വിബുധാഃ പുംസാം വിശേഷാദിഹ.

ശുക്രൻ, കുജൻ, ചന്ദ്രൻ ഇവർ ഉഭയരാശിയിൽ അഥവാ ഉഭയരാശിയായ പഞ്ചമത്തിൽ നിന്നാൽ അല്പം സന്താനസുഖത്തെ ചെയ്യും. പിന്നെ വിശേഷിച്ച് ധനു രാശിയിൽ സ്ഥിതിയായിരുന്നാൽ അല്പഫലം ചെയ്യുന്നതല്ല. വ്യാഴത്തിന്റെ രാശികളിൽ അവരുടെ സ്ഥിതിയായിരുന്നാൽ സന്താനത്തിന്നു വളരെ ദോഷമാകുന്നു എന്നു ശാസ്ത്രജ്ഞന്മാർ പറയുന്നു. ഇപ്രകാരം പുരുഷന്മാൎക്ക് പ്രത്യേകിച്ച് ഒക്കെയും ബാധകമാകുന്നു.

6. അൎക്കേ കൎക്കടഗേ ഭൃഗൌ മിഥുനഗേ മന്ദേ തുലായാം മേഷേ
ചന്ദ്രേ യസ്യ നരസ്യ ജന്മസമയേ വീൎയ്യച്യുതോസൌ ഭവേൽ
ലഗ്നേ ചന്ദ്രയുതേ ഗുരൌ രവിസുതേ പുത്രോപി വീൎയ്യച്യുതോ
ജീവേംശഗശശിസൌ മൃതാവപി കുജേ ക്ലീബാഖ്യകേ കണ്ടകേ.

ഒരുവന്റെ ജനനസമയത്തിങ്കൽ സൂൎയ്യൻ കൎക്കടകത്തിലും, ശുക്രൻ മിഥുനത്തിലും, ശനി തുലാത്തിലും, ചന്ദ്രൻ മേടത്തിലും ഇരുന്നാൽ അവൻ വീൎയ്യച്യുതനായൊ, അഥവാ നപുംസകനായൊ ഭവിക്കും. (വീൎയ്യച്യുതൻ ബീജഹീനൻ എന്നൎത്ഥമാകുന്നു.) അപ്രകാരംതന്നെ ലഗ്നത്തിൽ ചന്ദ്രനും, വ്യാഴവും കൂടിനില്ക്കുകയും, ൭-ൽ ശനി നില്ക്കുകയും ചെയ്താൽ പുരുഷൻ ധാതുക്ഷീണമുള്ളവനായി ഭവിക്കും. സൂൎയ്യനോടു കൂടി വ്യാഴം ലഗ്നത്തിൽ നില്ക്കുകയും, അഷ്ടമത്തിൽ ചൊവ്വയും, കേന്ദ്രത്തിൽ നപുംസകഗ്രഹങ്ങളും നിന്നാൽ ജാതകൻ നപുംസകനായി ഭവിക്കും. ബീജരഹിതനായി ഭവിക്കുമെന്നു സാരം.

7. കന്യാരാശിഗതേ ലഗ്നേ ബുധമന്ദാവലോകിതേ
ശനിക്ഷേത്രഗതേ ശുക്രേ വീര്യഹീനോ നരോഭവേൽ

കന്നി രാശി ലഗ്നമായും, ലഗ്നത്തിലേക്ക് ബുധൻ, ശനി ഇവരുടെ ദൃഷ്ടിയും, മകരത്തിലും, കുംഭത്തിലും ശുക്രൻ നില്ക്കുകയും ചെയ്താൽ നരൻ വീര്യഹീനനായി ഭവിക്കും.

8. നീചേ ഗുരൌ ഭൃഗൌ വാപി സമേ ജ്ഞേ വിഷമേ രവൌ
തദാ പുത്രസുഖം ന സ്യാദിത്യുക്തം ഗണകോത്തമൈഃ

വ്യാഴമോ, ശുക്രനോ നീചത്തിൽ നില്ക്കുകയും, ബുധൻ സമരാശിയിലും, സൂര്യൻ വിഷമരാശിയിലും നില്ക്കുകയും ചെയ്താൽ പുത്രസുഖമുണ്ടാവുകയില്ല എന്ന് ഗണകോത്തമന്മാർ പറയുന്നു.



9. കർക്കടേ തു കലാനാഥേ പാപയുക്തേക്ഷിതേ യദാ,
മന്ദദൃഷ്ടേ ദിവാനാഥേ പുത്രഃ ഷഷ്ടിമിതേബ്ദകേ.

കർക്കടകത്തിൽ ചന്ദ്രൻ പാപനോടുകൂടിയോ, പാപദൃഷ്ടിയോടുകൂടിയോ നില്ക്കുകയും, സൂര്യനെ ശനി നോക്കുകയും ചെയ്താൽ 60വയസ്സിന്നശേഷം ഒരു പുത്രൻ ഉണ്ടാകുന്നതാകുന്നു.

10. പാപർക്ഷേ പാപസംയുക്തേ ജന്മലഗ്നേ രവാവളൌ
യുഗ്മേ വസുധാപുത്രേ ഗുണാബ്ദാൽപരംസുതഃ

ജന്മലഗ്നം പാപന്റെ ക്ഷേത്രമായും, അതിന്നു പാപയോഗമുണ്ടായിരുന്നാലും, സൂര്യൻ വൃശ്ചികത്തിലും, ചൊവ്വ മിഥുനത്തിലും നില്ക്കുകയും ചെയ്താൽ 33 വയസ്സിന്നശേഷം ഒരു പുത്രൻ ഉണ്ടാവുന്നതാകുന്നു

11. അളൌ ഗുരുകവീ ലഗ്നേ ഭവേതാം ചന്ദ്രജാർക്കജൌ
ന പശ്യതി സുതം ഗേഹേ കദാചിദപി മാനവഃ

വൃശ്ചികത്തിൽ വ്യാഴവും, ശുക്രനും, ലഗ്നത്തിങ്കൽ ബുധനും, ശനിയും നിന്നാൽ ഒരിക്കലും ജാതകന്റെ ഭവനത്തിൽ ഒരു കുട്ടി ഉണ്ടാവുന്നതല്ല.

12. മന്ദേന്ദുദൃഷ്ടോ രിപുസംയുതോംഗാ
ധിപോ രവിഷ്ഷഷ്ഠധനേ വിപുത്രഃ
മന്ദാരിഗേഹേ ബുധസൂര്യചന്ദ്രൈ
ർദ്ദൃഷ്ടോ വിലഗ്നേ ഖലവീക്ഷിതേ വാ.

ലഗ്നാധിപനു ശത്രുക്ഷേത്രസ്ഥിതിയും, ശത്രുയോഗവും, ശനിചന്ദ്രന്മാരുടെ ദൃഷ്ടിയും സൂര്യൻ ആറിലോ, രണ്ടിലോ നിൽക്കുകയും ചെയ്താൽ ജാതകൻ അപുത്രനാകും. ശനി, ആറിൽ നിൽക്കുമ്പോൾ ബുധനും, സൂര്യചന്ദ്രന്മാരും ആ ശനിയെ നോക്കുകയും, ലഗ്നത്തിൽ പാപദൃഷ്ടിയുണ്ടാവുകയും ചെയ്താൽ ജാതകൻ അപുത്രനാകും.

13. മന്ദാലയേർക്കേ ഖലദൃഷ്ടിയുക്തേ
ലഗ്നേപി വാ പാപഖഗസ്യ വർഗ്ഗേ
അപത്യഹാനിഃ കുലദൈവകോപാൽ
പുരാതനൈ രംഗിരസാ നിരുക്തം.



ശനിക്ഷേത്രമായ മകരം, കുംഭം ഈ രാശികളിൽ സൂര്യൻ നില്ക്കുകയും പാപദൃഷ്ടി ആ സൂര്യനുണ്ടായിരിയ്ക്കുകയും, ലഗ്നം പാപവർഗ്ഗത്തോടുകൂടിയതായിരിയ്ക്കുകയും ചെയ്താൽ കുലദൈവത്തിന്റെ കോപംകൊണ്ടാണു സന്താനമുണ്ടാകാത്തതു എന്നു പുരാതനാചാര്യന്മാർ പറയുന്നു. ലഗ്നത്തിൽ സൂര്യൻ പാപവർഗ്ഗാധിക്യത്തോടുകൂടി നിന്നാലാണ് ഈ ഫലമെന്നു ചിലർ വ്യാഖ്യാനിച്ചിരിക്കുന്നു.

14. അപത്യഭാവേ യദി മംഗളസ്സ്യാ
ദപത്യരാശിം വിനിഹന്തി സദ്യഃ
അസ്യാംശകേ പാപയുതേ സ്വഗേശേ
തദാ ന സന്താനസുഖം വദന്തി.

അഞ്ചാംഭാവത്തിൽ ചൊവ്വ നിന്നാൽ സന്താനങ്ങളെ ഉടൻ നശിപ്പിക്കും. അഞ്ചാംഭാവാധിപൻ ഏഴാംഭാവാംശകത്തിനാധിപതിയായി പാപയോഗത്തോടുകൂടി നിന്നാലും സന്താനാരിഷ്ടത്തെ പറയുന്നു.

15. ഗുരോസ്സുതാഗാരപതിസ്സപാപോ,
ബലേനഹീനോ മനുജോ വിപുത്രഃ
അരാവപാപേ നിധനേ തദീശ
സ്സുതേനഹീനോ മനുജസ്തദാനീം.

വ്യാഴം നില്ക്കുന്ന രാശിയിൽനിന്ന് 5-ാം രാശിയുടെ അധിപൻ പാപയോഗമുള്ളവനും, ബലഹീനനുമായിരുന്നാൽ ജാതകന് സന്താനമുണ്ടാകില്ല. ആറാം ഭാവത്തിൽ ശുഭനും, ആറാം ഭാവത്തിന്റെ അധിപൻ എട്ടിലും നിന്നാൽ സന്താനം ഉണ്ടാവുകയില്ല.

16. തഥൈവഭാനുഃ ഖലു പഞ്ചമസ്ഥോ
ജാതഞ്ച ജാതം വിനിഹന്തി ബാലം
ലഗ്നേശ്വരഃ പാപയുതസ്സുതേശോ
വ്യയാഷ്ടമേ പുത്രസുഖേന ഹീനഃ

ബലഹീനനായ സൂര്യൻ 5-ാം ഭാവത്തിൽ നിന്നാൽ ജനിക്കുന്ന കുട്ടികളെ ഒക്കെയും കൊല്ലുന്നതാകുന്നു. ലഗ്നാധിപൻ പാപയുതനും, അഞ്ചാം ഭാവാധിപൻ വ്യയസഹിതനാകുകയോ, അഷ്ടമസ്ഥനാകുകയോ ചെയ്താൽ പുത്രസൌഖ്യം ഒട്ടും ഉണ്ടാകയില്ല.

17. യദാഹു സൂര്യാരശനൈശ്ചരാണാം
ദോഷോദയോ ജന്മനി മാനവാനാം
വംശേശകോപേന സുതസ്യ നാശം
തദാവദന്തീതി പുരാണവിജ്ഞാഃ.

രാഹു, സൂര്യൻ, കുജൻ, ശനി ഇവരുടെ ദോഷത്താലാണ് സന്താനനാശം കാണുന്നതെങ്കിൽ അതു കുലദേവതയുടെ കോപം കൊണ്ടാണെന്ന് ആചാര്യന്മാർ പറയുന്നു. അതിന് ശാന്തിചെയ്താൽ സന്താനമുണ്ടാകും.

18. ബുധശുക്രകൃതേ ദോഷേ സുതാപ്തിശ്ശിവപൂജനാൽ
ഗുരുചന്ദ്രകൃതേ ദോഷേ യന്ത്രമന്ത്രൗഷധീബലാൽ.

ജാതകത്തിൽ സന്താനദോഷത്തിന്ന് ഹേതുഭൂതന്മാർ ബുധനും, ശുക്രനുമാണെങ്കിൽ ശിവപ്രീതിവരുത്തിയാൽ സന്താനമുണ്ടാവുന്നതാകുന്നു. ഗുരുചന്ദ്രന്മാരെക്കൊണ്ടുള്ള ദോഷനിവൃത്തിക്ക്, മന്ത്രം, യന്ത്രം, ഔഷധം ഇവയുടെ പ്രയോഗമാണ്, അധികം ഫലവത്തായിട്ടുള്ളത്. അതിനാൽ മന്ത്രയന്ത്രപ്രയോഗങ്ങളെക്കൊണ്ടു സന്താനനിവൃത്തി ചെയ്യേണ്ടതാകുന്നു.

19. രാഹുണാ കന്യകാദാനം, ഭാനുനാ ഹരികീർത്തനം
ശിഖിനാ കപിലാദാനം മന്ദാദ്രുദ്രംഷഡംഗകം

സന്താനവിഷയത്തിൽ രാഹുവിന്റെ ദോഷത്തിന്ന് കന്യകാദാനവും, സൂര്യന്റെ ദോഷത്തിന്ന്, ഹരിനാമകീർത്തനം സ്തോത്രപാഠം, ഹരിവംശപാരായണ, ഭാഗവതശ്രവണം, വിഷ്ണുപൂജ, ഇതുകളെയും, കേതുവിന്റെ ദോഷത്തിന്ന് വിധിവത്താകുംവണ്ണം ഗോദാനവും, ശനികുജന്മാരുടെ ദോഷത്തിന്ന് രുദ്രജപം, രുദ്രാഭിഷേകം മുതലായവയും ചെയ്യേണ്ടതാകുന്നു.

20. സർവ്വദോഷവിനാശായ സന്താന ഹരിപൂജനം
കുര്യാൽഭൗമവ്രതഞ്ചാപി കാമദേവ വ്രതം നരഃ

സന്താനസംബന്ധമായ സർവ്വദോഷത്തിനും, സന്താനഗോപാലമൂർത്തിയെ സേവിക്കുകയും, ആ മന്ത്രത്തെ ജപിക്കുകയും, യന്ത്രത്തെ ധരിക്കുകയും, സന്താനഗോപാല കഥ വായിച്ച് കേൾക്കുകയും ചെയ്യേണം. ഭൗമവ്രതവും, കാമദേവവ്രതവും ശാസ്ത്രപ്രകാരം അനുഷ്ഠിക്കയും വേണം. ഈ അദ്ധ്യായത്തിൽ പറഞ്ഞിട്ടുള്ള രീതിയിൽ കാണുന്ന മററു സന്താനാരിഷ്ടങ്ങളേയും ദൈവജ്ഞൻ ഗ്രഹിച്ച് പരിഹാരങ്ങളെ നിർണ്ണയിച്ചു കൊടുക്കേണ്ടതാകുന്നു.

ഇതി പുത്രഭാവ വിചാരാദ്ധ്യായം സമാപ്തം.



# അദ്ധ്യായം 7.

---

## രാജയോഗവിചാരഃ

ഈ അദ്ധ്യായത്തിൽ രാജയോഗങ്ങളെയാണ് പറവാൻ പോകുന്നതു്. രാജയോഗമുള്ള ജാതകന് പല പ്രകാരത്തിലുള്ള അധികാരപദവികളും സുഖഭോഗങ്ങളും, ധനസമൃദ്ധിയും പ്രതാപശക്തിയും, കീർത്തിയും, ഉണ്ടായിരിക്കുന്നതാകുന്നു. രാജയോഗമുള്ളവർ ഒരു രാജാവിനെപ്പോലെ ഈ ലോകത്തിൽ മേല്പറഞ്ഞ ഗുണങ്ങളോടുകൂടി ഇരിക്കുന്നതാകുന്നു. രാജവംശത്തിൽ ജനിച്ചാൽ കൂടി രാജയോഗങ്ങൾ ഒന്നും ഇല്ലാത്തവർ രാജാവാകാതെ തന്നെ മരിച്ചുപോകും. അവർ ഇരിക്കുന്ന കാലം മുഴുവനും കഷ്ടപ്പെട്ടു കഴിയേണ്ടതുമായിരിക്കും. അതിനാൽ ഇനി പറവാൻ പോകുന്ന യോഗങ്ങൾ വളരെ മുഖ്യമായിട്ടുള്ളവയാകുന്നു.

ശ്ലോ. 1. ഖേടായദാ പഞ്ചനിജോച്ചസംസ്ഥാഃ
സ സാർവ്വഭൗമഃ ഖലു യസ്യ സൂതൌ
ത്രിഭിസ്സ്വതുംഗോപഗതൈസ്സ രാജാ
നൃപാലബാലോന്യസുതസ്തു മന്ത്രീ.

ഉച്ചത്തിൽ അഞ്ചു ഗ്രഹങ്ങൾ നില്ക്കുമ്പോൾ ജനിച്ചവൻ ചക്രവർത്തിയായിത്തീരുന്നു. ഉച്ചത്തിൽ മൂന്നു ഗ്രഹങ്ങൾ നില്ക്കുമ്പോൾ ജനിച്ചവൻ രാജവംശത്തിൽ പിറന്നവനാണെങ്കിൽ രാജാവാകും, അന്യകുലത്തിലാണെങ്കിൽ രാജതുല്യനോ, മന്ത്രിയോ ആകും. ഉച്ചത്തിൽ നാലു ഗ്രഹങ്ങൾ നിന്നാൽ രാജയോഗമില്ലെന്നു ധരിക്കേണ്ടതാകുന്നു. ഈ ആചാര്യൻ നാലു ഗ്രഹങ്ങളുടെ ഉച്ചത്തെ പ്രത്യേകം പറയാത്തതുകൊണ്ടു അദ്ദേഹത്തിന്റെ അനുഭവത്തിൽ അപ്രകാരമുള്ള ജാതകം രാജയോഗപ്രദമല്ലെന്ന് വിശ്വസിക്കേണ്ടതാകുന്നു.

2. ഗുരാവുച്ചേ കേന്ദ്രേ ഭവതി ദശമേ ദാനവഗുരൌ
ജനുഃകാലേ മുദ്രാ വിലസതി സമുദ്രാവധി ഭൃശം
ഗുരൌ കർക്കേ ചാപേ ഭവതി ച സചന്ദ്രേ ദിനമണൌ
ബുധേ തുംഗേ ലഗ്നേ ബലവതി ഖഗേ വാ നരപതിഃ

ജനനസമയത്തിൽ വ്യാഴം ഉച്ചസ്ഥനായി കേന്ദ്രത്തിൽ നില്ക്കുകയും, പത്താമേടത്തിൽ ശുക്രൻ നില്ക്കുകയും ചെയ്താൽ സമുദ്രപര്യന്തമുള്ള എല്ലാ രാജ്യങ്ങളിലും രാജ്യാധികാരം നടത്തുന്ന രാജാവായി ഭവിക്കും. വ്യാഴം ചന്ദ്രനോടുകൂടി കർക്കടകത്തിലോ, ധനുവിലോ നിന്നാലും, സൂര്യനും, ബുധനുംകൂടി ബുധന്റെ ഉച്ചരാശിയായ കന്നിയിൽ നിന്നാലും രാജാവായി ഭവിക്കും. മററു ബലവാന്മാരായ ഗ്രഹങ്ങൾ ലഗ്നത്തിങ്കൽ തങ്ങളുടെ ഉച്ചരാശികളിൽ നില്ക്കുമ്പോൾ ജനിച്ചവർ രാജാവോ, രാജതുല്യനോ ആയി ഭവിക്കും. ഗ്രഹങ്ങളുടെ ഉച്ചരാശികൾ ലഗ്നമായി വരുമ്പോൾ ആ ഗ്രഹം ആ ലഗ്നത്തിൽ നിന്നാൽ രാജയോഗമാണെന്ന് ധരിയ്ക്കുക.

3. ഗുരാവംഗേ കർക്കേ മദനസുഖഭാവേ ദിനമണേഃ
സുതേ ശുക്രേ വക്രേ പ്രഭവതി ജനോ യസ്യസമയഃ
മഹാംഭോധേസ്തീരം ഗമനസമയേ തസ്യ കരിണാം
ചലദ്ഘണ്ടാ നാദൈ ർവ്രജതി ചാപലതാംഹരിപരിതഃ

കർക്കടലഗ്നത്തിൽ വ്യാഴം നില്ക്കുകയും ശനി, 4-7-5 ഈ ഭാവങ്ങളിൽ ഒന്നിൽ നില്ക്കുകയും, ശുക്രൻ വക്രഗതിയായിരിക്കയും ചെയ്യുമ്പോൾ ജനിച്ചവൻ രാജയോഗമുള്ളവനാകുന്നു. അവന്റെ ഘോഷയാത്രാകാലങ്ങളിൽ തന്റെ ചതുരംഗസേനകളിലുള്ള ആനകളുടെ മണിനാദത്തിന്റെ മുഴക്കംകൊണ്ടു ഇടിനാദമോ എന്നു ശങ്കിച്ചു സമുദ്രജലം കലങ്ങിമറിയും.

4. അജേജീവാദിത്യൌ ദശമഭവനേ ഭൂമിതനയ
സ്തപഃസ്ഥാനേ ശുക്രോ ബുധവിധുയുതോ യസ്യജനനേ
ഗജാനാമാളീ ദിഗ്വിജയഗമനേ തസ്യ സഹസാ
സമാക്രാന്താ പൃത്ഥീ വ്രജതി ചകിതാ ഘോരപദവം

മേടത്തിൽ ആദിത്യനും, വ്യാഴവും നില്ക്കയും, പത്താമേടമായ മകരത്തിൽ ചൊവ്വ നില്ക്കയും, ബുധനും, ശുക്രനും, ചന്ദ്രനും കൂടി, മീനത്തിൽ നില്ക്കയും ചെയ്യുമ്പോൾ ജനിച്ചവൻ രാജാവാകും. അവന്റെ വിജയയാത്രാസമയങ്ങളിൽ അനേകം ആനകൾ തെളിച്ചു സഞ്ചരിക്കുന്നതുകൊണ്ടു ഭൂമിദേവി മോഹിച്ചുപോകും. (മോഹാവേശത്തിൽപ്പെട്ടുപോകും.)

5. കന്യാംശേ സബുധേ ഝഷേ സുരഗുരൌ ഭൂപുത്രസൂര്യേന്ദ്രബലീ
മന്ദേ കർക്കിഗതേ ശരാസനഗതേ ശുക്രേ യദീശോ ജനിഃ
തസ്യാലം ശിരസാ വഹന്തി വസുധാധീശാഃ സദാ ശാസനാ
മാനന്ദാ ദികചാരവിന്ദകലികാ മാലാമിവ പ്രായശഃ

കന്നി രാശി ലഗ്നമായിരിക്കുമ്പോൾ അതിൽ ബുധനും, മീനമായ 7-ൽ വ്യാഴവും, സൂര്യനും, കുജനും ബലവാന്മാരായി ഏതെങ്കിലും ഭാവത്തിൽ നില്ക്കയും, ശനി കർക്കടകമായ 11 ലും, ശുക്രൻ ധനുരാശിയിൽ നില്ക്കയും ചെയ്യുമ്പോൾ ജനിച്ചവൻ വലിയ ചക്രവർത്തിയാകും. സാമന്തരാജാക്കന്മാർ അവന്റെ ശാസനയെ താമരപ്പൂമാലയെന്നപോലെ ശിരസാ വഹിക്കുന്നതാകുന്നു.

6. ഭാഗ്യേ ഭാനുസുതോ മൃഗേ ധരണിജോ ജീവജ്ഞശുക്രാസ്സുതേ
തിഷ്ഠന്തി പ്രബലാ ദിവാകരകരവ്യാസംഗമുക്താ യദാ
തത്രോദ്ഭൂത ജനസ്യ യാനസമയേ പ്രോത്തുംഗരാജിവ്രജ
വ്യസ്തന്യസ്തപദപ്രചാരരജസാ പൂർണ്ണം നഭോമണ്ഡലം.

9-ാം ഭാവത്തിൽ ശനിയും, മകരത്തിൽ ചൊവ്വയും വ്യാഴബുധശുക്രന്മാർ അഞ്ചാം ഭാവത്തിലും, ബലവാന്മാരായും, മൌഢ്യമില്ലാതെയും, നില്ക്കുമ്പോൾ ജനിച്ചാൽ നിശ്ശങ്കാ എന്ന രാജയോഗമാകുന്നു. ഈ ജാതകന്റെ ഘോഷയാത്രകളിൽ സൈന്യങ്ങളുടെ ബഹളയാത്രകൊണ്ടുണ്ടാവുന്ന പൊടിയിൽ ആകാശം, സൂര്യൻ, ചന്ദ്രൻ എന്നിവയും മറഞ്ഞുപോയി ഭൂമി

9. യേഷാമർക്കോ നിജോച്ചേ പ്രഭവതി മകരേ മംഗളോ
വൈരിഭാവേ
ദൈത്യേജ്യഃ കർമ്മഗാമീ ശനിരപി സഹജേ ജന്മമാത്രേണ
തേഷാം
പൃത്ഥ്വീസന്താനതോയാർണ്ണവ ജനിതയശശ്ചന്ദ്രകാന്ത്യാ
ശുഭ്രനാഭാ
മർത്ത്യാനാമത്ര പ്രചണ്ഡ പ്രബലരിപുശിരോമണ്ഡലേ
വജ്രപാതഃ.

സൂര്യൻ തന്റെ ഉച്ചരാശിയായ മേടത്തിലും, ചൊവ്വ മകരത്തിലുച്ചത്തിലാറാം ഭാവത്തിലും, ശുക്രൻ 10 ൽ സ്വക്ഷേത്രത്തിൽ നില്ക്കുമ്പോൾ ചിങ്ങലഗ്നത്തിൽ ജനിക്കുകയും, ശനി 3-ൽ നില്ക്കുകയും ചെയ്താൽ വലിയ രാജയോഗമുണ്ടെന്നു മാത്രമല്ല അങ്ങിനെയുള്ള സമയത്തു ജനിച്ചാൽ നരന്മാർ ഭൂമിദാനം, ഗോദാനം മുതലായ ദാനങ്ങളെ ചെയ്യുമ്പോൾ വീഴുന്ന ദാനജലം വർദ്ധിച്ചുണ്ടായ സമുദ്രത്തിൽനിന്നു പൊങ്ങിയ യശശ്ചന്ദ്രന്റെ കാന്തികൊണ്ട് ഭൂമി ധവളവർണ്ണമായിത്തീരുകയും, അവർ പ്രബലന്മാരായ ശത്രുരാജാക്കന്മാരുടെ ശിരസ്സുകളുടെ സമൂഹത്തിനു ഒരു ഇടിവാളായി ഭവിക്കുകയും ചെയ്യും. സാരം ഈ യോഗത്തിൽ ജനിച്ചാൽ ദാനശീലനും ശൂരനുമായിത്തീരുമെന്നാകുന്നു.

10. സംബന്ധോ ദശമാധിപസ്യ നവമാധീശേന യേഷാം ജനുഃ
കാലേ പഞ്ചമഭാവപേന ച ബലോപേതസ്യ തുല്യേന ചേൽ
പ്രാദ്ധ്യാനേ സതി ലീലയാ തന്ദ്രതാം വശ്യാരിവിശ്വംഭരാം
ഗജ്ജദ്ഘോടകമത്തവാരണഘടാക്രാന്താ സമന്താൽ ഭവേൽ

ജാതകത്തിൽ കർമ്മാധിപനും, ഭാഗ്യാധിപനും തമ്മിൽ അന്യോന്യം സംബന്ധമുണ്ടാകുകയും, അഞ്ചാംഭാവാധിപൻ കർമ്മധർമ്മാധിപന്മാരോടു സംബന്ധമൊ, തുല്യബലമൊ ഉള്ളവനായിരുന്നാലും രാജയോഗമാകുന്നു. ഈ യോഗത്തിൽ ജനിച്ചാൽ ജാ

തകന്റെ ചതുരംഗസേനകളാൽ നാലുപാടും ആക്രമിക്കപ്പെട്ട ശത്രുരാജ്യങ്ങൾ ഭയപ്പെട്ട നിഷ്പ്രയാസമായി കീഴടങ്ങും. സംബന്ധം എന്നാൽ (1) പരിവർത്തനമായി നില്ക്കുക (2) കേന്ദ്രത്തിൽ രണ്ടു ഗ്രഹങ്ങളും ഒന്നായി നില്ക്കുക. (3) പരസ്പരദൃഷ്ടിയുണ്ടായിരിക്കുക. (4) ഭാഗ്യാധിപനും, കർമ്മാധിപനും ഒരെ ഗ്രഹമായി ഭാഗ്യത്തിലൊ, കർമ്മത്തിലൊ ഇരിക്കുക. ഇതുകളാകുന്നു

11. ഭാഗ്യേശോ യദി ദേവതാലയപദേ പാരാവതാംശേ തഥാ
സ്ഥാനേശോ ധനഗോപി ഗോപുരഭവേ ലാഭാധിപോ
ജന്മിനാം.
ചഞ്ചത്തുംഗതുരംഗ കുഞ്ജരഘടാഘണ്ടാ ധനുർജ്യാരവൈ
ർവിത്രസ്താ ഗമനോത്സവേ ദിഗ്ഗജാ ഭ്രാന്തിം ഭജന്തി
ക്ഷണാൽ.

ജാതകത്തിൽ പത്താം ഭാവാധിപൻ ഒമ്പതാം ഭാവത്തിൽ പാരാവതാംശത്തിൽ നില്ക്കുകയും, ഭാഗ്യാധിപൻ രണ്ടാം ഭാവത്തിൽ നില്ക്കുകയും, ഭാവാധിപന്റെ ഉച്ചത്തിൽ ഗോപുരാംശത്തിൽ നില്ക്കുകയും ചെയ്താൽ ജാതകന്റെ ഘോഷയാത്രയിങ്കൽ കുതിരകളുടേയും, ആനകളുടേയും, മണിനാദം കൊണ്ട് നാലു ദിക്കുകളും മുഴങ്ങി സംഭ്രമത്തെയുണ്ടാക്കും.

12. കന്യാമീനവൃഷാളിയേഷു ഖഗാസ്സിംഹാസനഃ കീർത്തിതഃ
കിംവാ ചാപനൃയുഗ്മ കുംഭഹരിഷ്വേകേഷു ഹി സിംഹാസനഃ
യസ്സിംഹാസനയോഗതോപി മനുജശ്ച ഭൂപാധിരാജോ ബലീ
ഗർജ്ജത്കുഞ്ജര വാജിരാജി മുകുടാത്യുദ്ധോ ധരാമണ്ഡലേ.

കന്നി, മീനം, എടവം, വൃശ്ചികം ഈ നാലു രാശികളിൽ എല്ലാ ഗ്രഹങ്ങളും കൂടി നിന്നാൽ സിംഹാസനം എന്ന യോഗമാകുന്നു. അല്ലെങ്കിൽ ധനു, മിഥുനം, ചിങ്ങം, കുംഭം, ഈ രാശികളിൽ എല്ലാ ഗ്രഹങ്ങളും കൂടി നിന്നാലും, എല്ലാ ഗ്രഹങ്ങളും ഒരേ രാശിയിൽ നിന്നാലും സിംഹാസനയോഗമാകുന്നു. ഇതു

യോഗത്തിൽ ജനിച്ചവൻ വലിയ രാജാധിരാജനായി ഭവിക്കും. ആ രാജൻ ഗർജ്ജിക്കുന്നതായ ആനകളോടും, കുതിരകളുടെ സമൂഹത്തോടും ശ്രേഷ്ഠമായ സിംഹാസനത്തോടും കൂടി ഭൂമിയിൽ ബലവാനായി ഭവിക്കുമെന്ന് സാരം.

13. അജസിംഹകന്യാ കലശമിഥുനാന്ത്യാളിതുരഗേ
സമാജഃഖേടാനാം മിഹഭവതി ജന്മന്യപിനരഃ.
ചതുശ്ചക്രേയോഗേ സകലസുഖഭോഗേന മിളിതോ
മഹീപാനാ മൗളീമുകുടമണിപാളീ വിജയതേ.

ജന്മകാലത്തിൽ മേടം, ചിങ്ങം, കന്നി, കുംഭം, മിഥുനം, മീനം, വൃശ്ചികം, ധനു ഈ രാശികളിൽ എല്ലാ ഗ്രഹങ്ങളും നിന്നാൽ ചതുശ്ചക്രയോഗമാകുന്നു. ഈ യോഗത്തിൽ ജനിച്ചവർ സകലസുഖഭോഗങ്ങളോടുകൂടി ജീവകാലത്തെ കഴിക്കുകയും, അനേക രാജാക്കന്മാരെ കീഴടക്കി രാജാധിരാജനായി വാഴുകയും ചെയ്യും.

14. ഏകൈകസ്ഥാനഗതൈസ്സമസ്തഖചരൈരേകാവലീകീർത്തിതാ
ഭൂപാളീനതമസ്തകപ്രചമുകുടാലംകാരചൂഡാമണിഃ
തജ്ജാതോരിപുപുഞ്ജഭഞ്ജനകരോ ഗന്ധർവ്വവിദ്യാംഗനാ
വൃന്ദാനന്ദപരോ ഗുണപ്രണയതോ വിദ്യാകരൊ മാനവഃ.

ഓരോ രാശികളിൽ ഓരോ ഗ്രഹങ്ങളായി മുത്തുമാലപോലെ അടുത്തടുത്തു നിന്നാൽ ഏകാവലി എന്ന യോഗമാകുന്നു. ഈ ഏകാവലീയോഗത്തിൽ ജനിച്ചാൽ സമസ്തരാജാക്കന്മാരുടേയും, ശിരോലങ്കാരമായി ഭവിക്കുന്നതിനു പുറമെ ജാതകൻ ശത്രുസമൂഹത്തെ നശിപ്പിക്കുന്നവനായും, ഗന്ധർവ്വസ്ത്രീകൾക്കു ആനന്ദത്തെ ഉണ്ടാക്കുന്നവനായും പല ഗുണങ്ങളോടുകൂടിയവനായും സകലകലാവല്ലഭനായും ഭവിക്കും.

15. കുളീരേ കന്യായാ മനിമിഷ ധനുശ്ശംഭവനേ
ജനുഃകാലേ യസ്യപ്രഭവതി നഭോഗോരവിസുതഃ.
പ്രചണ്ഡപ്രോത്തുംഗപ്രബലരിപുഹന്താ ക്ഷിതിപതിഃ
സമന്താദാധിപത്യം വ്രജതി ധനമാനേനമഹതാം.

യാതൊരുത്തന്റെ ജനനസമയത്തിൽ എല്ലാ ഗ്രഹങ്ങളും കർക്കടകം, കന്നി, മീനം, ധനു, മിഥുനം, ഈ രാശികളിൽ നില്ക്കുന്നുവോ അവൻ പ്രബലമായ ശത്രുസൈന്യത്തെ നശിപ്പിക്കുന്നവനും, വലിയ ധനധാന്യങ്ങളെക്കൊണ്ടു വിശ്രുതനായ ഒരു രാജാവായിത്തീരും.

16. അഥാദിത്യസ്സിംഹേ വിധുരപി കുളീരേ രവിസുതോ
മൃഗേ മീനേ ജീവോ ഹിമകരസുതോയന്മിഥുനേ
തുലായാം ശുക്രശ്ചേദജഭവനഗോ ഭൂമിതനയോ
നൃപാലോ ഭൂപാലോ നൃപ മുകട ഭൂഷാമണിവഃ

ജാതകത്തിൽ സൂൎയ്യൻ ചിങ്ങത്തിലും, ചന്ദ്രൻ കൎക്കടകത്തിലും, ശനി മകരത്തിലും, വ്യാഴം മീനത്തിലും, ബുധൻ മിഥുനത്തിലും, ശുക്രൻ തുലാത്തിലും, ചൊവ്വ മേടത്തിലും, നില്ക്കുന്നെങ്കിൽ അവൻ രാജാക്കന്മാരിൽ വെച്ച് ഉത്തമനായിത്തീരുന്നതാകുന്നു.

17. ദിവാനാഥസ്സിംഹേ ഗവി ഹിമകരോ മേഷഭവനേ
മഹീജഃ കന്യായാ മൃതകരസൂനുഃ സുരഗുരുഃ
ധനുഷ്യാപേ കുംഭേ ദിനമണിസുതസ്തൗലിനി കവി
ർജ്ജനഃ കാലേ യസ്യ പ്രഭവതി നരോസൗ ക്ഷിതിപതിഃ.

ചിങ്ങത്തിൽ സൂൎയ്യനും, എടവത്തിൽ ചന്ദ്രനും, മേടത്തിൽ ചൊവ്വയും, കന്നിയിൽ ബുധനും, ധനുസ്സിൽ വ്യാഴവും, കുംഭത്തിൽ ശനിയും, തുലാത്തിൽ ശുക്രനും നില്ക്കുമ്പോൾ ജനിച്ചവനും രാജാവായി ഭവിക്കും.

18. ബലീ പുണ്യസ്ഥാമീ ദശമഭവനാധീശഭവനേ
തപസ്സ്ഥാമ്യാഗാരേ ഭവതി ദശമേശോ പി ബലിനാം.
തദാ ഗർജ്ജദ്ദന്താവള നികര ഘണ്ടാഘനരവൈ
ർദ്ദിശന്തം വിത്രസ്താ വിജയഗമനേ യാന്ത്യരിഗണാഃ

ഭാഗ്യാധിപൻ ബലവാനായി ദശമത്തിലോ, ദശമാധിപന്റെ ഗൃഹത്തിലോ, നില്ക്കുകയും, ഇതുപോലെ ദശമാധിപ

ന്റെ നവമത്തിലോ, നവമാധിപന്റെ ഗൃഹത്തിലോ നില്ക്കുകയും ചെയ്താൽ ആ ജാതകൻ രാജാവാകും. അവന്റെ ഘോഷയാത്രയുടെ ആരവാരം കൊണ്ടുതന്നെ ശത്രുക്കൾ ഭയപ്പെട്ടോടും.

19. യദാപുണ്യസ്വാമീ ദശമഭവനേ പുണ്യഭവനേ
ബലീ കൎമ്മാധീശോ ഭവതി വിനാമേവജനനേ
സമുദ്രാന്താം കീൎത്തിർവ്വിജയഗമനേ വൈരിപടലീ
ധനുർജ്യാടങ്കാരൈർജ്ജതി ചകിതാ ഭീതിപദവീം

ജനനസമയത്തിൽ ബലവാനായ ഭാഗ്യാധിപൻ പത്താംഭാവത്തിലും, തുല്യബലവാനായ കൎമ്മാധിപൻ ഒമ്പതിലും നിന്നാൽ നാനാ ദേശങ്ങളിലും കീൎത്തിയുള്ള രാജാവായി ഭവിക്കുകയും, തന്റെ വിജയയാത്രയിൽ യോദ്ധാക്കന്മാരുടെ ധനുൎഘോഷം കൊണ്ടുതന്നെ ശത്രുരാജാക്കന്മാർ ഭയപ്പെട്ട് കീഴടങ്ങിപ്പോകും. വിക്ടോറിയാ മഹാരാജ്ഞിയുടെ ജാതകം ഇതിന്ന് ദൃഷ്ടാന്തമാകുന്നു. ധൎമ്മകൎമ്മാധിപന്മാൎക്ക് പ്രത്യേകം പരിവൎത്തനബലമുള്ളതാകുന്നു.

20. ഭവേദംഗാധീശോ ജനനസമയേ പുണ്യഭവനേ
തഥാ കൎമ്മസ്വാമീ ഭവതിചവിലഗ്നേ ജനിമതാം
തദാ ഗജേന്ദ്രാണാംവല്ഗു കളഭ വാജി വ്രജപദൈഃ
സമാക്രാന്താ പൃഥ്വീ വ്രജതിഗമനേ മോഹപദവീം.

ജനനസമയത്തിൽ ലഗ്നാധിപൻ ഒമ്പതിലും, കൎമ്മാധിപൻ ലഗ്നത്തിലും നിന്നാൽ രാജയോഗമാകുന്നു. ഈ യോഗത്തിൽ ജനിച്ചവന്റെ ഘോഷയാത്രകളിൽ ഗൎജ്ജിക്കുന്ന ആനകളുടെയും, ആനക്കുട്ടികളുടെയും, കുതിരകളുടെയും ആക്രമസഞ്ചാരംകൊണ്ടു ഭൂമിദേവി മോഹത്തെ പ്രാപിക്കും.

21. യദാരാജ്യസ്വാമീ നവമസുതകേന്ദ്രേഷ്വഭവന
ബലാക്രാന്തോ യസ്യപ്രഭവതി സധീരോ നരവരഃ
സദാകാന്ത്യാഭാപീ നവമണികലാപീബഹുബലീ
തുരംഗാളീ മന്ദാവലകളഭഗന്താ ധനപതിഃ.

ജന്മസമയത്തിൽ കർമ്മാധിപൻ ത്രികോണങ്ങളിലൊ, കേന്ദ്രങ്ങളിലൊ, രണ്ടാംഭാവത്തിലോ വളരെ ബലവാനായി നിന്നാൽ അവൻ വലിയ പ്രതാപിയായ രാജാവായിത്തീരും. എന്നു മാത്രമല്ല വലിയ സാഹിത്യകശലനും, രത്നാലങ്കാരങ്ങളോടുകൂടിയവനും, വലിയ ബലശാലിയും, ആന, കുതിര മുതലായ വാഹനങ്ങളോടുകൂടിയവനും, ധനവാനുമായിരിക്കും. ഇതിൽ ഒരു ഭാവയുക്തികൂടി ഉദ്ധരിക്കേണ്ടതാകുന്നു. 5-ൽ നിന്നാൽ സദാ കാവ്യാലാപി എന്നും, 9 ൽ നിന്നാൽ നവമണി കണ്ഠാപി എന്നും, നാലൊഴിയെ ഉണ്ടാവുന്ന കേന്ദ്രങ്ങളിൽ നിന്നാൽ ബാഹുബലി എന്നും, 4 ൽ നിന്നാൽ തുരംഗാളീമാതംഗാവലികലിതഗന്താ എന്നും, 2-ൽ നിന്നാൽ ധനി എന്നും പ്രത്യേകം ഫലം പറയേണ്ടതാകുന്നു.

22. യദാകർമ്മസ്വാമീ സുതഭവനഗാമീ ഗുരുയുതഃ
സ്വതശ്ശ കോദണ്ഡധ ഭവതി മണിനായന്ത്യജനനേ
ഭയാതീതോ ഭോഗീ ഭവതി ചിരജീവീ ബഹുഗുണീ
മതംഗാളീഗന്താ രിപുനികരഹന്താ നരപതിഃ

കർമ്മാധിപൻ ഒരു ഗുരുവോടുകൂടി അഞ്ചിൽ നില്ക്കുകയും, പഞ്ചമാധിപൻ 10-ലും, (അല്ലെങ്കിൽ ധനുരാശിയിലാണെന്നും പക്ഷാന്തരം) നിന്നാൽ ആ ജാതകൻ ഭയരഹിതനായും സുഖഭോഗിയായും, ചിരജീവിയായും, വളരെ ഗുണവാനായും, ഗജാദിവാഹനങ്ങളോടുകൂടിയവനായും, ശത്രുക്കളെ നശിപ്പിക്കുന്നവനായും ഭവിക്കും

23. ധനാഗാരസ്വാമീ ഭവതിയദി പാരാവതപദേ
വിശാലം ഭൂപാലം കലയതി ഗുണാഢ്യം ബഹുബലം
അരാതിവ്രാതാങ്കുശമനിശമാനന്ദനിരതം
നിതാന്തം ശ്രീമന്തം വിവിധധനദാനോദ്യതമലം.

ധനാധിപൻ പാരാവതാംശകത്തിൽ നില്ക്കുമ്പോൾ ജനിച്ചു കുട്ടി വലിയ ബലവാനായ രാജാവായിത്തീരും. ശത്രുക്കളാവുന്ന ആനക്കൂട്ടങ്ങളെ തെളിക്കുവാനുള്ള ഒരു അങ്കുശവും, സദാ

സുഖഭോഗിയും, ധനവാനും, വളരെ ദാനധർമ്മങ്ങളെ ചെയ്യുന്നവനുമായിരിക്കും. എല്ലാകാലത്തുമൊരുപോലെ ഐശ്വര്യത്തോടുകൂടിതന്നെ ജീവിച്ചിരിക്കുകയും ചെയ്യും.

24. ദേവലോക ലവഗോ നിശാകരാൽ
പുണ്യരാശിപതിരിന്ദുകാന്തിഭാക്
ഗോ ഗജ ധ്വജ തുരംഗമണ്ഡലീ
മണ്ഡിതോ മണി ഗണൈരിളാപതിഃ.

ചന്ദ്രാൽ ദേവലോകാംശത്തിൽ അതായത് ചന്ദ്രനിൽ നിന്ന് 21 ാമത്തെ അംശകത്തിൽ ഭാഗ്യാധിപൻ നില്ക്കുകയും, ചന്ദ്രൻ പക്ഷബലമുള്ളവനായുമിരുന്നാൽ പശു ഗജ തുരഗങ്ങളാൽ അലങ്കരിക്കപ്പെട്ട സ്ഥാനങ്ങളും, വിവിധ രത്നാഭരണങ്ങളുമുള്ള രാജാവായിരിക്കും. മനോഹര വ്യാഖ്യാനവും കൂടിയിരിക്കുന്നു. ചന്ദ്രാൽ ഭാഗ്യാധിപൻ ദേവലോകാംശത്തിൽ അതായത് 10 ബലത്തിൽ 7 ബലമുള്ള ഗ്രഹമായാൽ മേൽപ്രകാരമുള്ള ഫലങ്ങളും അനുഭവിക്കും.

25. യദാ മാനേ യാനേ ഭവതി മദനേ വാസവഗുരൌ
സ്വതുംഗേ വാ പക്ഷേ ത്വഹനികരബന്ധാവപി ഗുരൌ
ഭയത്രാതാ ദാതാ നിഗമവിഹിതാചാരചതുരോ,
ഗുണശ്ലാഘ്യൈതന്ന്യാ ധനപതിസമാനോ വിജയതേ.

മാനം-10. യാനം-4. മദനം-7.

വ്യാഴം 4, 7, 10 ഈ കേന്ദ്രസ്ഥാനങ്ങളിൽ ഉച്ചത്തിൽ നില്ക്കുകയൊ, അഥവാ ഈ കേന്ദ്രങ്ങളിലൊ ഉച്ചത്തിലൊ നില്ക്കുകയൊ, സൂര്യനും മേല്പറഞ്ഞ കേന്ദ്രങ്ങളിൽ തന്റെ ഉച്ചരാശിയിങ്കൽ നില്ക്കുകയൊ ചെയ്താൽ ജാതകൻ അഭയത്തെ കൊടുക്കുന്നവനും, ദാതാവും, വൈദികാചാരാനുഷ്ഠാനങ്ങളോടുകൂടിയവനും, ഗുണഗണങ്ങളെക്കൊണ്ട് വിനീതനും, ധനംകൊണ്ട് കുബേരസദൃശനായും, സർവ്വോൽകർഷേണ വർത്തിക്കും.

26. ഏതേഷു യോഗേഷു നരോ നൃപാലോ
ഭവേദപി നീചകുല പ്രജാതഃ
നൃപാലബാലോപി ച വക്ഷ്യമാണൈ-
സ്സുയോഗജാതൈരിതി സംപ്രവക്ഷ്യേ

ഇങ്ങിനെ പറയപ്പെട്ട യോഗങ്ങളിൽ നീചകുലത്തിൽ ജനിച്ചാലും അവൻ രാജാവായിത്തീരും. രാജകുമാരന്മാർ ഈ യോഗത്തിൽ ജനിച്ചാൽ അവർ ശ്രേഷ്ഠയോഗത്തിൽ ജനിച്ചവരാകുന്നു എന്നു പറയാം.

27. കുംഭേ വിലഗ്നേ രവിജേ കുളീരേ
ദിവാകരേ ചന്ദ്രയുതേ പ്രസൂതൌ
കുജേ യമായേ ഭൃഗുജേഷ്ടമസ്ഥേ
ഭവേന്നൃപാലോ നൃപവംശജാതഃ.

കുംഭലഗ്നം ശനി 7-ാം ഭാവമായ കർക്കടകത്തിൽ സൂര്യചന്ദ്രന്മാരോടുകൂടി നില്ക്കയും, കുജൻ വൃശ്ചികമായ 11-ലും, ശുക്രൻ ചിങ്ങമായ അഷ്ടമത്തിലും നില്ക്കയും ചെയ്യുമ്പോൾ ജനിക്കുന്ന കുട്ടി രാജവംശത്തിലാണെങ്കിൽ രാജാവാകും. മററു കുലത്തിൽ ജനിച്ചാൽ കുലശ്രേഷ്ഠനാകും.

28. യദാകവീജ്യൌ ഭവതശ്ചതുർത്ഥേ
നൃപാലബാലോപി ച ഭൂമിപാലഃ
കുളീരഗോ ദേവഗുരുസ്സചന്ദ്രോ
നൃപാലബാലം പ്രകരോതിപാലം.

വ്യാഴവും, ശുക്രനും നാലാംഭാവത്തിൽ നിന്നാലും, വ്യാഴവും ചന്ദ്രനും കൂടി കർക്കടകത്തിൽ നിന്നാലും, രാജവംശത്തിൽ ജനിക്കുന്ന കുട്ടികൾക്കു രാജയോഗത്തെ ഉണ്ടാക്കുന്നു.

29. യദേന്ദ്രമന്ത്രീ വിധുനം പ്രപശ്യേത്
ഗുണജ്ഞവിജ്ഞം നൃപതിം കരോതി
പ്രസൂതികാലേ യദി പഞ്ചരാശൌ
ഏകോപി ബാലം കുരുതേ നൃപാലം.

വ്യാഴം ബുധനെ നോക്കിയാൽ ജാതകൻ വിദ്വാനും, ഗുണവാനുമായ രാജാവാകും. അഞ്ചാംഭാവത്തിൽ ബലവാനായ ഒരു ഗ്രഹം നിന്നാലും രാജയോഗമാകുന്നു.

30. ഹിബുകഭവേ തപനോ വിധുനേക്ഷിതോ
നൃപസുതം കുരുതേ ച പ്രതാപിനം.
വിധുസുതസ്സവിധുഃ കുരുതേ നൃപം
ഭവതി തുംഗഗതോ യദി ജന്മനി.

സൂര്യൻ ഹിബുകഭാവത്തിൽ നില്ക്കുകയും, ചന്ദ്രദൃഷ്ടിയുണ്ടാകുകയും ചെയ്താൽ രാജവംശത്തിൽ ജനിച്ചവനെ ഒരു പ്രതാപിയായ രാജാവാക്കുകയുള്ളു. ബുധൻ ചന്ദ്രനോടുകൂടി ഉച്ചരാശിയായ കന്നിയിൽ നിന്നാൽ ജനിച്ച രാജകുമാരനും മഹാരാജാവാകും.



31. ജനുഷി ലഗ്നഗതോ യദി ലഗ്നപോ
ബലയുതഃ കില കണ്ടകഗോപി വാ
അവിരതം പ്രകരോതി തദാ നൃപം
നൃപജമേവ നരം ത്വിതി സ്ഫുടം.

ബലവാനായ ലഗ്നാധിപൻ ലഗ്നത്തിൽനിന്നാലും, രാജകുലത്തിൽ ജനിച്ചവൻ ഉടനെ രാജാവാകും. കേന്ദ്രത്തിൽ നിന്നാലും മതി.

32. രവിരജേ ശനിനാ ബലിനായുതോ
ഭവതി ഭൂമിപതിം കുരുതേ ശിശും.
ദ്രവിഡ കേരളദേശ സമുദ്ഭവം
കൃതിനമഞ്ച പരത്ര ധനേശ്വരം.

ആദിത്യൻ ശനിയോടുകൂടി മേടത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ രാജാവാകും. ദ്രാവിഡം, കേരളം മുതലായ രാജ്യങ്ങളിൽ ജനിച്ചു രാജാവ് വലിയ വിദ്വാനും, മറ്റു രാജ്യങ്ങളിൽ ജനിച്ചവൻ വലിയ ധനവാനും ആകുന്നതാകുന്നു.

33. ഗുരുകവീ യദി തുംഗഗതാവിമൗ
ജനുഷി കണ്ടകകോണ ഗൃഹാശ്രിതൌ
നൃപകുലേ കുരുതോ നൃപമന്യഥാ
ദ്രവിണപം പരിതോ ഭവതോ നരം.

ജനനകാലത്തിൽ വ്യാഴവും, ശുക്രനും അവനവന്റെ ഉച്ചരാശികളിൽ നില്ക്കുകയും, ആ രാശികൾ കേന്ദ്രമോ, ത്രികോണമോ ആയിരിക്കുകയും ചെയ്താൽ രാജകുലത്തിൽ ജനിച്ചവൻ രാജാവാകും മറ്റു കുലങ്ങളിൽ ജനിച്ചവൻ ധനവാനാകും.

34. പ്രസൃതികാലേ യദി സദ്ഗ്രഹൈരൈ
സ്തനുവ്യയാസ്താർത്ഥഗൃഹസ്ഥിതൈശ്ചേൽ
പുരാതനാൽ പുണ്യത ഏവ പുംസാം
ത്രിമൂർത്തിയോഗം പ്രവദന്തി സന്തഃ.

ജാതകത്തിൽ ശുഭഗ്രഹങ്ങളും ലഗ്നം, വ്യയം, സപ്തമം, ദ്വിതീയം ഈ ഭാവങ്ങളിൽ നിന്നാൽ ത്രിമൂർത്തിയോഗം എന്നൊരു യോഗമാകുന്നു.

35. യദാ ജീവോ ലഗ്നേ മകരമപഹായ പ്രവസതി
തദാലം ഭൂപാലം നൃപതികുലജാതം ജനയതി
ഭവേദേവം ചന്ദ്രോ ജനുഷി ജനരംഗാഞ്ചകലയാ
പരിഭ്രാന്തഃ കേന്ദ്രേ നരപതി സുതം ഭൂപതിപരം.

മകരം ഒഴിച്ചു മറ്റു രാശികൾ ലഗ്നമായിരിക്കുമ്പോൾ ലഗ്നത്തിങ്കൽ വ്യാഴം നിന്നാൽ രാജകുലത്തിൽ ജനിച്ചവൻ രാജാവാകും. അപ്രകാരംതന്നെ പക്ഷബലമുള്ള ചന്ദ്രൻ തന്റെ നീചരാശിയെ വിട്ട് മറ്റു രാശികളായ കേന്ദ്രത്തിലൊ, ലഗ്നത്തിലൊ നിന്നാലും രാജകുലത്തിൽ ജനിച്ചവൻ രാജ്യാവകാശിയായി വരും.

36. സുധാഗാരസ്വാമീ ഭവതി നവമവ്യാപദശമേ
സുഖേവാലഗ്നേവാഹിതപവഗതോവാശുഭഖഗൈഃ
യുതോ ദൃഷ്ടോ ഭർത്താവസുതുരഗയാനേന നിതരാം
ജനാനാമാഗാരം കനകമണിസംഘൈഃ പരിവൃതം.

നാലാം ഭാവാധിപൻ ഒമ്പതിലൊ, പത്തിലൊ, നാലിലൊ, ലഗ്നത്തിലൊ നില്ക്കുകയും മിത്രവൎഗ്ഗമൊ, സ്വവൎഗ്ഗമൊ ഉണ്ടായിരിക്കുകയും, ശുഭദൃഷ്ടിയൊ, ശുഭയോഗമൊ ഉണ്ടായിരിക്കുകയും ചെയ്താൽ ആന, കുതിര മുതലായ വാഹനങ്ങളും, സ്വൎണ്ണരത്നാദി സമൃദ്ധിയോടുകൂടിയ ഭവനങ്ങളും ജാതകന്നുണ്ടാകും. ഇത് രാജകുലത്തിൽ ജനിച്ചവന്ന മാത്രമേ പറവാൻ പാടുള്ളു.

37. പഞ്ചമേ ഭവതി കൎമ്മഭാവപേ
കാന്തിഭാജി ഗജവാജിജം സുഖം
സൎവ്വതോന്യ വിധുതാ തതോ ഭവേ
ദാദിഗന്തമതുലാ യശോലതാ.

അഞ്ചാമേടത്ത് കൎമ്മാധിപൻ നിന്നാൽ ഗജതുരഗാദി വാഹന സുഖങ്ങളും, എല്ലാ ദിക്കിലും നിറഞ്ഞ കീൎത്തിയും ഉണ്ടാകും.

ഇനി ചന്ദ്രയോഗങ്ങളേയും ഫലങ്ങളേയും പറയുന്നു

38. ഭവതി ചന്ദ്രമസോ ദശമാധിപോ
ജനുഷി കേന്ദ്രനവാപി സുതതാപഗഃ
അതി വിചിത്രമണിവ്രജമണ്ഡിതോ
വസുമതൌ വസുഭൂഷണ സംയുതഃ.

ജാതകത്തിൽ ചന്ദ്രാൽ പത്താം ഭാവാധിപൻ കേന്ദ്രങ്ങളായ 1. 4. 7. 10. ഈ ഭാവങ്ങളിലൊ, ത്രികോണങ്ങളായ 5. 9. ഇതുകളിലൊ, രണ്ടാം ഭാവത്തിലൊ നിന്നാൽ ജാതകൻ വളരെ രത്നഭൂഷണങ്ങളോടും, സമ്പത്തോടും, ഉത്തമസുഖത്തോടും കൂടി ഭൂമിയിൽ വാഴുന്നതാകുന്നു.

39. ചന്ദ്രാക്രാന്തഭപഃ സ്വഭാലയഗതോ ലഗ്നാവലഗ്നം സ്വഭം
മുക്താ സ്വൎണ്ണമണിവ്രജാമലയശഃ പുഞ്ജം വിചിത്രാംബരം
ഭൃത്യാപത്യ കളത്രമിത്രപടലീവിദ്യാവിനോദം തഥാ
പുണ്യം സഞ്ജനതേ മുദം നരപതേരൎത്ഥം നരാണാമിഹ.

ജന്മാധിപൻ നാലാംഭാവത്തിൽ നിന്നാൽ ആന മുതലായ വാഹനങ്ങളുടെ സുഖവും, മുത്തു മുതലായ രത്നങ്ങളുടെ ആർജ്ജനവും അമലമായ കീർത്തിയും, അതിമനോഹരമായ ഭവനവും, ഭൃത്യപുത്രകളത്രങ്ങളെക്കൊണ്ടുള്ള സുഖവും, വിദ്യാവിനോദവും, പുണ്യകർമ്മങ്ങളിൽ ആസക്തിയും മററും ജാതകന്നുണ്ടാകുന്നതാകുന്നു.

(അനഫാദിയോഗങ്ങൾ.)

40. വ്യയഗതൈ രനഫാരവിവർജ്ജിതൈർ
ധനഗതൈഃ ഖചരൈസ്സുനഫാവിധോഃ
ഉഭയതോപിഗതൈരുദിതാസ്തുണാം
ധുരുധരാ മധുരാശനഭോഗദാ.

ചന്ദ്രന്റെ 12-ാമെടത്തിൽ സൂര്യനെവിട്ട് ഏതെങ്കിലും ഒരു ഗ്രഹം നിന്നാൽ അനഫാ എന്ന യോഗമാകുന്നു. ചന്ദ്രന്റെ 2-ാം ഭാവത്തിൽ സൂര്യനൊഴികെ ഒരു ഗ്രഹം നിന്നാൽ സുനഫാ എന്ന യോഗവും, ചന്ദ്രന്റെ 2 ലും, 12 ലും മേൽപ്രകാരം ഗ്രഹം ഉണ്ടെങ്കിൽ ധുരുധരാ എന്ന യോഗവുമാകുന്നു.

(അനഫായോഗഫലം.)

41. ജനിമതാമനഫാ കുരുതേതരാം
ഗുണവതീ യുവതിരതിവർദ്ധനം
നൃപസഭാ പടുതാമമലം യശോ
വരപടശോരപിസൌഖ്യകരംഫലം.

അനഫായോഗത്തിൽ ജനിച്ചാൽ നല്ല ഗുണവതിയായിരിക്കുന്ന സ്ത്രീയോടു കൂടി സംസർഗ്ഗവും, രാജസദസ്സിൽ വലിയ മേധാവിത്വവും, നല്ല കീർത്തിയും, പട്ടു മുതലായവ ധാരാളം ലാഭവും ഉണ്ടാകും.

സുനഫായോഗഫലം.

42. ഭുജബലേന രമാ ഫലമാലയം
ജനിമതാം ഗരിമാ സുനഫാ യദാ
അഖിലയാ മലയാ നയയാനു
വിമലയാസ്തുതയാ പരമം സുഖം.

സുനഭാ യോഗത്തിൽ ജനിച്ചവൻ മഹാ ലക്ഷ്മി കളിക്കുന്ന ഗൃഹങ്ങളെ സ്വഭുജബലം കൊണ്ടാൎജ്ജിച്ചവനും, നവയൌവനയുക്തയായ സ്ത്രീയോടും, നല്ല വാഹനങ്ങളോടും കൂടിയവനും, അത്ഭുതകരമായ വിഭവങ്ങളോടും കൂടി പരമസുഖത്തെ അനുഭവിക്കുന്നവനുമായിരിക്കും.

ധുരുധുരാ യോഗഫലം.

43. ധുരുധുരാ ബഹുധാ വസുധാ വസു
വ്രജസുവാരണ വാജിസുഖം നൃണാം
വിതനുതേ നൃപതേ രതുലം യശോ
ഗുണകലാപ പടുത്വമിഹാത്ഭുതം.

ധുരുധുരാ യോഗത്തിൽ ജനിച്ചാൽ വളരെ ഭൂമിയും സമ്പത്തും ആന, കുതിര, മുതലായ വാഹനങ്ങളും മററു സുഖങ്ങളുമുണ്ടായിരിക്കും. രാജാവാണെങ്കിൽ വലിയ കീൎത്തിമാനും, പല നല്ല ഗുണങ്ങളോടു കൂടിയവനും, അലങ്കാരങ്ങളെക്കൊണ്ട് ശോഭിക്കുന്നവനും, കാൎയ്യസാമൎത്ഥ്യമുള്ളവനും, വിചിത്രചരിത്രത്തോടുകൂടിയവനുമായിരിക്കും.

കേമദ്രുമയോഗം.

44. നധനേനാന്ത്യയോ ഖേടാശ്ചന്ദ്രാദിഹ ഭവന്തിചേൽ.
തദാ കേമദ്രുമം പ്രാഹുഃ പണ്ഡിതാ മിഹിരാദയഃ

ചന്ദ്രാൽ 2 ലും, 12 ലും, ഗ്രഹങ്ങളൊന്നുമില്ലെങ്കിൽ കേമദ്രുമം എന്ന യോഗമാകുന്നു, എന്നു വരാഹമിഹിരൻ മുതലായ ആചാൎയ്യന്മാർ പറയുന്നു.

കേമദ്രുമഫലം.

45. കേമദ്രുമേ സുരപതേരപി നന്ദനോയം
ദേശാന്തരം വ്രജതിപുത്ര കളത്രഹീനഃ
ധൎമ്മച്യുതോ വികലിതോ ഗതസംഘശീതോഃ
നാനാധിതാപസഹിതോ മഹിതോഷഹീനഃ

കേമദ്രുമയോഗത്തിൽ ജനിച്ചാൽ അവൻ ദേവേന്ദ്രന്റെ ഏകപുത്രനായിരുന്നാൽ കൂടി സ്വദേശത്തെ വിട്ടു പരദേശ

ഞ്ചാരത്തെ ഇച്ഛിക്കുന്നവനായും, പുത്രകളത്രഹീനനായും ധൎമ്മമില്ലാത്തവനായും, കുററങ്ങളും കുററവുകളുമുള്ളവനായും, വിദ്യാശൂന്യനായും, സദാരോഗിയായും, രോഗങ്ങളെ ഭയപ്പെട്ടിരിക്കുന്നവനായും, മനോമൌഢ്യത്തോടും, ദുഃഖത്തോടും, മലിനവേഷത്തോടുംകൂടിയവനായും, ഈ ഭൂമിയിലെ യാതൊരു സന്തോഷസുഖങ്ങൾക്കും ഇച്ഛയില്ലാത്തവനായും ഭവിക്കും.

(കേമദ്രുമയോഗഭംഗം.)

46. ശുക്രേജ്യസൌമ്യസഹിതോപി ച കണ്ടകസ്ഥോ
വാപൂൎണ്ണബിംബ ഇഹ യസ്യ ഭവേൻമൃഗാങ്കഃ
കെന്ദ്രാണിഖെചരയുതാനിതഥാ നരാണാം
കേമദ്രുമോത്ഭവഫലം വിഫലത്വമീയാൽ.

മേൽപറഞ്ഞ കേമദ്രുമയോഗത്തിന്റെ ഫലം അനുഭവിക്കാതെ വരേണമെങ്കിൽ ഇനി പറവാൻ പോകുന്ന വിധത്തിൽ ജാതകത്തിൽ ഗ്രഹങ്ങളുണ്ടായിരിക്കണം. അതെങ്ങിനെയെന്നാൽ പൂൎണ്ണചന്ദ്രൻ ബലവാനായി ശുക്രൻ, ഗുരു, ബുധൻ ഇവരോട്ടു കൂടി നില്ക്കുകയോ, ചന്ദ്രകേന്ദ്രങ്ങളിൽ മേൽപറഞ്ഞ ഗ്രഹങ്ങളുണ്ടായിരിക്കുകയോ ചെയ്താൽ കേമദ്രുമയോഗത്തിന്നു നിവാരണമുണ്ടു. നല്ലവണ്ണം ഫലിക്കയില്ല.

ഹ്രദയോഗം.

47. ജനുഷിനീചഗതാസ്സകലാ ഗ്രഹാ
യദി ഭവന്തി തദാ ഹ്രദസംജ്ഞകഃ
ഹ്രദഭവോ വികലോ വിഭവോനിതോ
രിപുഹതോ നിതരാം ശഠതായുതഃ

ജനനസമയത്തിൽ എല്ലാ ഗ്രഹങ്ങളും നീചത്തിലാണെങ്കിൽ ഹ്രദം എന്ന യോഗമാകുന്നു. ഹ്രദയോഗത്തിൽ ജനിച്ചവൻ അംഗഭംഗമുള്ളവനും, കലാവിദ്യകളിൽ പടുത്വമില്ലാത്തവനും, ധനഹീനനായും, ശത്രുക്കളാൽ കീഴടക്കപ്പെട്ടവനായും, ശ

രനായും, (ജനങ്ങളെ സന്തോഷിപ്പിക്കുന്ന യാതൊരു ഗുണവുമില്ലാത്തവനായും) ഭവിക്കും.

ഫ ണി യോ ഗം.

48. ഘടഗതേ തപനേ ക്രിയഗേ ശനൌ
അളിഗതേ ച വിധൌ നിജ നീചഭേ
ഭൃഗുസുതേ ജനനേ ഫണിസംജ്ഞകോ
വികലിതം കുരുതേ നരപുംഗവം.

സൂൎയ്യൻ കുംഭത്തിലും, ശനി മേടത്തിലും, ചന്ദ്രൻ വൃശ്ചികത്തിലും, തന്റെ നീചമായ കന്നിയിൽ ശുക്രനും നിന്നാൽ ഫണിയോഗമെന്ന യോഗമാകുന്നു. ഈ യോഗത്തിൽ ജനിച്ചവൻ എത്ര ശ്രേഷ്ഠനായാലും, വിദ്യയും ബുദ്ധിയും ഇല്ലാത്തവനായി ഭവിക്കും.



കാ ക യോ ഗം.

49. അജഗതേ ഭൃഗുജേ രവിജേ ജനൌ
വൃഷഭഗേ ദിനപേ ഽനിമിഷേ വിധൌ
അവനിജേ യദി കൎക്കടഗേഽഗേ
ഭവതി കാകഭവോ വിഭവാന്വിതഃ.

മേടത്തിൽ ശുക്രനും, ശനിയും, ഇടവത്തിൽ സൂൎയ്യനും, മീനത്തിൽ ചന്ദ്രനും, കൎക്കടകത്തിൽ ചൊവ്വയും ഇങ്ങിനെ ഗ്രഹങ്ങൾ ജാതകത്തിൽ നിന്നാൽ "കാകയോഗ"മാകുന്നു. ഈ യോഗത്തിൽ ജനിച്ചവൻ ദരിദ്രനായിത്തീരും.

മറെറാരു കാകയോഗം.

50. വിധുയുതോ ഘടഭേ ദിവസാധിപോ
ഗുരു മഹീജ കവീന സുതഃ പുനഃ
യദി ഭവന്തി ച നീചഗതാ ജനു
ൎവ്രജതി രാജസുതോഽപി ദരിദ്രതാം.

ചന്ദ്രനും, സൂൎയ്യനും, കുംഭത്തിലും, പിന്നെ ഗുരു, കുജൻ, ശുക്രൻ, ശനി ഇവരെല്ലാം അവരവരുടെ നീചരാശികളി

ജനനകാലത്തിങ്കൽ ലഗ്നത്തെയും, ചന്ദ്രനേയും യാതൊരു ഗ്രഹങ്ങളും നോക്കീട്ടില്ലെങ്കിൽ ജാതകൻ രാജയോഗങ്ങളോടു കൂടിയിരുന്നാലും വിരക്തനായി ദേശാടനം ചെയ്യും.

55. ഭദ്രായാം വ്യതിപാതേവാ തഥാ കേതുഭയെ ജനിഃ
യസ്യതസ്യവിനശ്യന്തി രാജയോഗഫലാന്യപി.

പൂരോരട്ടാതി നക്ഷത്രത്തിൽ വ്യതീപാതത്തിൽ ലഗ്നത്തിൽ കേതു നില്ക്കുമ്പോഴും ജനിച്ചുവനും രാജയോഗങ്ങൾ ഫലിക്കയില്ല.

56. പരമനീചഗതോയദി ചന്ദ്രമാ
ഭവതി ജന്മനി തസ്യ വിശേഷതഃ
നൃപതി യോഗഫലം വിഫലം തതഃ
കലയതീതി വദന്തി മുനീശ്വരാഃ

ചന്ദ്രൻ ജനനകാലത്തിൽ പരമനീചാംശകത്തിൽ നിന്നാലും രാജയോഗത്തിന്റെ ഫലങ്ങൾ അനുഭവിക്കുന്നതല്ലെന്നു മുനീശ്വരന്മാർ പറയുന്നു.



ഏഴാം അദ്ധ്യായം സമാപ്തം.



## അദ്ധ്യായം 8.

### സ്ത്രീ ജാതകം.

ഇനി സ്ത്രീകളുടെ ജാതകത്തെക്കുറിച്ചു പറയുന്നു.

1. ശുഭാശുഭം പൂർവ്വജന്മവിപാകാൽ
സീമന്തിനീനാമപി തൽ ഫലം ഹി.
വിവാഹകാലാൽ പരതഃ പ്രവീണൈ
രസംഭവാത്തൽ പതിഷു പ്രകല്പ്യം.

പൂർവ്വപുണ്യംകൊണ്ടും, മററും, സ്ത്രീകൾക്ക് സംഭവിപ്പാനിടയുള്ള ശുഭാശുഭഫലങ്ങളെ അവൎത്തഭവപ്പെട്ടതെന്നു പറയേ

ണ്ടതാകുന്നു. അവക്കനുഭവിപ്പാൻ സംഗതി ഇല്ലാത്തതും പുരുഷന്മാൎക്ക് മാത്രം സംഭവിക്കാവുന്നതുമായ ഫലങ്ങളെ അവരുടെ വിവാഹാനന്തരം ഭൎത്താക്കന്മാൎക്ക് അനുഭവയോഗ്യമാവുമെന്നും പറയേണ്ടതാകുന്നു, എന്നു പൂൎവ്വാചാൎയ്യന്മാർ പറഞ്ഞിരിക്കുന്നു.

യത്തൽ ഫലം നര ഭവേക്ഷമമംഗനാനാം
തത്തദ്വദേൽ പതിഷു വാസകലം വിധേയം.

ഇത്യാദി പൂൎവ്വാചാൎയ്യമതങ്ങളേയും അനുസരിച്ചു യുക്തി പൂൎവ്വകമായി ഫലം പറയേണ്ടതാകുന്നു.

2. അതീവസാരം ഫല മംഗനാനാ
മുദീരിതം ശൌനക നാരദാദ്യൈഃ
വ്യക്തം യഥാ ലഗ്നനിശാകരാഭ്യാം
മയാതദേവ പ്രതിപാദ്യതേതൽ.

ശൌനകനാരദാദികളായ മഹൎഷികളാൽ പറയപ്പെട്ട അതി സാരവത്തായ ജാതകഫലത്തെത്തന്നെ ലഗ്നാലും, ചന്ദ്രാലും കാണുംപ്രകാരം വളരെ വ്യക്തമായി ഞാൻ പറയുന്നു.

3. സൌഭാഗ്യം സപ്തമസ്ഥാനെ, ശരീരം ലഗ്നചന്ദ്രയോഃ,
വൈധവ്യം, നിധനസ്ഥാനേ, പുത്രപുത്രം വിചിന്തയേൽ.

ഏഴാം ഭാവംകൊണ്ടു ഭാഗ്യത്തേയും, രൂപലാവണ്യാദികളേയും, ലഗ്നചന്ദ്രന്മാരെക്കൊണ്ടു ശരീരത്തിന്റെ ബലാബലതയേയും, ശുഭാശുഭത്തേയും, നിറം, തരം, മുതലായതുകളേയും, എട്ടാം ഭാവംകൊണ്ടു വൈധവ്യത്തേയും, മാംഗല്യത്തേയും, അഞ്ചാംഭാവംകൊണ്ടു സന്താനങ്ങളേയും, അവരുടെ ഗുണദോഷങ്ങളേയും ചിന്തിക്കേണ്ടതാകുന്നു

4. സൌമ്യാഖ്യാം പ്രവരാ ശുഭത്രയയുതേ ജായാ ഭവേദ് ഭൂപതേഃ
സൌമ്യൈകേന പതിപ്രിയാ മദനഭേ ദ്രഷ്ടേ യുതേ ജന്മനി,
പാപൈകേന പുനൎഭ്വിലോല നയനാ പാപദ്വയേനാധമാ
പാപാനാം ത്രിതയേന സാ പരകുലം,ഹത്വാ പതിം ഗച്ഛതി.

ഏഴാംഭാവത്തിൽ രണ്ടു ശുഭന്മാരുണ്ടെങ്കിൽ ആ സ്ത്രീ വളരെ ഐശ്വൎയ്യത്തോടുകൂടിയവളും, പ്രണയലയും, പ്രസിദ്ധയുമായിരിക്കും. മൂന്നു ശുഭന്മാരുണ്ടെങ്കിൽ മഹാരാജാവിന്റെ പട്ടമഹിഷിയായിരിക്കും. ഒരു ശുഭൻ മാത്രമാണെങ്കിൽ ഭർത്താവിന്നെപ്പോഴും പ്രിയപ്പെട്ടവളായിരിക്കും. ഏഴാം ഭാവത്തിലേക്ക് എത്ര ശുഭന്മാർ വീക്ഷിക്കുന്നുവെന്നു നോക്കി ദൃഷ്ടിക്കും ഇപ്രകാരം ഫലത്തെ പറയേണം. ഏഴിൽ ഒരു പാപൻ നിന്നാൽ പരപുരുഷനെ കടാക്ഷിക്കുന്നവളായിരിക്കും. രണ്ടു പാപന്മാർ നിന്നാൽ അധമയായിരിക്കും. (പരപുരുഷഗമനം മുതലായ ദോഷങ്ങളെക്കൊണ്ടു ചീത്തപ്പെട്ടുള്ളവളായിരിക്കും.) മൂന്നു പാപന്മാർ ഏഴാം ഭാവത്തിലുണ്ടെങ്കിൽ അവൾ ഭർത്താവിനെക്കൊന്ന് പരപുരുഷന്റെ കൂടെ ഓടിപ്പോകും. പാപന്മാർ വീക്ഷിച്ചാലും ഈ ദോഷങ്ങളെ പറയേണ്ടതാകുന്നു.

5. ജന്മകാലേ യസ്യാ മദനസദനേ വാസരമണൗ
പതിത്യക്താ നൂനം കുപിതഹൃദയാ ഭൂമിതനയേ
അവശ്യം വൈധവ്യം ഝടിതി കമലാക്ഷീ രവിസുതേ
ജരാം പാപൈർദൃഷ്ടേ നിജപതിവിരോധം വ്രജതി വാ.

യാതൊരു സ്ത്രീയുടെ ജനനകാലത്തിൽ സൂൎയ്യൻ ഏഴാം ഭാവത്തിൽ നില്ക്കുന്നുവോ ആ സ്ത്രീ പതിയാൽ ഉപേക്ഷിക്കപ്പെടുന്നവളായും, അതികോപത്തോടുകൂടിയവളായും ഭവിക്കും. കുജൻ, ഏഴിൽ നിന്നാൽ വിവാഹം കഴിഞ്ഞ ഉടനെ വൈധവ്യം വരും. ശനി ഏഴിൽ നിന്നാൽ സുന്ദരിയാണെങ്കിൽകൂടി ഭർത്താവില്ലാതെ തന്നെ വാൎദ്ധക്യത്തെ പ്രാപിക്കും. ഏഴിലേക്ക് പാപന്മാരുടെ ദൃഷ്ടിയുണ്ടെങ്കിൽ, ഭർത്താവിന്റെ അപ്രിയം സദാ ഉണ്ടായിരിക്കും. ഈ ശ്ലോകത്തിൽ അൎത്ഥം വളരെ വ്യക്തമല്ലെങ്കിലും,

"ഉൽസൃഷ്ടാതരണൌ കുജേതുവിധവാ ബാല്യേസ്തരാശിസ്ഥി
തേ കന്യൈവാശുഭവീക്ഷിതേർക്കതനയേദ്യൂനേ ജരാം ഗച്ഛതി."

എന്ന വരാഹമിഹിരാചാര്യമതത്തെയാണ് ഈ ശ്ലോകത്തിൽ പറഞ്ഞിരിക്കുന്നത് എന്ന് വ്യക്തമാണ്.

6. യസ്യാഃ ശശാങ്കോ ജനിലഗ്നഭേവാ -
മാരക്ഷഗേ സാ പ്രകൃതിഃ സ്ഥിരാസ്യാൽ
ഗുരുക്ഷിതേ രൂപവതീ ഗുണജ്ഞാ
പതിപ്രിയാ ചാതിവിഭൂഷണാഢ്യാ.

ജാതകത്തിൽ ചന്ദ്രൻ ലഗ്നത്തിലോ, ഏഴാം ഭാവത്തിലോ നിന്നാൽ അവൾ എല്ലാററിലും സ്ഥിരതയുള്ളവളായിരിക്കും. (തന്റെ നിലയും, വിലയും അറിഞ്ഞുനടക്കുന്നവളായിരിക്കും.) ആ ചന്ദ്രന് ഗുരുദൃഷ്ടികൂടിയുണ്ടെങ്കിൽ അവൾ രൂപവതിയും, ഗുണവതിയും, പതിവ്രതയും ഭോഗഭൂഷണങ്ങളോടുകൂടിയവളുമായിരിക്കും.

7. ലഗ്നേ ചന്ദ്രാവസമേ ഭവതശ്ച
തദാ നരാകാരസമാ, കുരൂപാ,
പാപേക്ഷിതൌ പാപയുതൌ വിശേഷാത്
ഗദാതുരാ രൂപഗുണൈർവ്വിഹീനാ.

ലഗ്നവും, ചന്ദ്രനും അസമ (വിഷമ) രാശിയിലാണെങ്കിൽ സ്ത്രീ, പുരുഷസദൃശരൂപത്തോടും, പുരുഷസ്വഭാവത്തോടും കൂടിയവളായിരിക്കും. ലഗ്നവും, ചന്ദ്രനും പാപദൃഷ്ടിയോടുകൂടിയിരുന്നാൽ രോഗമുള്ളവളായും, സൌന്ദര്യമില്ലാത്തവളായും ഭവിക്കും. വിഷമരാശികൾ പുരുഷരാശികളെന്നർത്ഥമാകുന്നു. സ്ത്രീകൾക്ക സ്ത്രീരാശികളിലായി ലഗ്നചന്ദ്രന്മാർ വരുന്നതു വളരെ ഗുണകരമാകുന്നു.

ഇനി സ്ത്രീകളുടെ രാജയോഗങ്ങളെ പറയുന്നു.

8. ജനുഃ കാലേ യസ്യാ മദനസദനേ ദാനവഗുരൌ,
ഗുരൌ ദ്യാമാക്രാന്തേ ഗതവതി തദാ സാ വിധുമുഖീ,
ഗജേന്ദ്രാണാം മുക്താഫലവിമലമാലാർപ്പിതകുചാ,
പ്രിയാ പത്യുർന്നിത്യം ഭ്രമതി ശചീവ ക്ഷിതിതലേ,

ജനനസമയത്തിങ്കൽ ശുക്രൻ ഏഴാം ഭാവത്തിൽ ശുഭന്മാരോടുകൂടി നിന്നാൽ സ്ത്രീ വളരെ സൌന്ദര്യമുള്ളവളും, ആനയുടെ മസ്തകത്തിലുണ്ടാവുന്ന വലിയ മുത്തുകളെ എപ്പോഴും ധരിക്കുന്ന സ്തനങ്ങളോടുകൂടിയവളും, ഭർത്താവിന്നു സദാ പ്രിയപ്പെട്ടവളും, ഭൂമിയിലെ ഇന്ദ്രാണിയോ എന്നു തോന്നുമാറു ഐശ്വര്യത്തോടുകൂടിയവളുമായിരിക്കും.

9. സമാക്രാന്തേ ലഗ്നേ ത്രിദശഗുരുണാ വാ ഭൃഗുണാ
ബുധേ കന്യാരാശൌ മദനഭവനേ ഭൂമിതനയേ
മൃഗേ കർക്കേ ചന്ദ്രേ സതി ഭവതി ലാവണ്യലതികാ
തപോഭാഗ്യാ യോഷാ പ്രഭവതി വിശേഷാൽ ക്ഷിതിപതേഃ.

ലഗ്നത്തിൽ വ്യാഴമോ, ശുക്രനോ നിൽക്കുകയും, ഏഴാം ഭാവമായ കന്നിരാശിയിൽ ബുധൻ നില്ക്കുകയും, കുജൻ മകരത്തിലും, കർക്കടകത്തിൽ ചന്ദ്രനും, നില്ക്കുകയും ചെയ്യുമ്പോൾ ജനിച്ചവൾ അധികം സൌന്ദര്യമുള്ളവളും, തപോഭാഗ്യത്തോടുകൂടിയവളും (ശുഭ സന്താന പ്രധാനയും) ആയി ഭവിക്കും. വിശേഷിച്ചു രാജാവിന്റെ ഭാര്യയായും ഭവിക്കും.

10. ശശാങ്കേ കർക്കസ്ഥേ ഭവതി ഹി യുവത്യാം വിധുസുതേ
തനൌ ജീവേ മീനേ ഗവി ഭൃഗുസുതേ ജന്മസമയേ.
സഹസ്രസ്ത്രീമാന്യാ ജഗതി നൃപകന്യാ ഗുണവതീ
വിശേഷാദേഷാ സ്യാന്നൃപതിപതികാ പുണ്യവതികാ.

ചന്ദ്രൻ കർക്കടകത്തിലും, ബുധൻ കന്നിയിലും, വ്യാഴം മീനലഗ്നത്തിലും, ശുക്രൻ ഇടവത്തിലും ആയി നില്ക്കുമ്പോൾ ആയിരം സ്ത്രീകളാൽ സേവിക്കപ്പെടുന്നവളായും, രാജപുത്രിയായും ഗുണവതിയായും, വിശേഷിച്ച് രാജാവിന്റെ രാജ്ഞിയായും, പുണ്യവതിയായും സ്ത്രീ ഭവിക്കും.

ഇനി ഏഴാംഭാവത്തിൽ ഓരോ ഗ്രഹവും പ്രത്യേകം നിന്നാലുള്ള ഫലം.

11. ദിനപതാവിഹ കാമനികേതനം
ഗതവതി പ്രവരാഢ്യ വരാദരേഽപി
ജനുഷി വല്ലഭ ഭാവ വിവർജ്ജിതാ.
സ്വജനതാ രഹിതാ വനിതാ ഭൃശം.

രാജയോഗാനന്തരം ഏഴിൽ ഓരോ ഗ്രഹങ്ങളും പ്രത്യേകം നിന്നാലുള്ള ഫലങ്ങളെ പറയുന്നു. ജനനസമയത്തിൽ ഏഴാം ഭാവത്തിൽ സൂര്യൻ നിന്നാൽ സ്ത്രീ വലിയ പ്രബലയായിത്തീരുമെങ്കിലും, ഭർത്താവില്ലാതെ ഇരിക്കേണ്ടിവരും. (അവരാ എന്ന പദത്തിന് ശ്രേഷ്ഠഗുണങ്ങളില്ലാത്തവളെന്നും, ദുസ്വഭാവമുള്ളവളെന്നും ചിലർ അർത്ഥം പറയുന്നു.) പിന്നെ ഭർത്താവിന്റെ കീഴിൽ ഒതുങ്ങിയിരിക്കാത്തവളും, ബന്ധുജനങ്ങളില്ലാത്തവളും ആയിരിക്കും. ഉത്സൃഷ്ടാ ഭർത്രേത്യാദി മററു പ്രമാണങ്ങളെക്കൊണ്ട് "പ്രവരാഢ്യവരാദരേഽപി" എന്നതിന് ഭർത്തൃരഹിതാ, എന്നോ, ഭർത്താവിനാൽ ഉപേക്ഷിക്കപ്പെട്ടവൾ എന്നോ അർത്ഥകല്പന ചെയ്യേണ്ടതാകുന്നു.

12. വൃഷേ രാകാനാഥേ ഭവതി മദനേ ജന്മസമയേ
ഭവദേഷാ യോഷാ വിമലവസനാ ചാരുവദനാ
വിനമ്രാ മുക്താളീവലിതകുചഭാരേണ നിതരാം
പരാ ലീലാ ലക്ഷ്മീ രതിപതിരമേവ ക്ഷിതിതലേ.

ജനനസമയത്തിങ്കൽ പൂർണ്ണചന്ദ്രൻ ഏഴാം ഭാവമായ ഋഷഭരാശിയിൽ നിന്നാൽ ആ സ്ത്രീ സദാ, നിർമ്മലവസ്ത്രങ്ങളെ ധരിക്കുന്നവളായും, സൌന്ദര്യമധികമായ മുഖത്തോടുകൂടിയവളായും, സ്തനങ്ങൾ ക്രമത്തിലധികം വലുപ്പമുള്ളവളായും, മുത്തുമാലകളുടെ ഭാരം അധികമായി വഹികയാൽ അല്പം മുമ്പോട്ടു വളഞ്ഞതുപോലെ തോന്നുന്നവളായും, ലീലാവിലാസത്തോടുകൂടിയവളായും, സൌന്ദര്യാധിക്യംകൊണ്ടു ഭൂമിയിലുള്ള മന്മഥന്റെ സമ്പത്തോ എന്നു തോന്നിക്കുന്നവളായും ഭവിക്കും. സാരം. പൂർണ്ണചന്ദ്രൻ തന്റെ ഉച്ചരാശിയായ ഋഷഭത്തിൽ നില്ക്കുമ്പോൾ വൃശ്ചികലഗ്നത്തിൽ ജനിച്ചവൾ ഉജ്ജ്വലിക്കുന്ന സൌന്ദര്യത്തോ

ടുകൂടിയവളായും, പരിഷ്കൃതാലംകാരങ്ങളോടുകൂടിയവളായും വളരെ സമ്പൽസമൃദ്ധിയോടുകൂടിയവളുമായും ഭവിക്കും.

13. അംഗാരകേ മദനമന്ദിര മിന്ദുഭാവം
മന്ദാന്വിതേ രവിഭഗേ ജനനേംഗനായാഃ
വൈധവ്യമേവനിയതം, കപടപ്രബന്ധാ-
ദ്വാരാംഗനാ ഭവതി സൈവ വരാംഗനാപി

കുജൻ ഏഴാംഭാവമായ കർക്കടകരാശിയിൽനില്ക്കുകയോ, അഥവാ ഏഴാംഭാവമായ ചിങ്ങംരാശിയിൽ ശനിയോടുകൂടി നില്ക്കുകയോ ചെയ്താൽ തീർച്ചയായും വൈധവ്യം സംഭവിക്കും. അത്രയുമല്ല വൈധവ്യത്തിന്നുശേഷം ആ സ്ത്രീ കുലസ്ത്രീയായിരുന്നാൽകൂടി വല്ല വ്യാജവും നടിച്ച് നഗരസ്ഥലങ്ങളിലൊ മററോ ചെന്നിരുന്ന് വേശ്യാവൃത്തിയാൽ ഉപജീവനം കഴിക്കും.

14. അനേകസ്ത്രീരത്നാഭരതി മൗകർത്താ ച മദനേ
ബുധേതുംഗേയസ്യാജ്ജനനസമയേതസ്യാഃ പതിരിഹ
സ്വയം രാമാ കാമാകലിതഹൃദയാ മോഹകരയാ
പരീതാ മുക്താളീ ഖചിതകനകാളീമണിഗണൈഃ

ജനനസമയത്തിൽ ബുധൻ തന്റെ ഉച്ചരാശിയായ കന്നിയിൽ നില്ക്കുകയും, ആയതു ഏഴാം ഭാവമാവുകയും ചെയ്താൽ ആ സ്ത്രീയുടെ ഭർത്താവ് വളരെ സമ്പത്തുള്ളവനും, യാഗം മുതലായ സൽകർമ്മങ്ങളെ ചെയ്യുന്നവനുമായിരിക്കും. അവളാകട്ടെ സ്വതേ സൌന്ദര്യമുള്ളവളും, കാമവികാരം ധാരാളമുള്ളവളും, സംഗീതസാഹിത്യകലാവിദ്യകളിൽ നൈപുണ്യമുള്ളവളും, മുത്തുമാലകളെക്കൊണ്ടും, മററാഭരണങ്ങളെക്കൊണ്ടും, സ്വർണ്ണം, വെള്ളി മുതലായവകളെക്കൊണ്ടും അലംകരിക്കപ്പെട്ടവളുമായിരിക്കും.

15. പരിക്രാന്തേയസ്യാമദനസദനേ ദേവഗുരുണാ
ഗുണജ്ഞാ, ധർമ്മജ്ഞാ, നിജപതിപദാബ്ജംഭജതിസാ
മണീനാം മാലാഭിഃ കനകഘടിതാഭിശ്ചശിരസാ
സമാക്രാന്താ കാന്താരതിപതിപതാകേവശശിഭേ.

ജനനസമയത്തിങ്കൽ വ്യാഴം ഏഴാംഭാവത്തിൽ നിന്നാൽ സ്ത്രീ ഗുണവതിയായും, സ്ത്രീധൎമ്മത്തെ അറിയുന്നവളായും, അൎത്ഥംകൊണ്ടു സദാചാരതല്പരയായും, ഭൎത്താവിനെ ഈശ്വരനെപ്പോലെ വിചാരിക്കുന്നവളായും, സ്വൎണ്ണരത്നാലങ്കാരങ്ങളെക്കൊണ്ടു ശോഭിക്കുന്നവളായും ഭവിക്കും. എന്നാൽ വ്യാഴം തന്റെ ഉച്ചരാശിയായ കൎക്കടകത്തിൽ നില്ക്കുകയും, ആ രാശി ഏഴാം ഭാവമായിരിക്കുകയും ചെയ്താൽ, സ്ത്രീ ക്രമത്തിലധികം സൌന്ദൎയ്യമുള്ളവളായും, മന്മഥന്റെ കൊടിക്കൂറയോ എന്നു തോന്നുംവണ്ണം സൌന്ദൎയ്യംകൊണ്ടു മറ്റുള്ളവരെ ജയിക്കുന്നവളുമായിരിക്കും.

ഇതിൽ ഒരു ധ്വനി കൂടെക്കൂടി സൂചിപ്പിച്ചുകാണുന്നതാണ്. സ്ത്രീക്ക് അധികമായിട്ടു സൌന്ദൎയ്യംകൊണ്ടു പുരുഷന്മാരെ വകഭേദമില്ലാതെ മോഹിപ്പിക്കുന്നവളായിത്തീരും. സ്ത്രീക്ക് സൌന്ദൎയ്യാധിക്യംകൊണ്ടും, പരപുരുഷന്മാരെ ഭ്രമിപ്പിക്കുന്നതുകൊണ്ടും പാതിവ്രത്യദോഷത്തെ പറയേണ്ടതാകുന്നു. വംശം വ്യഭിചാരദോഷവംശമാകയും, അഷ്ടമത്തിൽ പാപന്മാർ നില്ക്കുകയും, മറ്റു വ്യഭിചാരദോഷങ്ങൾ കാണുകയും ചെയ്താൽ നിശ്ചയമായും ഈ ഫലം ഭവിക്കുന്നതും പറയേണ്ടതുമാകുന്നു.

16. കളത്രേ യസ്യാ ജന്മന്യപി ഭൃഗുസുതേ മീനഭവനേ
തദാ കാന്തോ ദാന്തോ രതിപതികലാ കൌശലപടുഃ
ധനാഢ്യോ ഭൎത്താ സ്യാദപി ച സംഗീതരസികാ
വിലോലാ പത്മാക്ഷീ വസനസിതാഭൂഷണാന്വിതാ.

ജനനസമയത്തിൽ ശുക്രൻ ഏഴാംഭാവത്തിൽ നില്ക്കുകയും ആയതു തന്റെ ഉച്ചരാശിയായ മീനമാവുകയും ചെയ്താൽ അവളുടെ ഭൎത്താവ് ഉദാരശീലനും, കാമശാസ്ത്രം വേണ്ടപോലെ അറിയുന്നവനും, സുന്ദരനും, ധനാഢ്യനും ആയിരിക്കും. മുൻപറഞ്ഞ യോഗത്തിൽ ജനിച്ചവളാകട്ടെ, സംഗീതത്തിൽ വളരെ രസിക്കുന്നവളായും, പത്മങ്ങളെപ്പോലെ വിശാലമാ

യ നേത്രങ്ങളോടുകൂടിയവളായും, വിലാസങ്ങളെക്കൊണ്ടും, വേഷഭൂഷണങ്ങളെക്കൊണ്ടും മനോഹരയുമായിരിക്കും.

17. മദനഭാവഗതേ തപനാത്മജേ
പതിരതീവ ഗദാകലിതോ ഭവേൽ,
മലിനവേഷധരോ വിബലോ മഹാൻ
ജനുഷി തുംഗഗതേ പ്രവരോ ധനീ.

ജനനസമയത്തിൽ ശനി ഏഴാം ഭാവത്തിൽ നില്ക്കുന്നവളുടെ ഭർത്താവ് രോഗിയും, സദാ മലിനവേഷത്തോടുകൂടിയവനും, വളരെ ദുർബ്ബലനും ആയിരിക്കും. ഉച്ചരാശിയായ തുലാത്തിൽ ശനി നിന്നാൽ ശ്രേഷ്ഠനും ധനവാനുമായിരിക്കും.

18. സപ്തമേസിംഹികാപുത്രേ കുലദോഷവിവർദ്ധിനീ.
നാരീ സ്വകപരിത്യക്താ തുംഗേ സ്വാമി സുഖാന്വിതാ.

ഏഴാം ഭാവത്തിൽ രാഹു നിന്നാൽ കുലത്തിന്ന ചീത്തപ്പേരുണ്ടാക്കുന്നവളായി ഭവിക്കും. സ്വജനത്യാഗം കഴിഞ്ഞവളുമായിരിക്കും. എന്നാൽ രാഹുവിന്ന ഉച്ചരാശിയായ മിഥുനം രാശിയിൽ നിന്നാൽ ഭർത്തൃസുഖമുണ്ടാകുമെന്ന പറയേണ്ടതാകുന്നു.

ഇനി വേറെ ചില വിശേഷയോഗങ്ങളെ പറയുന്നു.

19. മിഥഃസ്ഥൌ ശുക്രാർക്കീ യദി ലവഗതൌ വീക്ഷണമിതൌ
ഭവേതാം വാ ലഗ്നേ ഘടലവഗതേ ശുക്രഭവനേ,
അനംഗാഗ്നേർലീലാ കലിത നരരൂപാഭി രനിശം
സ്ഥിതാഭിഃ കാന്താഭിഃ ഖലു മദനശാന്തിം വ്രജതി സാ.

ശുക്രന്റെ രാശിയിൽ ശനിയും, ശനിയുടെ രാശിയിൽ ശുക്രനും നില്ക്കുകയോ, ശുക്രന്റെ ക്ഷേത്രങ്ങളായ അംശകങ്ങളിൽ ശനിയും, ശനിയുടെ ക്ഷേത്രങ്ങളായ അംശകങ്ങളിൽശുക്രനും നില്ക്കുകയോ, ശനിയും, ശുക്രനും അന്യോന്യം നോക്കുകയോ, ശനി ലഗ്നത്തിൽ കുംഭാംശകത്തിലോ, ശുക്രന്റെ അംശകത്തിലോ നില്ക്കുകയോ ചെയ്താൽ സ്ത്രീ കാമാതുരയായി പുരുഷന്മാ

രെ കിട്ടാത്ത സമയത്തെല്ലാം സ്ത്രീകളെ പുരുഷവേഷം കെട്ടിച്ചു അവരോടുകൂടി പല കാമലീലകളും ചെയ്തു കാമത്തെ ശമിപ്പിക്കുന്നവരായി ഭവിക്കും. (പ്രകൃതിവിരുദ്ധമായ കർമ്മങ്ങളെ ചെയ്യുമെന്ന താൽപര്യം)

ദ്യൂനേ ഘടേ വസിതസിതരുചൌ പരസ്പരാംശേ
ശൌക്രേ വാ യദി ഘടരാശി സംഭവാംശേ,
സ്ത്രീഭിഃ സ്ത്രീ മദനവിഷാനിലം പ്രദീപ്തം
സംശാന്തിം നയതി നരാകൃതിസ്ഥിതാഭിഃ

എന്ന ഹോരാ ശ്ലോകത്തിന്റെ ഛായയാണ് മേൽപറഞ്ഞ ശ്ലോകം.

20. ക്ഷപാനാഥേ യസ്യാ ഗതവതി കുളീരാംശമഥ വാ
ഘടാഗാരം ഭൌമേ സുരഗുരുബുധാഭ്യാമപി യുതം
മഹേന്ദ്രാപി ഭ്രാന്താഃ കതികതി മനോജാധികതയാ
പുരസ്താം പശ്യന്തോ ഭജതി പരമാനന്ദലഹരിം.

കർക്കടലഗ്നത്തിൽ ചന്ദ്രൻ നില്ക്കുകയോ, അല്ലെങ്കിൽ ചന്ദ്രൻ കുജനോടുകൂടി ഏഴാം ഭാവത്തിൽ നില്ക്കുകയോ, അല്ലെങ്കിൽ ഏഴാം ഭാവത്തിൽ വ്യാഴത്തോടും, ബുധനോടും കൂടി നില്ക്കുകയോ ചെയ്യുന്ന സമയത്തിൽ ജനിച്ച സ്ത്രീയെ കണ്ടാൽ മഹാത്മാക്കളും കൂടി കാമമോഹിതന്മാരായിത്തീരുന്നതാകുന്നു. സ്ത്രീക്ക് അധികം സൌന്ദര്യമുണ്ടാകുമെന്നർത്ഥം.

21. മൃഗാഗാരേ സൌരേ ഗതവതി വിസാരം സുരഗുരൌ
കവൌ വാ പാതാളം തപനതനയേനാപി മിളിതേ
ജനുഃകാലേ യസ്യാഃ കരിമകുടമുക്താഫലമണി
സ്രജാനാം മാലാഭിർവ്വലിതമുതവക്ഷോജയുഗളം.

ജനനസമയത്തിൽ മന്ദൻ മകരത്തിലും, വ്യാഴം മീനത്തിലും, (വിസാരം=മത്സ്യം) ശുക്രൻ ശനിയോടുകൂടി നാലാം ഭാവത്തിലും നിന്നാൽ (പാതാളം 4.) സ്ത്രീ ഹസ്തിമസ്തകങ്ങളിലുണ്ടാവുന്ന മുത്തുകൊണ്ടുണ്ടാക്കിയ മാലകളെക്കൊണ്ടും, മറ്റു രത്ന

ങ്ങളെക്കൊണ്ടും അലങ്കരിക്കപ്പെട്ട കുചതടങ്ങളോടു കൂടിയിരിക്കും. സാരം—വളരെ സൌഭാഗ്യവും, സമ്പത്തും ഉണ്ടാവുമെന്നാകുന്നു.

ഇനി വൈധവ്യയോഗങ്ങളെ പറയുന്നു.

22. നിശാകരാൽ സപ്തമ ഭാവസംസ്ഥാ
മഹീജമന്ദാഗു ദിവാകരാ ശ്ചേൽ.
തനോരിഭേ ജന്മനി നൈധനേ വാ
ദിശന്തി വൈധവ്യമലം മദേവാ.

ചന്ദ്രാൽ ഏഴാം ഭാവത്തിൽ കുജൻ, ശനി, രാഹു,(അഗു= രശ്മിയില്ലാത്ത ഗ്രഹം രാഹു) സൂര്യൻ, ഇവരിൽ ഏതെങ്കിലും ഒരു ഗ്രഹം നിന്നാൽ സ്ത്രീക്ക്, നിശ്ചയമായും വൈധവ്യം സംഭവിക്കും. അല്ലെങ്കിൽ ഈ ഗ്രഹങ്ങളിൽ ഏതെങ്കിലും ഒന്ന്, ലഗ്നത്തിലോ, ആറാം ഭാവത്തിലോ എട്ടിലോ, ഏഴിലോ, നിന്നാലും വൈധവ്യമുണ്ടാവുമെന്ന് പറയാം.

23. ലഗ്നാധിപോ വാ മദനാലയേശോ
വർഗ്ഗഗതഃ പാപനഭശ്ചരാണാം.
മദേ, തനൌ വാ ഖലഖേടവർഗ്ഗ
സ്തദാ കുലം മുഞ്ചതി ചഞ്ചലാക്ഷീ.

ലഗ്നാധിപനോ, സപ്തമാധിപനോ, പാപവർഗ്ഗാധിക്യത്തോടുകൂടി ഇരുന്നാലും പാപഗ്രഹങ്ങൾക്ക്, ലഗ്നത്തിന്റെയും, സപ്തമത്തിന്റെയും, വർഗ്ഗങ്ങൾ, ലഭിച്ചാലും ആ സ്ത്രീ ഭർത്താവിനേയും കുലത്തേയും ഉപേക്ഷിച്ചു പരസ്ത്രീയായിത്തീരുന്നതാകുന്നു.

24. പാപാന്തരാളേ യദി ലഗ്നചന്ദ്രൌ
സ്യാതാം ശുഭാലോകനവർജ്ജിതൌ തൌ.
അനംഗലോലാ ഖലസംഗമേന
കുലദ്വയം ഹന്തി തദാ മൃഗാക്ഷീ.

ലഗ്നത്തിന്നും, ചന്ദ്രന്നും, പാപാന്തര സ്ഥിതിയും, ശുഭദൃഷ്ടി ഇല്ലാതെ വരികയും ചെയ്താൽ സ്ത്രീ അതികാമം ഹേതുവായിട്ടു

ദുസ്സംഗമം ചെയ്തു ഉഭയകുലത്തിന്നും പതിതപ്രമുഖമാക്കി ത്തീൎക്കും.

25. വ്യയേഷ്ടമേ ഭൂമിസുതസ്യ രാശൌ
ഖഗൈ സപാപേ ഭവതീഹ രണ്ഡാ
മദേ കുളീരേ സരവൌ കുജേപി
ധവേന ഹീനാ ഭവതേസ്യ ലോകൈഃ.

കുജരാശികൾ വ്യയാഷ്ടമങ്ങളിൽ ഒന്നായിരിക്കണം അതിൽ രാഹു ഒരു പാപനോടുകൂടി നിന്നാൽ വൈധവ്യം നിശ്ചയംതന്നെ. ഏഴാംഭാവമായ കൎക്കടകത്തിൽ കുജൻ സൂൎയ്യനോടുകൂടി നിന്നാൽ സ്ത്രീ ഭൎത്താവില്ലാതെ പരപുരുഷഗമനം കൊണ്ടു കാലക്ഷേപം ചെയ്തുകൊണ്ടിരിക്കും.

26. തനൌ ചതുൎത്ഥേ നിധനേ വ്യയേവാ
മദാലയേ പാപയുതഃ കുജശ്ചേൽ
അനംഗലീലാം പ്രകരോതി ജാരൈഃ
പതിം തിരസ്കൃത്യ വിശാലനേത്രാ.

ലഗ്നത്തിലോ, നാലിലോ, എട്ടിലോ, പന്ത്രണ്ടിലോ, ഏഴിലോ പാപയോഗത്തോടുകൂടി കുജൻ നിന്നാൽ സ്ത്രീ ഭൎത്താവിനെ കൂട്ടാക്കാതെ സദാ ജാരസംസൎഗ്ഗം ചെയ്തുകൊണ്ടിരിക്കും.

27. പരസ്പരാംശോപഗതൌ ഭവേതാം
മഹീജശുക്രൌ ജനനേംഗനായാഃ
സ്വയം മൃഗാക്ഷീത്യഭിസാരികേവ
പ്രയാതികാമാകുലിതാന്യഗേഹം.

ജന്മസമയത്തിൽ ശുക്രാംശകത്തിൽ കുജനും, കുജാംശകത്തിൽ ശുക്രനും നിന്നാൽ സ്ത്രീ അഭിസാരികയായിഭവിക്കും. കാമാധിക്യംകൊണ്ടു പുരുഷനെ അന്വേഷിച്ചു അവൻ ഇരിക്കുന്ന സ്ഥലത്ത് ചെന്നു വ്യഭിചരിക്കുന്നവളാകുന്നു അഭിസാരിക.

“അന്യോന്യാംശകയോസ്സ്ഥിതൌ ഭൃഗുജയോരന്യപ്രസക്താംഗനാ,” എന്നും, “സിതഭൌമൌ മിഥോദ്രേക്കാണഭാവാന്യോന്യാംശ

ഗതാഗതഃ" എന്നുമുള്ള പൂൎവ്വാചാൎയ്യമതത്തെ അനുസരിച്ചാണ ഈ ശ്ലോകാൎത്ഥം.

28. പാപഗ്രഹേ സപ്തമഗേ ബലോനേ,
ശുഭേനദൃഷ്ടേപതിസൌഖ്യഹീനാ,
സ്യാതാം മദേ ഭൌമകവീ സചന്ദ്രൌ
പത്യാജ്ഞയാ സാ വ്യഭിചാരിണീസ്യാൽ.

ബലഹീനന്മാരായ പാപഗ്രഹങ്ങൾ സപ്തമത്തിൽ നില്ക്കയും, ശുഭദൃഷ്ടി ഇല്ലാതെ വരികയും ചെയ്താൽ ഭൎത്തൃസുഖം സ്ത്രീക്കുണ്ടാവുന്നതല്ല. ഏഴിൽ കുജനും, ശുക്രനും, ചന്ദ്രനും കൂടി നിന്നാൽ ഭൎത്തൃസമ്മതത്തോടുകൂടി സ്ത്രീ വ്യഭിചരിക്കും.

29. പാപഗ്രഹേ സപ്തമ ലഗ്നഗേഹേ
ഭൎത്താലയം ഗച്ഛതി സപ്തമാബ്ദേ
നിശാകരേ ചാഷ്ടമ വൈരിഭാവേ
തദാഷ്ടമാബ്ദേ നിധനം പ്രയാതി.

ജന്മകാലത്ത് ഏഴിലും, ലഗ്നത്തിലും പാപന്മാരുണ്ടെങ്കിൽ അവളുടെ ഭൎത്താവ് വിവാഹം കഴിഞ്ഞ ഏഴാംകൊല്ലത്തിൽ മരിക്കും. ചന്ദ്രൻ ആറിലോ എട്ടിലോ നിന്നാൽ എട്ടാം വൎഷത്തിൽ ഭൎത്താവ് മരിക്കും.



30. സപ്തമേശോഷ്ടമേ യസ്യാഃ
സപ്തമേ നിധനാധിപഃ
പാപേക്ഷണയുതോ ബാലാ
വൈധവ്യം ലഭതേ ധ്രുവം.

ഏഴാം ഭാവാധിപൻ എട്ടിലും, എട്ടാം ഭാവാധിപൻ ഏഴിലും നിന്നാൽ ബാല്യവൈധവ്യം സംഭവിക്കും. മുൻപറഞ്ഞ ഭാവങ്ങളിലേക്ക് പാപന്മാരുടെ ദൃഷ്ടിയോ, പാപയോഗമോ ഉണ്ടായാൽ ഉടൻ ബാലവൈധവ്യം അനുഭവിക്കും.

31. സപ്തമാഷ്ടപതീ ഷഷ്ഠേ
വ്യയേവാ പാപപീഡിതൌ
തദാ വൈധവ്യമാപ്നോതി
നാരീ നൈവാത്ര സംശയഃ.

സപ്തമാഷ്ടമാധിപന്മാർ പാപബന്ധത്തോടുകൂടി ആറി ലോ, പന്ത്രണ്ടിലോ നിന്നാൽ വൈധവ്യം നിശ്ചയമായും സം ഭവിക്കം.

32. മന്ദാരരാശൌ സസിതേ ശശാങ്കേ
ഭർലക്ഷിതേ ലഗ്നഗതേ തഥാസ്തി
മാത്രാസമൈഷൈവ വ്യഭിചാരിണീസ്യാ
ന്മദേ ഖലാംശേ വ്രണാവിധയോനീ

ശനിയുടേയോ, കുജൻേറയോ, ക്ഷേത്രം ലഗ്നമായിരിക്ക മ്പോൾ അതിൽ ശുക്രനോടുകൂടി ചന്ദ്രൻ നില്ക്കുകയും, പാപദൃ ഷ്ടി ഉണ്ടായിരിക്കയും ചെയ്താൽ സ്ത്രീയും അവളുടെ അമ്മയും വ്യഭിചാരിണികളായിരിക്കം. ഏഴാം രാശിയിൽ പാപന്മാ രംശകമുണ്ടായാലും മേൽപറഞ്ഞ ചന്ദ്രനും, ശുക്രനും, ഏഴി ൽ പാപാംശകത്തിലുമുണ്ടായാൽ സ്ത്രീയുടെ യോനിക്ക് ഒരു മുറിവ് തട്ടീട്ടുണ്ടായിരിക്കയോ അഥവാ ഒരു വ്രണകലയോ ഉ ണ്ടായിരിക്കം.

ഇനി ത്രിംശാംശകഫലത്തെ പറയുന്നു.

ഗ്രഹരാശി വശാലുള്ള ത്രിംശാംശകഫലങ്ങൾ സ്ത്രീ ജാത കങ്ങൾക്ക് വളരെ പ്രധാനമായിട്ടുള്ളതാണെന്ന് എല്ലാ ആ ചാര്യന്മാരും പറയുന്നു. ത്രിംശാംശകം എന്നാൽ ഒരു രാശിയെ മുപ്പതായി അംശിച്ചിട്ടുള്ളതാകുന്നു. ഈ മുപ്പതു അംശകങ്ങളി ൽ ആദ്യം അഞ്ചു അംശകം വരെ അധിപൻ കുജനും, പിന്നെ അഞ്ചു അംശകം വരെ ശനിയും, പിന്നെ 8 അംശകം വരെ വ്യാഴവും, പിന്നെ ഏഴ അംശകം വരെ ബുധനും, പിന്നെ അ ഞ്ചു അംശകം വരെ ശുക്രനും അധിപന്മാരാകുന്നു. ഇതു ഓജ രാശികളിലെ ആധിപത്യങ്ങളാണ്. യുഗ്മരാശികളിൽ മുൻപ റഞ്ഞതിന്ന് നേരെ മറിച്ച് ആദ്യത്തെ അഞ്ചു അംശകം വരെ ശുക്രനും ഏഴ് അംശകം വരെ ബുധനും, പിന്നെ എട്ടു അംശ കം വരെ വ്യാഴവും, പിന്നത്തെ അഞ്ചു അംശകംവരെ ശനി യും, പിന്നത്തെ അഞ്ചു അംശകം വരെ കുജനും അധിപന്മാ

രാകുന്നു. അവരുടെ ആധിപത്യത്തിൽ ലഗ്നം ഭവിക്കുമ്പോഴത്തെ ഫലങ്ങളെയാണ് ഇവിടെ പറവാൻ പോകുന്നത്.

മുൻപറഞ്ഞതിനു എടുക്കേണ്ട പ്രമാണം.

പഞ്ചപഞ്ചാഷ്ടശൈലാക്ഷാസ്ത്രിംശാംശാ വിഷമേ ക്രമാൽ
ഭൌമമന്ദജീവജ്ഞശുക്രാണാമുൽക്രമാത്സമേ.

ആദ്യം കുജന്റെ രാശികളായ മേടം വൃശ്ചികം, ഈ രാശികളിൽ ലഗ്നചന്ദ്രന്മാർ നില്ക്കുന്ന ഫലങ്ങളെ പറയുന്നു.

൩൩. യദാംഗചന്ദ്രൗ കുജഭേ കുജസ്യ
ത്രിംശാംശകേ ദുഷ്ടതമൈവ കന്യാ
മന്ദസ്യ ദാസീ, ഹിഗുരോസ്സുസാധ്വീ
മായാവിനീജ്ഞസ്യ കവേഃ കുവൃത്താ

മേടത്തിലോ, വൃശ്ചികത്തിലോ കുജന്റെ ത്രിംശാംശകത്തിൽ ചന്ദ്രനോ, ലഗ്നമോ, നിന്നാൽ കന്യകാ ദുഷ്ടയായിരിക്കും. ശനിയുടെ ത്രിംശാംശകത്തിൽ നിന്നാൽ ദാസിയായി ഭവിക്കും. വ്യാഴത്തിന്റെ ത്രിംശാംശകത്തിൽ നിന്നാൽ പതിവ്രതയായിരിക്കും. ബുധന്റെ ത്രിംശാംശകത്തിൽ നിന്നാൽ മായാവിനിയായിരിക്കും. ശുക്രന്റെ ത്രിംശാംശകത്തിൽ നിന്നാൽ വ്യഭിചാരിണിയായിരിക്കും.

34. ശുക്രഭേ കുജ ഭാഗസ്യാംശേ
ദുഷ്ടാ സൌരേഃ പുനർഭൂ
ഗുരോർഗ്ഗുണമയീ വിജ്ഞാ
കവേഃ കാമാതുരാ ഭവേൽ.

എടവത്തുലാം രാശികളിൽ കുജത്രിംശാംശകത്തിൽ ചന്ദ്രനോ, ലഗ്നമോ നിന്നാൽ, സ്ത്രീ ദുഷ്ടയായിരിക്കും. ശനിയുടെ ത്രിംശാംശകത്തിൽ വിധവയായി ഭവിക്കും. വ്യാഴത്രിംശാംശകത്തിൽ ഗുണവതിയായിരിക്കും. ബുധത്രിംശാംശകത്തിൽ പണ്ഡിതയായിരിക്കും; ശുക്രത്രിംശാംശകത്തിൽ സഹിക്കവയ്യാത്ത കാമത്തോടു കൂടിയവളായിരിക്കും.

35. ബുധഭേ ഭൂമിപുത്രസ്യ കാപടീക്ലീബവച്ഛനേഃ
ഗുരോസ്സതീ, വിദാ, വിജ്ഞാ, കവേഃകാമാതുരാഭവേൽ.

മിഥുന കന്നിരാശികളിൽ കുജത്രിംശാംശകത്തിൽ ലഗ്നമോ, ചന്ദ്രനോ നിന്നാൽ സ്ത്രീ കപടത്തോടുകൂടിയവളായി ഭവിക്കും; ശനിയുടെ ത്രിംശാംശകത്തിലായാൽ ഒരു നപുംസകത്തെപ്പോലെയിരിക്കും; ഗുരുത്രിംശാംശകത്തിൽ സതിയായിരിക്കും; ബുധത്രിംശാംശകത്തിൽ വിദുഷിയായിരിക്കും; ശുക്രത്രിംശാംശത്തിൽ കാമാതുരയായി ഭവിക്കും.

36. കുളീരഭേ ഭൂമിസുതസ്യ വേശ്യാ
ശനേഃ പതി പ്രാണവിഘാത കർത്രീ,
ഗുരോഗ്ഗുണവ്രാതവതീ, ബുധസ്യ
ശില്പക്രിയാജ്ഞാ കപടാ ഭൃഗോസ്സ്യാൽ.

കർക്കടകരാശിയിൽ കുജത്രിംശാംശകത്തിൽ ചന്ദ്രനോ, ലഗ്നമോ നിന്നാൽ സ്ത്രീ വേശ്യയായി ഭവിക്കും; ശനിയുടെ ത്രിംശാംശകത്തിൽ നിന്നാൽ ഭർത്താവിനെ കൊല്ലും; ഗുരു ത്രിംശാംശകത്തിൽനിന്നാൽ പല ഗുണങ്ങളോടുകൂടിയവളായിരിക്കും; ബുധ ത്രിംശാംശകത്തിൽ ശില്പവേലകളറിയുന്നവളായിരിക്കും; ശുക്രത്രിംശാംശകത്തിൽ കപടയായിരിക്കും.

37. സിംഹേ നരാകാരധരാ കുജസ്യ
വരാംഗനാ ഭാനുസുതസ്യ നാരീ.
ഗുരോരിളാധീശ വധൂർബ്ബുധസ്യ
ഭ്രഷ്ടാകവേരംഗജഗാമിനീസ്യാൽ.

ചിങ്ങംരാശിയിൽ കുജത്രിംശാംശകത്തിൽ ലഗ്നമോ, ചന്ദ്രനോ നിന്നാൽ സ്ത്രീ പുരുഷാകൃതിയോടും, പുരുഷസ്വഭാവത്തോടുകൂടിയവളായും ഭവിക്കും. ശനി ത്രിംശാംശകത്തിൽ ശ്രേഷ്ഠഗുണങ്ങളോടുകൂടിയവളായിരിക്കും. ഗുരുത്രിംശാംശകത്തിൽ രാജാവിന്റെ ഭാര്യയായി ഭവിക്കും. ബുധത്രിംശാംശകത്തിൽ ഭ്രഷ്ട

യായിരിക്കും. ശുക്രത്രിംശാംശകത്തിൽ പുത്രഗമനംകൂടി ചെയ്യുന്നവളായിരിക്കും.

38. ഗുണൈൎവ്വിചിത്രാ ഗുരുഭേകുജസ്യ
മന്ദസ്യ മന്ദാ ഗുണതത്വവിജ്ഞാ
ജീവസ്യ വിജ്ഞാ ശശിനന്ദനസ്യ
ശുക്രസ്യ ശശ്വാപിഭവേദധന്യാ.

ധനു, മീനം രാശികളിൽ കുജത്രിംശാംശകത്തിൽ ലഗ്നമോ, ചന്ദ്രനോ നിന്നാൽ വിചിത്രഗുണങ്ങളോടുകൂടിയവളായിരിക്കും; ശനിത്രിംശാംശകത്തിൽ ബുദ്ധിഹീനയായിരിക്കും; ഗുരുത്രിംശാംശകത്തിൽ ഗുണങ്ങളെയും, തത്വങ്ങളേയും അറിയുന്നവളായിരിക്കും; ബുധത്രിംശാംശകത്തിൽ വിദുഷിയായിരിക്കും; ശുക്രത്രിംശാംശകത്തിൽ സൌന്ദൎയ്യമുള്ളവളായിരിക്കുമെങ്കിലും വ്യഭിചാരിണിയായിരിക്കും...അധന്യാ എന്നതിന് മതിക്കപ്പെടുവാൻ യോഗ്യയല്ലാത്തവൾ എന്നു അൎത്ഥം.

39. മന്ദാരഭേ ഭൂമിസുതസ്യ ദാസീ
ശനേരസാധ്വീ ഭവതീതി സാധ്വീ
ഗുരോൎന്നിശാനാഥസുതസ്യദുഷ്ടാ.
ശുക്രസ്യവന്ധ്യാ ക്രമതഃ പ്രതിഷ്ഠാ.

മകരം, കുംഭം രാശികളിൽ കുജത്രിംശാംശകത്തിൽ ചന്ദ്രനോ, ലഗ്നമോ, നിന്നാൽ ദാസിയായിരിക്കും; ശനിത്രിംശാംശകത്തിൽ ദുരാചാരയായിരിക്കും, ഗുരുത്രിംശാംശകത്തിൽ സുശീലയായിരിക്കും; ബുധത്രിംശാംശകത്തിൽ ദുഷ്ടയായിരിക്കും. ശുക്രത്രിംശാംശകത്തിൽ വന്ധ്യയായിരിക്കും.

40. മന്ദേ മദ്ധ്യബലേകവിപ്രശശിജൈൎവ്വീൎയ്യോജ്ഝിതൈഃ പ്രായശഃ
ശേഷൈൎവ്വീൎയ്യസമന്വിതൈഃ പുരുഷവന്നാരീയദോജേതനൗ
ജീവാംഗാരകവിന്ദുജൈൎബ്ബലയുതൈൎല്ലഗ്നേതരാശൗസമേ
ഗീതാതത്വവിചാരസാര ചതുരാ വേദാന്തവാദിന്യപി.

ശനി മദ്ധ്യബലത്തോടുകൂടിയും, ശുക്രൻ, ചന്ദ്രൻ, ബുധൻ ഇവർ ബലഹീനന്മാരായും, മററു ഗ്രഹങ്ങൾ ബലവാന്മാരായും നില്ക്കുമ്പോൾ വിഷമരാശി ലഗ്നത്തിൽ ജനിച്ചവൾ പുരുഷാകൃതിയോടും, പുരുഷസ്വഭാവത്തോടും കൂടിയവളായിരിക്കും. ഗുരു, കുജൻ സൂര്യൻ, ബുധൻ ഇവർ ബലവാന്മാരായി നില്ക്കുമ്പോൾ സമരാശിലഗ്നത്തിൽ (യുഗ്മരാശിയിൽ) ജനിച്ചവൾ സംഗീതം ശാസ്ത്രപ്രകാരം അറിയുന്നവളും, ഗീതാതത്വം എന്ന ഗൂഢാർത്ഥമായ വേദാന്തവാദത്തിൽ നിപുണയുമായിരിക്കും.

41. യദ്യഷ്ടമേ ദേവഗുരൌ ഭൃഗൌ വാ
വിനഷ്ടഗർഭാ മൃതപുത്രകാ വാ,
കുജേഷ്ടമേ സാ കുലടാ മൃഗാക്ഷീ
ചന്ദ്രേഷ്ടമേ ഭർത്തൃസുഖേന ഹീനാ.

അഷ്ടമത്തിൽ ഗുരുവോ, ശുക്രനോ നിന്നാൽ ഗർഭനാശത്തെയും, പുത്രമരണത്തെയും അനുഭവിക്കേണ്ടിവരും. അഷ്ടമത്തിൽ കുജൻ നിന്നാൽ സ്ത്രീ കുലടയായിരിക്കും. അഷ്ടമത്തിൽ ചന്ദ്രൻ നിന്നാൽ ഭർത്തൃസുഖം ഉണ്ടാവുന്നതല്ല.

42. മന്ദേഷ്ടമേ രോഗതനുസ്യ ഭാര്യാ
ദിനാധിപേ സാ പരിതാപതപ്താ
അനംഗരംഗാ പരകാന്തസംഗാ
മൃതാവഗൌ സാ കുലധർമ്മഭംഗാ.

ശനി അഷ്ടമത്തിൽ നിന്നാൽ സ്ത്രീ രോഗിയായ പുരുഷന്റെ ഭാര്യയായിരിക്കേണ്ടിവരും. സൂര്യൻ അഷ്ടമത്തിൽ നിന്നാൽ ദുഃഖിതയായിരിക്കും. രാഹു അഷ്ടമത്തിൽ നിന്നാൽ കാമം അധികമുള്ളവളും പരപുരുഷഗമനം ചെയ്യുന്നവളും, കുലധർമ്മത്തിന് വിരോധമായ നടപടി നടത്തുന്നവളുമായിരിക്കും.

"പുത്രയോഗം."

43. പഞ്ചമേ ശുഭസംദൃഷ്ടേ പഞ്ചമാധിപതാവപി
കേന്ദ്രകോണേ തദാ നാരീ ബഹുപുത്രവതീ ഭവേൽ.

46. ആദിത്യസൂനോ ദിവസേ ദ്വിതീയാ
ഭുജംഗഭ ഭൗമദിനേംബുജാക്ഷി
ചേൽസപ്തമീവാഥ രവൌ വിശാഖേ
ഹരേസ്തിഥൌ വാരുണിഭ സാവിഷാഖ്യാ.

ശനിവാരം, ദ്വിതീയതിഥി, ആയില്യം നക്ഷത്രം ഇവ മൂന്നും കുജവാരം, ചതയം, സപ്തമി ഇവ മൂന്നും സൂര്യവാരം, വിശാഖം, ദ്വാദശി ഇവ കൂടിവരുമ്പോഴും വിഷയോഗമാകുന്നു.

47. ധർമ്മഗേഹഗതേ ഭൗമേ
ലഗ്നഗേ രവിനന്ദനേ
പഞ്ചമേ ദിവസാധീശേ
സാ വിഷാഖ്യാ കുമാരികാ.

ലഗ്നാൽ ഒമ്പതിൽ കുജനും, ലഗ്നത്തിൽ ശനിയും, അഞ്ചിൽ സൂര്യനും ഇതെല്ലാം കൂടിയുണ്ടാകിൽ സ്ത്രീ വിഷകന്യകയാകുന്നു.

48. വിഷാഖ്യാ ശോകസന്തപ്താ
ദുർഗ്ഗന്ധമൃതപുത്രികാ
വസ്ത്രാഭരണഹീനാ ച
പുരാണൈരുദിതാ ബുധൈഃ

വിഷയോഗം, ദുഃഖം, വൈധവ്യം, സന്താനാരിഷ്ട്, ദാരിദ്ര്യം മുതലായവയെ ഉണ്ടാക്കുന്നതാകുന്നു.

(ഇനി വിഷയോഗഭംഗം.)

49. സപ്തമേ സപ്തമാധീശേ
ശുഭോവാ ലഗ്നചന്ദ്രയോഃ
വിഷയോഗമലം, ഹന്തി
കേസരീവാരണം, യഥാ.

ഏഴിൽ ഏഴാം ഭാവാധിപനും, ശുഭൻ ലഗ്നത്തിലോ, ചന്ദ്രനിലോ നില്ക്കുകയും ചെയ്താൽ സിംഹം ആനയെ എന്നപോലെ വിഷയോഗത്തെ നശിപ്പിക്കും.

50. ഇത്ഥം വിവാഹകാലേപി
ജ്ഞാതവ്യം ലഗ്നചന്ദ്രയോഃ
തദാധീനം യതഃ സ്ത്രീണാം
ശുഭാശുഭഫലം ഭവേൽ.

വിവാഹകാലത്തിങ്കൽ ലഗ്നാലും, ചന്ദ്രാലും ഇതൊക്കെ ഒത്തുനോക്കി വിചാരിക്കയും പ്രായശ്ചിത്തം ചെയ്കയും വേണം

51. വൈധവ്യയോഗയുക്തായാഃ
കന്യായാഃ ശാന്തിപൂർവ്വകം
വേദോക്തവിധിനോദ്വാഹം
കാരയേൽ ചിരജീവിനാ

വൈധവ്യയോഗമുള്ള സ്ത്രീകളെ വിവാഹം ചെയ്യുമ്പോൾ മുമ്പിൽ പ്രതിമാവിവാഹം, സാവിത്രീവ്രതം, പിപ്പലവ്രതം മുതലായ ശാന്തികളെ ചെയ്തതിന്നശേഷം വേദോക്തവിധിപ്രകാരം വിവാഹകർമ്മത്തെ ചെയ്യുക.

സ്ത്രീജാതകാദ്ധ്യായം സമാപ്തം.



## അദ്ധ്യായം 9.

### ശയനാദ്യവസ്ഥകൾ.

ഓരോ ഗ്രഹദേവതകളുടെ പന്ത്രണ്ടവസ്ഥകളേയും, ആ അവസ്ഥകളെ കാണേണ്ടുന്ന മാർഗ്ഗത്തേയും, അവസ്ഥകളുടെ ഫലങ്ങളേയുമാണ് ഈ അദ്ധ്യായത്തിൽ പറയുന്നതു. ഈ സമ്പ്രദായം യവനമതപ്രകാരമുള്ളതും, മലയാളത്തിൽ അധികം പ്രചാരമില്ലാത്തതുമാകുന്നു. അവസ്ഥകൾ പന്ത്രണ്ടും ക്രമേണ പറയുന്നു.

1. പ്രഥമംശയനംജ്ഞേയം ദ്വിതീയമുപവേശനം
നേത്രപാണിപ്രകാശശ്ച ഗമനാഗമനേ, തതഃ

2. സഭായാഞ്ച തഥാഽഽഗമോഽഭോജനം തഥാ
നൃത്യലിപ്സാകൌതുകഞ്ച നിദ്രാവസ്ഥാനമഃസ്മൃതിനാം

1. ശയനം. 2. ഉപവേശനം. 3. നേത്രപാണിഃ 4. പ്രകാശം. 5. ഗമനം. 6. ആഗമനം. 7. സഭാപ്രവേശനം. 8. ആഗമം. 9. ഭോജനം. 10. നൃത്യലിപ്സാ. 11. കൌതുകം. 12. നിദ്രാ. ഇങ്ങിനെ പന്ത്രണ്ടവസ്ഥകൾ എല്ലാ ഗ്രഹദേവതകൾക്കും ഉണ്ട്.

അവസ്ഥകളെ കാണ്മാനുള്ള വഴിയെ പറയുന്നു.

3. ഗ്രഹർക്ഷസംഖ്യാ ഖഗമാനനിഘ്നീ
ഖേടാംശ സംഖ്യാ ഗുണിതാ ഗ്രഹാണാം.
നിജേഷ്ട ജന്മർക്ഷ തനു പ്രമാണൈ
ര്യുക്താർക്കതഷ്ടാ ശയനാദ്യവസ്ഥാ

ഗ്രഹർക്ഷസംഖ്യയെ ഖഗമാനംകൊണ്ടു പെരുക്കി അതിനെ പിന്നെയും ഖേടാംശസംഖ്യകൊണ്ടു പെരുക്കി കിട്ടിയതിനോടു കൂടെ ഇഷ്ടഘടികയും ജന്മർക്ഷസംഖ്യയും തനു പ്രമാണസംഖ്യയും ഒന്നിച്ചു കൂട്ടികിട്ടിയതായ ഒട്ടാകെയുള്ള സംഖ്യയെ പന്ത്രണ്ടുകൊണ്ടു ഹരിച്ചാൽ ബാക്കിയിൽ വരുന്ന സംഖ്യ ഏതോ ആ സംഖ്യക്കുള്ള അവസ്ഥ ആ ഗ്രഹത്തിന്റെ അവസ്ഥയാകുന്നു.

ഏതൊരു ഗ്രഹത്തിന്റെ അവസ്ഥയെ കാണേണമോ ആ ഗ്രഹം ഏതു നക്ഷത്രത്തിൽനില്ക്കുന്നു എന്നു നോക്കുക. ശനിയാണ് ഗ്രഹം എന്നു വെക്കുക. ശനി ഏഴാമത്തെഗ്രഹം ആകുന്നുവല്ലോ. ഏഴുകൊണ്ടു ആദ്യത്തെ സംഖ്യയെ പെരുക്കുക. പിന്നെ ആ ഗ്രഹത്തിന്റെ അംശകം നോക്കുക. അംശകം എന്നാൽ ഭുജിച്ച തീയതിയെയാണ് ഇവിടെ എടുക്കേണ്ടതു. ആദ്യം പെരുക്കികിട്ടിയ സംഖ്യയെ ഈ തീയതികൊണ്ടും പെരുക്കുക. അതിന്നശേഷം ഉദയാൽപരം ജനിച്ച സമയത്തിലേക്ക് ചെന്നനാഴികയെയും ജനിച്ച നാളിലേക്കു അശ്വതി മുതൽ എണ്ണികിട്ടുന്ന സംഖ്യയെയും, ജനിച്ച ലഗ്നത്തിന്റെ രാശി

സംഖ്യയെയും, ജനിച്ചുകൂട്ടി മുമ്പിൽ പെരുക്കികിട്ടിയതുമെല്ലാം കൂട്ടി കൂട്ടിയ സംഖ്യയെ പന്ത്രണ്ടുകൊണ്ടു ഹരിച്ചു ബാക്കി വരുന്ന സംഖ്യ വരുമോ അത്രാമത്തെ അവസ്ഥയാണ് ആ ഗ്രഹത്തിന്റെ അവസ്ഥ.

ഉദാഹരണം.

ശനി ഭരണിനക്ഷത്രത്തിൽ നില്ക്കുന്നു 20 തിയ്യതി മേടത്തിൽ ശനിക്ക് പ്രവേശിക്കുന്നു. അപ്പോൾ 2×7×20=280 ഉദയാൽപരം ജനിച്ച നാഴിക 40; ജന്മനക്ഷത്രം 12; മകരലഗ്നം 10. 40+10+12=62 രണ്ടും കൂടികൂട്ടിയാൽ 280+62=342. പന്ത്രണ്ടുകൊണ്ടു ഹരിച്ചാൽ 342÷12=28. 6. ബാക്കിയായ ഈ ആറാമത്തേതിന്, ശയനം, ഉപവേശനം, ഈ ക്രമത്തിൽ ആഗമനാവസ്ഥയാകുന്നു. ഇങ്ങിനെയാണ് ഇതിന്റെ കണക്കാക്കേണ്ടതു. ഇതിൽ മതഭേദമുണ്ടായിരിക്കാം. മതഭേദം കാണുമ്പോൾ ഗുരൂപദേശം കൊണ്ടു സംശയം തീർക്കേണ്ടതാകുന്നു. പിന്നെ ഫലം കണ്ടോ ഏറ്റവും പരീക്ഷിച്ചു അവനവന്റെ അനുഭവംകൊണ്ടു സ്വമതത്തെ സ്ഥാപിക്കേണ്ടതാകുന്നു.

ഇനിമേൽ അവസ്ഥാസാമാന്യഫലങ്ങളെ പറയുന്നു.

1. ത്രികോണം വാ കർമ്മന്യപി നയനപാണൌ ദിനമണേഃ
ഫലം ശസ്തം ജ്ഞേയം മദനസദനേ നഗ്നപദകേ.
പ്രകാശേ മാർത്താണ്ഡേ ധൃതിപദമപത്യം ജനിമതാം
തഥാ ജായായാതി വ്യയമരണമാഗേ ച ജനനേ.

2. പുണ്യാരാധാകരഃ പുണ്യദേ ഭോജനേ
കൌതുകേ വൈരിഭേ വൈരിഹന്താ രവിഃ
സപ്തമേ പഞ്ചമേ ത്വാഗമേ വാ ഭവേ
ദംഗനാ പുത്രഹാ, ലിംഗരോഗപ്രദഃ

(1) ആദ്യം സൂര്യന്റെ അവസ്ഥാഫലങ്ങളെ പറയുന്നു. സൂര്യൻ അഞ്ചിലോ, ഒമ്പതിലോ, പത്തിലോ നില്ക്കുമ്പോൾ

“നേത്രപാണി” അവസ്ഥയെ പ്രാപിച്ചാൽ ശുഭഫലത്തെ കൊടുക്കും. ഏഴിലൊ, അഞ്ചിലൊ നില്ക്കുമ്പോഴും അപ്രകാരം തന്നെ. “പ്രകാശാ”വസ്ഥയെ പ്രാപിച്ച്, 8, 5, 12, 7, 10 ലഗ്നം, ഈ ഭാവങ്ങളിലൊ നിന്നാലും അപ്രകാരം ശുഭഫലമാകുന്നു.

(2) സൂൎയ്യൻ ഭോജനാവസ്ഥയിൽ 9 ാം ഭാവത്തിൽ നിന്നാൽ പുണ്യലാഭത്തെ ചെയ്യും. കൌതുകാവസ്ഥയിൽ ആറാം ഭാവത്തിൽ നിന്നാൽ ശത്രുക്കളെ നശിപ്പിക്കും. മേൽപറഞ്ഞ അവസ്ഥകളിൽ 7 ലൊ 5 ലൊ നിന്നാൽ ഭാൎയ്യാപുത്രന്മാരുടെ നാശവും, ലിംഗരോഗവും ഫലമാകുന്നു.

3. ചന്ദ്രസ്യ ദ്വാദശാവസ്ഥാ
ഫലം ശുക്ലേ ഭവേച്ഛുഭം,
അശുഭം കൃഷ്ണപക്ഷേ തു
വിജ്ഞേയം ഗണകോത്തമൈഃ.

ശുക്ലപക്ഷത്തിൽ ചന്ദ്രന്ന എല്ലാ അവസ്ഥകളിലും ശുഭഫലവും കൃഷ്ണപക്ഷത്തിൽ അശുഭഫലവും അറിയേണ്ടതാകുന്നു.

4. മദന നന്ദനഗോ വഹ്നി നന്ദനഃ
ശയനഗതഃ കളത്രസുതക്ഷയം
വ്യഥമതഃ കുരുതേ, രിപുണേക്ഷിതേ
രിപുഗൃഹേ, കരഭംഗമനംഗതഃ

കുജൻ ശയനാവസ്ഥയിൽ 7-ാം ഭാവത്തിൽ നിന്നാൽ കളത്രദുഃഖത്തെ ചെയ്യും. അതേ അവസ്ഥയിൽ അഞ്ചാം ഭാവത്തിൽ നിന്നാൽ പുത്രാരിഷ്ടതയെ ചെയ്യും. ആ കുജൻ തന്നെ 6-ാം ഭാവത്തിൽ ശത്രുവിന്റെ ദൃഷ്ടിയോടുകൂടി നില്ക്കുന്നുവെങ്കിൽ മന്മഥഹൃദയ സുഖത്തിന് വിരോധത്തേയും (കരഭംഗത്തേയും) ചെയ്യും. അനംഗതഃകരഭംഗം=കാമം ഹേതുവായിട്ട് സുഖഹാനി: വിരഹമെന്നൎത്ഥം.

5. യദിയുത ശ്ശനിനാപിച രാഹുണാ
ശിരസി രോഗകരോ ധരണീസുതഃ
തനുഗതശ്ശയനേ. നയനേഗദം,
വിതനുതേ നിതരാം ക്ഷതമംഗിനാം॥

ശയനാവസ്ഥയിൽ കുജൻ ശനിയോടു കൂടിയോ രാഹുവിനോടു കൂടിയോ ലഗ്നത്തിൽ നിന്നാൽ ശിരോ രോഗത്തേയും, നേത്രരോഗത്തേയും, നാനാ ശരീരോപദ്രവത്തേയും ഉണ്ടാക്കും.

6. അംഗാരകേംഗേ യദി നേത്രപാണൌ
കരോത്യനംഗാദി ശയന ഭംഗം
ഭുജംഗദന്തക്ഷതപാവകാംബു
ഭയം നഗേ ഹാനി മിഹാംഗനായാഃ॥



കുജൻ നേത്രപാണ്യാവസ്ഥയിൽ ലഗ്നത്തിൽ നിന്നാൽ കാമസംബന്ധമായ ഉപദ്രവങ്ങളും, സർപ്പ വിഷഭയവും, ജലഭയവും അഗ്നികോപവും ഉണ്ടാകും. അതേ അവസ്ഥയിൽ 7 ൽ നിന്നാൽ ഭാൎയ്യ മരിക്കുകയും ചെയ്യും.

7. പ്രകാശനേ പഞ്ചമസപ്തമസ്ഥ
സ്സുതം നിഹന്ത്യാത്ര നിഹന്തി വാമാം
പാപാന്വിതഃ പാപഖഗാന്തരാളേ
കുകൎമ്മിണാം കേതുവരം കരോതി

കുജൻ പ്രകാശനാവസ്ഥയിൽ 5 ൽ നിന്നാൽ പുത്രാരിഷ്ടതയേയും 7-ൽ നിന്നാൽ കളത്രാരിഷ്ടതയേയും പറയേണം. പാപയോഗത്തോടും പാപാന്തര സ്ഥിതിയോടും കൂടി നിന്നാൽ ദുഷ്ടകൎമ്മം ചെയ്യുന്നതിൽ ശ്രേഷ്ഠനായി ഭവിക്കുമെന്നു മാത്രമല്ല, (പാപകൎമ്മികളുടെ ശ്രേഷ്ഠമായ കൊടി കൂറയാക്കിയും ചെയ്യുന്നു.) അഥവാ പാപകൎമ്മം ചെയ്വാൻ ഒരുങ്ങിയവനാണെന്നു കാണിക്കുന്ന കൊടിയെ പ്രതിഷ്ഠിക്കും.

8. നേത്രപാണൌ സുതേ സൌമ്യേ
പുത്രഹാനിസ്സുതാഗമഃ
സഭായാമേവ കന്യാനാ
മാധിക്യം മദനേ സുതേ

ബുധൻ നേത്രപാണ്യാവസ്ഥയിൽ 5-ാം ഭാവത്തിൽ നിന്നാൽ പുത്രനാശത്തെ ചെയ്യും, സഭാ പ്രവേശനാവസ്ഥയിൽ 5 ൽ നിന്നാൽ പുത്രലാഭത്തെ ഉണ്ടാക്കും. 7. 5. ഭാവങ്ങളിലിരിക്കുമ്പോഴും അന്യാവസ്ഥകളിൽ അധികം പുത്രികളും കുറച്ച് പുത്രന്മാരും ഉണ്ടാവും.

9. ഭവതി ദേവഗുരൌ യദി ഭോജനേ
തനുഗതേ മനുജോഹി ധനുർദ്ധരഃ
നവമ, പഞ്ചമഭേ ധനവർജ്ജിതോ
ഭവതി, പാപയുതോ, വിസുതോനരഃ

വ്യാഴം ലഗ്നത്തിൽ ഭോജനാവസ്ഥയിൽ ഇരുന്നാൽ വലിയ വില്ലാളിയായിത്തീരും. 9-ലും 5 ലും നിന്നാൽ ദരിദ്രനാകും പാപന്മാരോടുകൂടി ഈ ഭാവങ്ങളിൽ നിന്നാൽ സന്തതി ഇല്ലാത്തവനാകും. ഒമ്പതിൽ വ്യാഴം ഭാഗ്യഹാനിയെ ചെയ്യുന്നത് ഈ അവസ്ഥയിൽ മാത്രമാണെന്നു ധരിക്കേണ്ടതാകുന്നു.

10. തനു ഗൃഹമദനേ ദശമേ സിതോ
നയനപാണിഗതോ യദിജന്മതി
ശുഭമതീവഫലം തനുതേ ബഹു
ദശന ഭംഗമനംഗ വിവർദ്ധനം.

ശുക്രൻ 1, 7, 10, ഈ ഭാവങ്ങളിൽ നേത്ര പാണ്യവസ്ഥയിൽ നിന്നാൽ വളരെ ശുഭഫലങ്ങളെ കൊടുക്കും. പക്ഷെ ദന്തരോഗിയും അതികാമിയുമായി തീരും

11. യത്രകുത്രസ്ഥിതോ മന്ദോ
ജന്മകാലേ വിശേഷതഃ
അവസ്ഥാനാമ സദൃശം
വിതനോതി ശുഭാശുഭം.

ശനി എവിടെ നിന്നാലും അവസ്ഥകളുടെ പേരിന്നനുരൂപമായ അൎത്ഥഫലത്തെ ചെയ്യും.

12. നവമേ മദനേ വാപി
രാഹൂ രാഹൂ രിഹാംഗിനാം
മഹാരതോ നിദ്രിതോവശ്യം
പുണ്യ ക്ഷേത്രനിവാസിനാം

രാഹു, 9-ലോ 7-ലോ നിദ്രാവസ്ഥയിൽ നിന്നാൽ പുണ്യക്ഷേത്രങ്ങളെ ദൎശിക്കുകയും, അവിടെ താമസിക്കുകയും ചെയ്യും.

13. ദ്വിതീയേ ദ്വാദശേ വാപി
ലാഭേ വാ സിംഹികാസുതേ
വസുധാം ഭ്രമതേ മൎത്ത്യോ
വിധനശ്ശയനേ ഭവേൽ.

രാഹു, 2, 12, 11. ഈ ഭാവങ്ങളിൽ ശയനാവസ്ഥയിൽ ഇരുന്നാൽ ജാതകൻ ദരിദ്രനായി ഭിക്ഷാടനം ചെയ്യേണ്ടിവരും.

14. നിജക്ഷേത്രേ തുംഗേ കവിബുധഗൃഹേ മിത്രഭവനേ
സ്വവൎഗ്ഗേ സദ്വൎഗ്ഗേ തമസി ശയനേ ജന്മസമയേ
ഫലംപൂൎണ്ണം പ്രാഹുഃ കഥിതഭവനാദന്യഭവനേ
തദാ ദുഷ്ടപ്രാണൈസ്സഹ ശിഖിനോ രാഹുവദിദം.

രാഹു സ്വക്ഷേത്രത്തിലോ, (മിഥുനം) ഉച്ചത്തിലോ, (മിഥുനം) ശുക്രക്ഷേത്രത്തിലോ, ബുധക്ഷേത്രത്തിലോ, ബന്ധുക്ഷേത്രത്തിലോ, സ്വവൎഗ്ഗത്തിലോ, ശുഭവൎഗ്ഗത്തിലോ ആയി, ശയനാവസ്ഥയിൽ നിന്നാൽ പൂൎണ്ണശുഭഫലത്തെ കൊടുക്കും. അന്യഭവനങ്ങളിലും മററുമായാൽ ദുഷ്ടന്മാരാൽ പൂജിക്കപ്പെടുന്നവനായിരിക്കും. കേതുവിന്നും രാഹുവിനെപ്പോലെതന്നെയാണ് ഫലങ്ങൾ.

ഇനി അവസ്ഥാ ഭേദങ്ങളിലുള്ള
വിശേഷഫലങ്ങളെ പറയുന്നു.

15. യദി നിദ്രാഗതഃ പാപഃ
സപ്തമേ പാപപീഡിതഃ
തദാ ജായാ വിനാശഃ സ്യാൽ
ശുഭയോഗേ, ക്ഷണം നഹി.

നിദ്രാവസ്ഥയിൽ നില്ക്കുന്ന പാപഗ്രഹം ഏഴാംഭാവത്തിൽ പാപപീഡിതനായിരുന്നാൽ ഭാര്യാനാശം സംഭവിക്കും. ശുഭദൃഷ്ടിയോ, ശുഭയോഗമോ ഉണ്ടെങ്കിൽ ക്ഷണത്തിൽ അരിഷ്ട ശാന്തിയും കിട്ടും.

16. നിദ്രിതോ രിപുഗേഹസ്ഥോ
രിപുയുക്തേക്ഷിതോ ഗ്രഹഃ,
ഭാര്യാ വിനശ്യതി ക്ഷിപ്രം
വിധിനാ രക്ഷിതാപിചേൽ.



നിദ്രാവസ്ഥയിൽ ഇരിക്കുന്ന ഏതെങ്കിലും ഒരു ഗ്രഹം 6-ാം ഭാവത്തിൽ ശത്രുവിനോടുകൂടിയോ, ശത്രുവീക്ഷണത്തോടുകൂടിയോ, നിന്നാൽ, വേഗം ഭാര്യാനാശം സംഭവിക്കും; ബ്രഹ്മാവ് വിചാരിച്ചാൽകൂടി രക്ഷിപ്പാൻ സാധിക്കുന്നതല്ല. (ബ്രഹ്മാവിനാൽ രക്ഷിക്കപ്പെട്ടവളായിരുന്നാൽകൂടി മരിക്കുമെന്നർത്ഥം)

17. ശുഭയോഗേക്ഷണാദേകാ
വിനശ്യതി, പരാ നഹി.
ശുഭാശുഭദൃശാ ഭാര്യാ
കഷ്ടയുക്താ ഗൃഹേ ഭവേൽ.

ശുഭദൃഷ്ടി ശുഭയോഗങ്ങൾ മേൽപറഞ്ഞ ഗ്രഹത്തിനുണ്ടെങ്കിൽ ഒരു സ്ത്രീ മരിക്കുകയും പിന്നെ, വിവാഹം ചെയ്താൽ ആ സ്ത്രീ ഗേഹിനിയായിരിക്കുകയും ചെയ്യും. പാപന്മാരാലും ശുഭന്മാരാലും വീക്ഷിക്കപ്പെട്ടാൽ ഭാര്യാകഷ്ടം മരിക്കുന്നതുവരെ, പുരുഷൻ അനുഭവിക്കേണ്ടിവരും.

18. അപത്യഭാവേ യദി തുംഗഗേഹേ,
നിജാലയേ പാപയുതേക്ഷിതശ്ചേൽ,
നിദ്രാഗതോ പത്യവിനാശകാരീ
ശുഭേക്ഷിതശ്ചൈ കസുതസ്യഹന്താ.

ഒരു ഗ്രഹം നിദ്രാവസ്ഥയിൽ ഉച്ചത്തിലോ സ്വക്ഷേത്രത്തിലോ ആയി 5-ാം ഭാവത്തിൽ നിന്നാൽ പുത്രനാശത്തെ ചെയ്യും. ശുഭേക്ഷിതനാണെങ്കിൽ ഒരു പുത്രൻ മാത്രമെ മരിക്കയുള്ളു.

19. രാഹുണാ സഹിതൌ യസ്യ
നിധനസ്ഥൌ കുജാർക്കജൌ
അപമൃത്യുർഭവേത്തസ്യ
ശസ്ത്രഘാതേന സംശയഃ

20. നിധനേപി ശുഭോ യസ്യ
പാപാരി ഗ്രഹവീക്ഷിതഃ
തദാ മൃത്യുർവിജാനീയാ
ദാഹവേ ശസ്ത്രപീഡനാൽ.

(19) രാഹുവും കുജനും കൂടി ശനിയോടു സംയുക്തന്മാരായി എട്ടാം ഭാവത്തിൽ നിന്നാൽ ആയുധംകൊണ്ടു അകാലത്തു മൃതനാകും.

(20) എട്ടിൽ ശുഭഗ്രഹംതന്നെ പാപദൃഷ്ടിയോടുകൂടിയോ, ശത്രുദൃഷ്ടിയോടുകൂടിയോ നിന്നാൽ യുദ്ധത്തിൽ ആയുധംകൊണ്ടു അകാലമൃത്യുവെ പ്രാപിക്കും.

21. യദാ നിദ്രായുക്തോ നിധനഭവനം പാപമിളിത
ശ്ശയാനോ വാ മൃത്യും വ്രജതി രിപുകോപേന മനുജഃ
ശുഭൈർദൃഷ്ടോ യുക്തോ നിജപതിയുതോ വാന്തസമയേ
നരോ ഗംഗാമേത്യ വ്രജതി ഹരിസായൂജ്യപദവീം.

ഏതെങ്കിലും ഒരു ഗ്രഹം നിദ്രാവസ്ഥയിലോ, ശയനാവസ്ഥയിലോ എട്ടിൽ നിന്നാൽ ശത്രുവിന്റെ കോപം ഹേതുവാ

യിട്ടു മരിക്കും. (ശത്രു വധിക്കുമെന്നർത്ഥം.) ശുഭദൃഷ്ടിയോഗങ്ങളും ഉണ്ടെങ്കിലും, അഷ്ടമാധിപനോടു കൂടി നില്ക്കുന്നുവെങ്കിലും, അവൻ മരണകാലത്തു ഗംഗാതീരത്തിൽ ചെന്നു മരിച്ചു വിഷ്ണുസായൂജ്യത്തെ അടയും.

22. യദാപശ്യേല്ലഗ്നം തദനുഭവനനാഥോഷ്ടമപതിർ
മൃതിം ധർമ്മാധീശോ ജനനഭിച തസ്യസ്ഥാനമഥവാ
ഗ്രഹാഭ്യാമാക്രാന്തം നവമഭവനം പാപരഹിതം
വരക്ഷേത്രം പ്രാപ്യ വ്രജതി മനുജോ മോക്ഷപദവീം.

ജനനസമയത്തിൽ ലഗ്നേശൻ, ലഗ്നത്തെയും, അഷ്ടമാധിപൻ അഷ്ടമത്തെയും, നവമാധിപൻ നവമത്തെയും നോക്കുന്നുവെങ്കിലും, അല്ലെങ്കിൽ ഒമ്പതാം ഭാവത്തിൽ 2 ഗ്രഹന്മാരുണ്ടാകുകയും, പാപന്മാർ ഇല്ലാതിരിക്കുകയും ചെയ്താലും പുണ്യക്ഷേത്രത്തിൽചെന്നു കാശീവാസം ചെയ്തു ഒടുവിൽ സായൂജ്യത്തെ പ്രാപിക്കും.



ഏവം സ്ഥാനവശാ,ദവസ്ഥാഫലകഥനം സമാപ്തം.

ഇനി ഗ്രഹങ്ങളുടെ പ്രത്യേകാവസ്ഥാഫലങ്ങളെ പറയുന്നു.

# അദ്ധ്യായം 10.

## സൂര്യന്റെ അവസ്ഥാഫലങ്ങൾ.

1. മന്ദാഗ്നിരോഗീ ബഹുധാ നരാണാം
സ്ഥൂലത്വമംഘ്ര്യോരപി പിത്തകോപഃ
വ്രണം, ഗുദേ ശൂലമുരഃ പ്രദേശേ
യദ്യോഷ്ണഭാനൌ ശയനം പ്രയാതേ.

സൂര്യൻ ശയനാവസ്ഥയെ പ്രാപിച്ചാൽ, അഗ്നിമാന്ദ്യരോഗം, മന്തുകാല്, പിത്തകോപം, മൂലത്തിൽ വ്രണം, ഹൃദയശൂല മുതലായ രോഗങ്ങളെ ഉണ്ടാക്കും.

2. ദരിദ്രതാം, ഭാരവിഹാരശാലീ,
വിവാദവിദ്യാഭിരതോ, നരസ്സ്യാത്
കഠോരചിത്തഃ, ഖലുനഷ്ടവിത്തഃ,
സ്സൂര്യേയദാ ചോപവേശനേസഃ.

സൂര്യൻ ഉപവേശനാവസ്ഥയെ പ്രാപിച്ചാൽ ദരിദ്രനായും ഭാരം ചുമക്കുന്നവനായും, തർക്കിക്കുന്നവനായും, കലഹിക്കുന്നവനായും, ക്രൂരനായും, ദ്രവ്യനാശത്താൽ കെട്ടവനമായിരിക്കും. വിവാദവിദ്യാ=തർക്കശാസ്ത്രം. തർക്കശാസ്ത്രത്തിൽ രസമുള്ളവനായും എന്നുകൂടി അർത്ഥം.

3. നരസ്സദാനന്ദയുതോ, വിവേകീ
പരോപകാരീ, ബലവിത്തയുക്തഃ,
മഹാസുഖീ, രാജസഭാധികാരീ,
ദിവാധിനാഥേ യദിനേത്രപാണൗ.

സൂര്യൻ നേത്രപാണ്യാവസ്ഥയിൽ ഇരുന്നാൽ ജാതകൻ സദാ, ആനന്ദത്തോടുകൂടിയവനും, വിവേകിയും, പരോപകാരിയും, ധനവാനും, സുഖിയും, രാജാവിന്റെ സ്ഥാനം ഹേതുവായിട്ട് ജനങ്ങളാൽ മാനിക്കപ്പെടുന്നവനുമായിരിക്കും.

4. ഉദാരചിത്തഃ, പരിപൂർണ്ണവിത്തഃ,
സഭാസുവക്താ, ബഹുപുണ്യകർത്താ,
മഹാബലീ, സുന്ദരരൂപശാലീ,
പ്രകാശനേ ജന്മനിപത്മിനീശേ.

സൂര്യൻ, പ്രകാശാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ ഔദാര്യമുള്ളവനും, ധനവാനും, സദസ്സുകളിൽ നല്ല വാഗ്മിയും, വലുതായ പുണ്യകർമ്മങ്ങളെ ചെയ്യുന്നവനും, ബലവാനും, സുന്ദരനുമായിരിക്കും.

5. പ്രവാസശാലീകിലദുഃഖമാലീ
സദാലസീശോ,ധനവർജ്ജിതശ്ച
ഭയാതുരഃ കോപപരോ, വിശേഷാ
ദ്ദിവാധിനാഥേ ഗമനേ മനുഷ്യഃ.

സൂൎയ്യൻ ഗമനാവസ്ഥയിൽ ഇരിക്കുമ്പോൾ ജനിച്ച മനുഷ്യൻ ദൂരദേശങ്ങളിൽ വസിക്കുന്നവനായും, അനേക ദുഃഖങ്ങളെ അനുഭവിക്കുന്നവനായും, സദാ അലസാഗ്രഗണ്യനും, നിൎദ്ധനനും, ഭീരുവും, കോപിയുമായിരിക്കും.

6. പരദാരരതോ, ജനതാരഹിതോ
ബഹുധാഗമനോ, ഗമനാഭിരുചിഃ,
കൃപണഃ ഖലതാ, കലഹോമലിനോ,
ദിവസാധിപതൌ മനുജഃ കുമതിഃ,

സൂൎയ്യൻ ആഗമനാവസ്ഥയിൽ ഇരുന്നാൽ, ജാതകൻ പരസ്ത്രീകാമുകനായും, ജനരഞ്ജനയില്ലാത്തവനായും, പല ദിക്കുകളിലേക്കും സഞ്ചാരം ചെയ്വാൻ ആഗ്രഹമുള്ളവനായും,. ലുബ്ധനായും, ദുഷ്ടതയെ ചെയ്വാൻ സാമൎത്ഥ്യമുള്ളവനായും ഭവിക്കും.

7. സഭാഗതേ ഹിതകരഃ പരോപകാരതല്പരഃ
സദാൎത്ഥരത്നപൂരിതോ ദിവാകരേ ഗുണാകരഃ
വസുന്ധരാനവാംബരാലയാന്വിതോ മഹാബലീ
വിചിത്രമിത്രവത്സലഃ കൃപാകലാധരഃ പരഃ.

സൂൎയ്യൻ സഭാപ്രവേശനാവസ്ഥയിൽ ഇരിക്കുമ്പോൾ ജനിച്ചവൻ, പരോപകാരതല്പരനും, ധനം, രത്നം, മുതലായവ സമൃദ്ധിയായുള്ളവനും, ഗുണവാനും, ഭൂസ്വത്തുള്ളവനും, പുതുവസ്ത്രങ്ങളെ ധരിക്കുന്നവനും, നല്ല ഗൃഹമുള്ളവനും, നല്ല ബന്ധുക്കളുടെ വാത്സല്യപാത്രമാവുന്നവനും, ദയാവാനും, കലാവിദ്യകളെ അറിയുന്നവനുമായിരിക്കും

8. ക്ഷോഭിതോ രിപുഗണൈസ്സദാനര
ശ്ചഞ്ചലഃ ഖലമതിഃ കൃശസ്തഥാ,
ധൎമ്മകൎമ്മരഹിതോ മദോദ്ധത
ശ്ചാഗമേ ദിനപതൌ യദാ തദാ.

സൂൎയ്യൻ ആഗമാവസ്ഥയിൽനിന്നാൽ ജാതകൻ, ശത്രുക്കളാൽ ദ്രോഹിക്കപ്പെടുന്നവനായും, തന്നിമിത്തം ചഞ്ചലചിത്ത

നായും, മന്ദമതിയായും, കൃശനായും, ധൎമ്മകൎമ്മരഹിതനായും, മദോന്മത്തനായും ഭവിക്കും.

9. സദാംഗസന്ധിവേദനാ പരാംഗനാധനക്ഷയോ
ബലക്ഷയഃ പദേ പദേ യദാ തദാഹിഭോജനേ,
അസൽപ്രഥാ ശിരോവ്യഥാ തഥാവ്യഥാന്നഭോജനം
ഭവാവസൽകഥാരതിഃ കുമാൎഗ്ഗഗാമിനീമതിഃ.

സൂൎയ്യൻ ഭോജനാവസ്ഥയിൽനിന്നാൽ അംഗങ്ങളുടെ സന്ധികളിൽ വേദനയും, പരസ്ത്രീഗമനവും, ധനക്ഷയവും, ബലക്ഷയവും, ദുൎമ്മാൎഗ്ഗിയായി നടക്കുകയും, ശിരോരോഗവും, വെറുതെ ദുരാഹാരം കഴിക്കയും, ചീത്തവൎത്തമാനത്തിൽ തല്പരതയും, ദുഷ്ടസംസൎഗ്ഗവും മററും ജാതകന്നുണ്ടാവുന്നതാകുന്നു.



10. വിജ്ഞമണ്ഡലൈകസന്മാനിതഃ പണ്ഡിതഃ
കാവ്യവിദ്യാനവദ്യാപ്രലാപോപചിതഃ
രാജപൂജ്യോ ധരാമണ്ഡലേ സൎവ്വദാ
നൃത്യലിപ്സാഗതേ ഭാസ്വതീനായകേ.

സൂൎയ്യൻ നൃത്യലിപ്സാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ വിദ്വാന്മാരാൽ സദാ ബഹുമാനിക്കപ്പെടുന്ന ഒരു പണ്ഡിതനായും, നല്ല കവിയും, വാചാലനും രാജാക്കന്മാരാൽ പൂജിക്കപ്പെടുന്നവനുമായിത്തീരുന്നതാകുന്നു.

11. സൎവ്വദാനന്ദയുക്തോ ജനോ ജ്ഞാനവാൻ
യജ്ഞകൎത്താ ധരാധീശസന്മാനിതഃ
ശത്രുബന്ധാവതാതീവ പഞ്ചാനനഃ
കാവ്യവിദ്യാപ്രലാപീ മുദാ കൌതുകീ.

സൂൎയ്യൻ കൌതുകാവസ്ഥയിൽ നിന്നാൽ ജാതകൻ എല്ലായ്പോഴും പ്രസന്നവദനനായും, വലിയ ജ്ഞാനിയായും, യാഗാദികൎമ്മങ്ങളെ ചെയ്യുന്നവനായും, സദാ രാജധാനിയിൽ വസിക്കുന്നവനായും, ശത്രുഗജങ്ങളെ സംഹരിക്കുന്ന ഒരു സിംഹമായും, കാൎയ്യകൎത്താവായും, ഭവിക്കുന്നതാകുന്നു.

12. നിദ്രാഭരാരക്തനിഭേ ഭവേതാം
നിദ്രാഗതേ ലോചനപത്മയുഗ്മേ
രവൌ, വിദേശേ വസതിർജ്ജനന്യ
കളത്രഹാനിഃ, കലിതാർത്ഥനാശഃ

സൂര്യൻ നിദ്രാവസ്ഥയിൽ നിന്നാൽ, ഉറക്കംകൊണ്ടടഞ്ഞ കണ്ണുകളോടുകൂടിയവനും, തന്നിമിത്തം ചുവന്ന കണ്ണുകളോടുകൂടിയവനും വിദേശവാസത്തോടുകൂടിയവനും ഭാര്യാനാശവും, ധനനാശവും ഉണ്ടാവാനിടയുള്ളവനുമായിത്തീരും.

അനന്തരം ചന്ദ്രന്റെ അവസ്ഥാഫലങ്ങളെ പറയുന്നു.

1. ജനുഃകാലേ ക്ഷപാനാഥേ
ശയനം ചേദുപാഗതേ
മാനീ ശീതപ്രധാനീ ച
കാമീ വിത്തവിനാശകഃ

ജനനസമയത്ത് ചന്ദ്രൻ ശയനാവസ്ഥയിൽ നിന്നാൽ ജാതകൻ മാനിയായും, ശീതകാലത്തിലും, ശീതളരാജ്യങ്ങളിലും, ശീതളപദാർത്ഥങ്ങളിലും, അഭിരുചിയുള്ളവനായും, കാമിയായും, ധനത്തെ നശിപ്പിക്കുന്നവനായും, ഭവിക്കും.

2. രോഗാർത്തിതോ മന്ദമതിർവിശേഷാൽ
വിത്തേന ഹീനോ മനുജഃ കഠോരഃ
അപായകാരീ പരവിത്തഹാരീ
ക്ഷപാകരേ ഹ്യുപവേശനസ്ഥേ.

ചന്ദ്രൻ ഉപവേശനാവസ്ഥയിൽ നിന്നാൽ ജാതകൻ രോഗിയായും, അല്പബുദ്ധിയായും, ദരിദ്രനായും, ക്രൂരനായും, അപായത്തെ ചെയ്യുന്നവനായും, പരസ്വത്തിനെ പിടിച്ചുപറിക്കുന്നവനായും ഭവിക്കും.

3. നേത്രപാണൌ ക്ഷപാനാഥേ
മഹാരോഗീ നരോ ഭവേൽ
അനല്പജല്പകോ ധൂർത്തഃ
കുകർമ്മനിരതസ്സദാ

ചന്ദ്രൻ നേത്രപാണി അവസ്ഥയിൽ ഇരുന്നാൽ മഹാരോഗിയായും, അൎത്ഥമില്ലാതെ അധികം സംസാരിക്കുന്നവനായും, ധൂൎത്തനായും, കുത്സിതകൎമ്മങ്ങളെ ചെയ്യുന്നവനായും ഭവിക്കും.

4. യദാരാകാനാഥേഗതവതിവികാശംപ്രജനനേ
വികാശംസംസാരേ വിമലഗുണരാശേരവനിപാൽ
നവാശാലാമാലാ കരിതുരഗലക്ഷ്മ്യാ പരിവൃതാ
വിഭൂഷായോഷാഭിസ്സുഖമനുദിനം തീൎത്ഥഗമനം.

ചന്ദ്രൻ പ്രകാശാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചുവന്ന ഈ ലോകത്തിലുള്ള സകല ഗുണങ്ങളും (സൎവ്വ സംസാരസുഖങ്ങളും) അനുഭവഗോചരമായി ഭവിക്കും. രാജാവിങ്കൽനിന്നും പുതിയ ഭവനവും, രത്നമാലാദി ഭൂഷണങ്ങളും, കരിതുരഗാദി വാഹനങ്ങളും സിദ്ധിക്കും. അനുകൂലകളായ ഭാൎയ്യമാരോടുകൂടി ഗൃഹസ്ഥസുഖത്തെ അനുഭവിക്കുകയും ഒടുവിൽ തീൎത്ഥഗമനത്തെ ചെയ്യുകയും ചെയ്യും.

5. സിതേതരേ പക്ഷഗതോ നിശാകരേ
വിശേഷതഃ ക്രൂരതരോന്ധഭാവേൽ
സദാക്ഷിരോഗൈഃ പരിപീഡ്യമാനോ
വലക്ഷപക്ഷേ ഗമനേ ഭയാതുരഃ.

മേൽപറഞ്ഞ അവസ്ഥകളിലും, ഗമനാവസ്ഥയിലും ചന്ദ്രൻ കൃഷ്ണപക്ഷത്തിലായിരുന്നാൽ ഗുണമല്ല. ഗമനാവസ്ഥയിൽ കൃഷ്ണപക്ഷചന്ദ്രൻ നിന്നാൽ ജാതകൻ ക്രൂരനായും, നേത്രരോഗിയായും, ഭവിക്കും. ശുക്ലപക്ഷത്തിൽ ഗമനാവസ്ഥയിൽ ഭയാതുരനായി ഭവിക്കും.

6. വിധവാഗമനേ മാനീ
പാദരോഗീ നരോ ഭവേൽ
ഇഷ്ട പാപരതോ ദീനോ
മതിമതാഹഃ വിവൎജ്ജിതഃ.

ചന്ദ്രൻ ആഗമനാവസ്ഥയിൽ നിന്നാൽ ജാതകൻ ഗൎവ്വിയായും പാദരോഗിയായും സ്വകാൎയ്യം (ആത്മം അറിയാതെ) പാപം ചെയ്യുന്നവനായും, ദീനനായും, മനഃസന്തോഷം ഒട്ടും ഇല്ലാത്തവനായും ഭവിക്കും.

വിധൌ + ആഗമനേ = വിധാവാഗമനേ.

7. സകലജനവദാന്യോ രാജരാജേന്ദ്രമാന്യോ
രതിപതിസമകാന്തിസ്സാന്ത്വികൃൽ കാമിനീനാം
സപദി സദസി യാതേ ചാരുബിംബേ ശശാങ്കേ
ഭവതി പരമരീതി പ്രീതിവിജ്ഞോ ഗുണജ്ഞഃ.

ചന്ദ്രൻ സഭാപ്രവേശാവസ്ഥയിൽ നിന്നാൽ ജാതകൻ സകലജനങ്ങളിലുംവെച്ചു ഉദാരനും, ഉപകാരിയും, ചക്രവൎത്തി മഹാരാജാവിനാൽ മാനിക്കപ്പെട്ടവനും, മന്മഥനെപ്പോലെ സുന്ദരനും, കാമം അധികമുള്ള സ്ത്രീകൾക്ക മനസ്താപത്തെ തീൎത്തുകൊടുക്കുന്നവനും, സമ്പന്നനും, സ്നേഹശീലത്തോടുകൂടിയവനും, ഗുണവാനും ആയിരിക്കും. ചന്ദ്രൻ പരിപൂൎണ്ണനായിരുന്നാൽ ഈ ഫലങ്ങൾ മുഴുവനും അനുഭവിക്കും. ക്ഷീണിച്ചിട്ടതാളം ഫലവും കുറയും.

8. വിധാവാഗമനേ മൎത്ത്യോ
വാചാലോ ധൎമ്മപൂരിതഃ
കൃഷ്ണപക്ഷേ ചിരായുസ്സ്യാ
ദ്രോഗീ ദുഷ്ടതരോ നരഃ

ചന്ദ്രൻ ആഗമനാവസ്ഥയിൽ നിന്നാൽ മനുഷ്യൻ വാചാലനായും, ധൎമ്മലോപം ലേശംപോലും ഇല്ലാത്തവനായും ഭവിക്കും. കൃഷ്ണപക്ഷചന്ദ്രനാണെങ്കിൽ ദീൎഘായുസ്സിനും യോഗമുണ്ടാവും. സദാ രോഗിയും ദുഷ്ടനായിരിക്കും.

9. ഭോജനേ ജനുഷി പൂൎണ്ണചന്ദ്രമാ
മാന യാന ജനതാസുഖം ഗുണാം
ആതനോതി വനിതാ സുതാ സുഖം
സൎവ്വമേവ ന ദിശേതരേ ധ്രുവം.

പൂർണ്ണചന്ദ്രൻ ഭോജനാവസ്ഥയിൽ നിന്നാൽ ജാതകന് ബഹുമാനവും, വാഹനസുഖവും, ജനപ്രീതിയും, ഭാര്യാസുഖവും, പുത്രിമാരെക്കൊണ്ടുള്ള സുഖവും മററും ഉണ്ടാവും. കൃഷ്ണപക്ഷത്തിലായാൽ ഈ ശുഭഫലങ്ങൾ ഒന്നും ഫലിക്കുന്നതുമല്ല.

10. നൃത്യലിപ്സാഗതേ ചന്ദ്രേ
സബലേ ബലവാൻനരഃ
ഗീതജ്ഞോഹി രസജ്ഞശ്ച
കൃഷ്ണേ പാപകരോ ഭവേൽ.

പക്ഷബലമുള്ള ചന്ദ്രൻ നൃത്യലിപ്സാവസ്ഥയിൽ നിന്നാൽ പുരുഷൻ ബലവാനും, സംഗീതത്തിൽ മിടുക്കനും, രസികനും ആയിരിക്കും. കൃഷ്ണപക്ഷത്തിലായാൽ പാപിയായിഭവിക്കും.

11. കൌതുകഭാവനം ഗതവതി ചന്ദ്രേ
ഭവതിനൃപതഃ, വാ, ധനപതഃ
കാമകലാസു സദാ കുശലതഃ
വാരവധൂരതിരമണ പടുതഃ.

ചന്ദ്രൻ കൌതുകാവസ്ഥയിലാകുമ്പോൾ ജാതകൻ രാജാവോ, ധനവാനോ ആവും, വാത്സ്യായനാദി കാമശാസ്ത്രങ്ങളെ അനുസരിച്ചുള്ള രതികലകളിൽ നിപുണനായിരിക്കും. വേശ്യാസ്ത്രീകളെ അവരുടെ ഇഷ്ടംപോലെ രമിപ്പാൻ സമർത്ഥനായിരിക്കും.

12. നിദ്രാഗതം ജന്മനിമാനവാനാം
കലാധരേ ജീവയുതേ മഹത്വം
യദാഗുണൊസ്സഞ്ചിത വിത്തനാശ
സ്ത്രിയാലയേ രൌതിവിചിത്രമുച്ചൈഃ.

പൂർണ്ണചന്ദ്രൻ നിദ്രാവസ്ഥയിൽ നില്ക്കുമ്പോൾ വ്യാഴത്തോടു കൂടിയിരിക്കുന്നുവെങ്കിൽ ജാതകൻ മഹത്വത്തെ പ്രാപിക്കും. കൃഷ്ണപക്ഷത്തിലായാൽ ഗുണങ്ങളില്ല. പൂർവ്വികന്മാർ സമ്പാദിച്ചു

വെച്ചിട്ടുള്ള മുതൽ മുഴുവനും നശിക്കും. അതിന്നശേഷം ശിവക്ഷേത്രങ്ങളിലും മററും ചെന്നു ഉച്ചത്തിൽ കരഞ്ഞു നിലവിളിച്ചു നടക്കും. ദാരിദ്ര്യദുഃഖിതനായി കാലം കഴിക്കുമെന്നൎത്ഥം

ഇനി കുജന്റെ പ്രത്യേകാവസ്ഥ
കളെപറയുന്നു.

1. ശയനേ വസുധാപുത്രേ
ജന്മലഗ്നേ ജനോഭവേൽ
ബഹുനാകണ്ഡു സംയുക്തോ
ദദ്രുണാചവിശേഷതഃ.

കുജൻശയനാവസ്ഥയിൽ ഇരുന്നാൽ ജാതകന്റെ ശരീരം മുഴുവനും ചൊറിയും, ചിരങ്ങും, ദദ്രു എന്ന കുഷ്ഠഭേദവും സദാ ഉണ്ടായിരിക്കും.



2. ബലീസദാ പാപരതോതിധൃഷ്ട്യാ
ഹ്യസത്യവാദീ നിതരാംപ്രഗല്ഭഃ
ധനേനപൂൎണ്ണോ നിജധൎമ്മഹീനോ
ധരാസുതേസ്യാദുപവേശനസ്ഥേ.

കുജൻ ഉപവേശനാവസ്ഥയിൽ നിന്നാൽ ജാതകൻ പാപകൎമ്മങ്ങളിൽ പ്രിയമുള്ളവനായും, കളവു പറയുന്നവനായും, വിനയമില്ലാത്തവനായും, ധനവാനായും സ്വധൎമ്മത്തെ അനുഷ്ഠിക്കാത്തവനായും ഭവിക്കും.

3. യദാഭൂമിസുതേ ലഗ്നേ
നേത്രപാണി മുപാഗതേ
ദരിദ്രതാ സദാപുംസാ
മന്യത്ര നഗരേശതാ.

കുജൻ നേത്രപാണി അവസ്ഥയിൽ ലഗ്നത്തിൽനിന്നാൽ സദാ ദാരിദ്ര്യഫലം മററു ഭാഗങ്ങളിൽനിന്നാൽ നഗരാധിപത്യം കിട്ടും.

4. പ്രകാശോഗ്രണീസ്യാപി വാസപ്രവാസേ
ധരാധീശഭർത്തുസ്സദാ മാനവൃദ്ധിഃ.
സുതേഽത്രപ്രസൂതം പുത്രകാന്താവിയോഗോ
യുതേ രാഹുണാരോഹണാ വാ നിപാതഃ

കുജൻ പ്രകാശാവസ്ഥയിൽ നിന്നാൽ ജാതകൻ സദാ പരദേശവാസിയായിരിക്കും. രാജാവിനാൽ സദാ മാനിക്കപ്പെടും. 5-ാം ഭാവത്തിൽ നിന്നാൽ ഭാര്യാപുത്രവിയോഗം ഉണ്ടാവും. രാഹുവിനോട്ടുകൂടി നിന്നാൽ വൃക്ഷത്തിൽനിന്നോ മറ്റോ വീഴ്ച (പതനം) സംഭവിക്കും.

5. ഗമനേഗമനം കൃതതേന്ദ്രിതാം
വ്രണജാമയം വനിതാകലഹം
ബഹുളദ്രുകകണ്ഡൂരിയംബഹുധാ
വസുധാതനയോ വസുഹാനിമതഃ

കുജൻ ഗമനാവസ്ഥയിലാണെങ്കിൽ ജാതകൻ നിത്യസഞ്ചാരിയായും, ശരീരത്തിൽ വ്രണാമയം, സ്ത്രീകളായിട്ടു കലഹം, കണ്ഡു, ചൊറി മുതലായ ത്വഗ്ദോഷങ്ങളെകൊണ്ടുള്ള ഉപദ്രവം, ശത്രുക്കളെകൊണ്ടു ധനനാശം, ഇതുകൾ സംഭവിക്കും.

6. ആഗമനേ ഗുണശാലീനാം
മണിമാലികരാള കരപാലി
ഗജഗന്താ രിപുഹന്താ
പരിജനസന്താപഹാരകോ ഭൗമേ.

കുജൻ ആഗമനാവസ്ഥയിൽ നിന്നാൽ ജാതകൻ ഗുണവാന്മാരുടെ ഭൂഷണമായിരിക്കും. അധിക തീക്ഷ്ണമായ വാളിനെ പ്രയോഗിക്കുവാൻ തക്കധീരനായിരിക്കും. ആനപ്പടയിൽ മുഖ്യനായിരിക്കും. സ്വജനങ്ങളുടെ സങ്കടത്തെ തീർത്തു രക്ഷിക്കുന്നവനുമായിരിക്കും; ശത്രുക്കളെ നശിപ്പിക്കുന്നവനുമായിരിക്കും.

7. തുംഗേയുദ്ധകലാ കലാപകുശലോധർമ്മപ്രജാവിത്തപഃ
കോണേഭൂമിസുതേ സഭാമുപഗതേ വിദ്യാവിഹീനഃപുമാൻ
അന്ത്യേപുത്രകളത്ര മിത്ര രഹിതഃ പ്രോക്തേതരസ്ഥാനഗേ
വശ്യം രാജസഭാ ബുധാ ബഹുധനീ മാനീച ദാനീജനഃ

കുജൻ സഭാ പ്രവേശനാവസ്ഥയിൽ തന്റെ ഉച്ചരാശിയിൽ നിന്നാൽ യുദ്ധകാര്യങ്ങളിൽ നിപുണനും, നല്ല ഗുണൈശ്വര്യവാനും, ധർമ്മാനുഷ്ഠാനത്തിൽ നല്ല പ്രസിദ്ധനും, ധനവാനും; ആയിരിക്കും. ഒമ്പതിലും, അഞ്ചിലും നിന്നാൽ വിദ്യാഭ്യാസം ലേശംപോലുമില്ലാത്ത മൂർഖനാകും. 12-ാം ഭാവത്തിൽ നിന്നാൽ ഭാര്യയും മക്കളും, ബന്ധുക്കളുമില്ലാത്തവനായിരിക്കും. മേൽപറഞ്ഞ സ്ഥാനങ്ങളെ വിട്ട് മററു സ്ഥാനങ്ങളിൽ സഭാവസ്ഥയിൽ നിന്നാൽ രാജമന്ത്രിയായിരിക്കും. മാനിയും, ധനവാനും, ദാതാവുമായിത്തീരും.

8. ആഗമേ ഭവതി ഭൂമിജേ ജനോ
ധർമ്മകർമ്മ രഹിതോ ഗദാതുരഃ
കർണ്ണമൂലജഗുദശൂലരോഗവാ
നേകകാതരമതിഃ കുസംഗമീ.

കുജൻ ആഗമനാവസ്ഥയിലായാൽ ജാതകൻ ധർമ്മാനുഷ്ഠാനമൊന്നുമില്ലാത്തവനും, രോഗിയും, ചെവിയുടെ കീഴിലായി ശൂലരോഗമുള്ളവനും, ഭീരുവും, കുത്സിതന്മാരുടെ സംസർഗ്ഗത്തോടു കൂടിയവനുമായി ഭവിക്കും.

9. ഭോജനേ മിഷ്ടഭോജീച
ജനനേ സബലേ കുജേ
നീചകർമ്മകരോനിത്യം
മനുജോ മാനവർജ്ജിതഃ

ബലവാനായ കുജൻ ഭോജനാവസ്ഥയെ പ്രാപിച്ചാൽ സദാമിഷ്ടഭോജനവും, നികൃഷ്ടകർമ്മവും, മാനഹാനിയും, ഫലമാകുന്നു.

10. നൃത്യലിപ്സാഗതേ ഭൂസുതേ ജന്മിനാ
മിന്ദിരാരാശി രായാതി ഭൂമേഃ പതേഃ
സ്വർണ്ണരത്ന പ്രവാളൈസ്സദാ മണ്ഡിതാ
വാസശാലാ വിശാലാ നരാണാം ഭവേൽ.

കുജൻ നൃത്യലിപ്സാവസ്ഥയിൽ നിന്നാൽ രാജാവിങ്കൽ നിന്നു വലിയ ദ്രവ്യലാഭമുണ്ടാവും; സ്വർണ്ണം, രത്നം, പവിഴം, ഇവകൾ സമൃദ്ധിയായി വീട്ടിൽ ഉണ്ടായിരിക്കും; വിശാലമായ ഭവനമുണ്ടായിരിക്കയും ചെയ്യും.

11. കൌതുകീ ഭവതി കൌതുകേ കുജേ
മിത്രപുത്ര പരിപൂരിതോ ജനഃ
ഉച്ചഗേ, നൃപതിഗേഹപണ്ഡിതോ
മണ്ഡിതോ ബുധവരൈർഗ്ഗുണാകരൈഃ

കുജൻ കൌതുകാവസ്ഥയെ പ്രാപിച്ചാൽ വിനോദവിഷയങ്ങളിൽ ആസക്തിയുള്ളവനായും, ബന്ധുപുത്രാദികളുടെ സ്നേഹത്തിന് പാത്രമാവുന്നവനായും ഭവിക്കും. കുജൻ ഉച്ചസ്ഥനായി ഈ അവസ്ഥയിലിരിക്കുമ്പോൾ ജനിച്ചാൽ രാജസഭാ പണ്ഡിതനായി ഭവിക്കും.

12. നിദ്രാവസ്ഥാഗതേ ഭൌമേ
ക്രോധീ ധീധനവർജ്ജിതഃ
ധൂർത്താധർമ്മ പരിഭ്രഷ്ടോ
മനുഷ്യോ ഗദപീഡിതഃ

കുജൻ നിദ്രാവസ്ഥയിൽ നിന്നാൽ കോപിയും, ബുദ്ധിയില്ലാത്തവനും, ദരിദ്രനും, വിടനും, ധർമ്മാനുഷ്ഠാനമില്ലാത്തവനും, രോഗിയുമായി ഭവിക്കും.

ഇനിമേൽ ബുധന്റെ പ്രത്യേകാവസ്ഥകളെ പറയുന്നു.

1. ക്ഷുധാത്തുരോ ഭവേല്ലഗ്നേ
ഖഞ്ജോ ഗുഞ്ജാനിഭേക്ഷണഃ
ജന്മഭേ ലമ്പടോ ധൂർത്തോ
മനുജ ശ്ശയനേ ബുധഃ.

ബുധൻ ശയനാവസ്ഥയിൽ ലഗ്നത്തിൽ നിന്നാൽ സദാ വിശപ്പുള്ളവനും, മുടവനും, കുന്നിക്കുരുപോലെ കണ്ണുകളുള്ളവനും ആയിരിക്കും. ജന്മലഗ്നത്തിൽ നിന്നാൽ വിടനും, സ്ത്രീജിതനും ആയിരിക്കും. കണ്ണിന്റെ വെളുത്ത മിഴി ചുകന്നുകൊണ്ടിരിക്കുമ്പോൾ കറുത്ത മിഴിയും കൂടിയാൽ കുന്നിക്കുരുപോലെയാകും.

2. ശശാങ്കപുത്രേ ജനനാംഗഗേഹേ
സ്യാദുപവേശേ ഗുണരാശിപൂർണ്ണഃ
പാപേക്ഷിതേ പാപയുതേ ദരിദ്രോ
ഹിതോച്ചഭേ വിത്തസുധീ മനുഷ്യഃ

ബുധൻ ഉപവേശനാവസ്ഥയിൽ ലഗ്നത്തിൽ നിന്നാൽ സമസ്തഗുണ സമ്പൂർണ്ണനായിരിക്കും. പാപയോഗദൃഷ്ടിയോടു കൂടി നിന്നാൽ ദരിദ്രനായിരിക്കും. ബന്ധുക്ഷേത്രത്തിലോ, ഉച്ചത്തിലോ, സ്വക്ഷേത്രത്തിലോ നിന്നാൽ ധനവാനായിരിക്കും.

3. വിദ്യാവിവേകരഹിതോ രതിതോഷഹീനോ
മാനീജനോ ഭവതി ചന്ദ്രസുതേക്ഷിപാണൌ
പുത്രാർത്ഥ സുതകളത്രസുഖേന ഹീനഃ
കന്യാപ്രജോ നൃപതിഗേഹബുധോ വരാത്മഃ

ബുധൻനേത്രപാണ്യാവസ്ഥയിൽ നിന്നാൽ വിദ്യയില്ലാത്തവനും, വിവേകമില്ലാത്തവനും, സന്തോഷമില്ലാത്തവനും, ഗർവ്വിയും, ആവും. 5-ാംഭാവത്തിൽ നിന്നാൽ ഭാര്യാപുത്രസുഖം ഉ

ണ്ടാവുന്നതല്ല, പുത്രിമാരുണ്ടാകും. രാജസദസ്സിൽ പണ്ഡിതനായിരിക്കും. വളരെ ശ്രുതിയുള്ള മഹാ പുരുഷനായിത്തീരും.

4. ദാതാദയാലുഃ ഖലു പുണ്യകർത്താ
വികാസനേ ചന്ദ്രസുതേ മനുഷ്യഃ
അനേകവിദ്യാർണ്ണവ പാരഗന്താ
വിവേക പൂർണ്ണഃ ഖലഗർവ്വഹന്താ

ബുധൻ പ്രകാശവാനായിരുന്നാൽ ജാതകൻ ദാതാവും, ദയാലുവും, പുണ്യകർമ്മങ്ങളെ ചെയ്യുന്നവനും, നാനാവിദ്യകളുടേയും കര കണ്ടവനും; വിവേകത്തോടു കൂടിയവനും, ഖലന്മാരുടെ ഗർവ്വത്തെ കളയുന്നവനുമായിരിക്കും.

5. ഗമനാ ഗമനേ ഭവതോ ഗമനേ
ബുദ്ധ്യാ വസുധാ വസുധാധിപതഃ
ഭോഗശ്ച വിചിത്രമലം രമയാ
വിദിതാശ്ചജനാഃ സമയേ നിതരാം.

ബുധൻ ഗമനാ ഗമനാവസ്ഥകളിൽ നിന്നാൽ സഞ്ചാരശീലനായും, രാജാവിങ്കൽ നിന്നാർജ്ജിക്കപ്പെട്ട ധനത്തോടുകൂടിയവനും അവന്റെ ഗൃഹം മഹാലക്ഷ്മിയുടെ വിലാസഗൃഹവുമായിരിക്കും. ബുധന്റെ ഗമനാ ഗമനാവസ്ഥകളിൽ സർവ്വത്ര ഗുണങ്ങളുളാകുന്നു.

6. സപദി വിദിജനാനാ മുച്ചഭേജന്മകാലേ
സദസി ധനസമൃദ്ധി സ്സർവ്വദാ പുണ്യവൃദ്ധിഃ
ധനപതി സമതാവാ ഭൂപതാ മന്ത്രിതാവാ
ഹരിഹര പദഭക്തിസ്സാത്വികീ, മുക്തിരവാ.

ബുധൻ സദാ പ്രവേശനസമയത്തിൽ തന്റെ ഉച്ചരാശിയിലിരുന്നാൽ ധനസമൃദ്ധിയും, പുണ്യവൃദ്ധിയും, കുബേരനെപ്പോലെ ഐശ്വര്യമോ, രാജത്വമോ, മന്ത്രിത്വമോ ഇവയിൽ ഒന്നും വിഷ്ണുഭക്തിയും, ശിവഭക്തിയും, സത്വഗുണവും ഫലങ്ങളാകുന്നു.

7. ആഗമെ ജനുഷിജന്മിനാംയദാ
ചന്ദ്രജെ ഭവതിഹീനസേവയാ
അൎത്ഥസിദ്ധിരപി പുത്രയുഗ്മതാ
ബാലികാഭവതി മാനദായികാ.

ബുധൻ ആഗമാവസ്ഥയിലാണെങ്കിൽ ജാതകൻ നീചസേവകൊണ്ടു അൎത്ഥത്തെ സമ്പാദിക്കും. രണ്ടു സന്താനങ്ങൾ ഉണ്ടായിരിക്കും. അതിൽ ഒന്നു പുത്രിയും അവൾ ജാതകന് വലിയ മാനത്തെ നേടുന്നവളും സൎവ്വ ലക്ഷണസമ്പന്നയു മായിരിക്കും.

8. ഭോജനേ ചന്ദ്രജേ ജന്മകാലേയദാ.
ജന്മിനാ മൎത്ഥഹാനിസ്സദാ വാദതഃ
രാജഭീത്യാ കൃശത്വം, ചലത്വം, മതേ
രംഗസംഗേ ന ജായാ ന മായാസുഖം.

ബുധൻ ഭോജനാവസ്ഥയിൽ ആയാൽ വ്യവഹാരം നിമിത്തമുള്ള ദ്രവ്യനാശവും, രാജഭയം നിമിത്തമുള്ള ദേഹത്തിന് മെലിച്ചലും, ബുദ്ധിക്ക് സ്ഥിരമില്ലായ്മയും, ഭാൎയ്യസുഖമോ മററു ലൌകികസുഖമോ ഒട്ടും ഇല്ലായ്കയും ഫലം.

9. നൃത്യലിപ്സാഗതേ ചന്ദ്രജേ മാനവാ
മാനയാന പ്രവാളവ്രജൈസ്സംയുതഃ
മിത്രപുത്രപ്രതാപൈസ്സഭാപണ്ഡിതഃ
പാപഖേചാരവാമാരതേൎല്ലമ്പടഃ

ബുധൻ നൃത്യ ലിപ്സാവസ്ഥയിൽ നിന്നാൽ മാനം, വാഹനം, രത്നം, ഇവകളോടു കൂടിയവനായിരിക്കും. ബന്ധുപുത്രന്മാരോടും, പ്രതാപത്തോടും കൂടിയവനും രാജസദസ്സിൽ പണ്ഡിതനുമായിരിക്കും. പാപരാശിയിലാണ് നില്ക്കുന്നതെങ്കിൽ വേശ്യാ സ്ത്രീ ലമ്പടനായിരിക്കും.

10. കൌതുകേ ചന്ദ്രജേ ജന്മകാലേനൃണാ
മംഗഭേഗീതവിദ്യാനവിദ്യാ ഭവേൽ
സപ്തമേ ദൈന്യഭേ വാരവധ്വാരതിഃ
പുണ്യഭേപുണ്യയുക്താ ജനിസ്സൽഗതിഃ

ബുധൻ കൌതുകാവസ്ഥയിൽ ലഗ്നത്തിൽ നിന്നാൽ ജാതകൻ പ്രസിദ്ധഗായകനാകും. ഏഴിലോ എട്ടിലോ നിന്നാൽ വേശ്യാ ലമ്പടനായിത്തീരും. ഒമ്പതാം ഭാവത്തിൽ നിന്നാൽ സൽഗതി കിട്ടും.

11. നിദ്രാശ്രിതേ ചന്ദ്രസുതേന മുദ്രാ
സുഖംസദാ വ്യാധിസമാധിയോഗഃ
സഹോദര വൈകല്യമനല്പതാപോ
നിജജനവാദോ ധന മാന നാശഃ

ബുധൻ നിദ്രാവസ്ഥയിൽ നിന്നാൽ മുദ്രാസുഖവും. (അധികാരവലിപ്പം നാണ്യസിദ്ധി) വ്യാധികൊണ്ടുള്ള ആധിയും, ഭ്രാതാക്കന്മാരെക്കുറിച്ചുള്ള അധികമായ സന്താപവും, സ്വജനങ്ങളായിട്ടുള്ള വ്യവഹാരം നിമിത്തം, മാനനഷ്ടവും, ധനനാശവും ഫലം. മുദ്രാസുഖം രാജമുദ്രനിമിത്തം ഉണ്ടാകുന്ന അധികാരം കൊണ്ടുള്ള സുഖം. മുദ്രിതലോഹം=നാണ്യം=ധനസുഖം.

ഇനി വ്യാഴത്തിന്റെ അവസ്ഥാഫലങ്ങളെ പറയുന്നു.

1. വചസാമധിപേ തു ജനഃ സമയേ
ശയനേ ബലവാനപി ഹീനരവഃ
അതിഗൌരതനുഃ ഖലുദീർഘഹനു
സ്തരാമരിഭീതിയുതോ മനുജഃ.

വ്യാഴം ശയനാവസ്ഥയെ പ്രാപിച്ചാൽ ജാതകൻ ബലവാനും, മെല്ലെ സംസാരിക്കുന്നവനും, ശരീരത്തിന് ഗൌരവർണ്ണമുള്ളവനും, നീണ്ട താടിയെല്ലുള്ളവനും, ശത്രുക്കളെ അധികമായി ഭയപ്പെടുന്നവനുമായി ഭവിക്കും.

2. ഉപവേശം ഗതവതിയദി ജീവേ
വാചാലോ ബഹു ഗർവ്വപരീതഃ
ക്ഷോണീപതി രിപുജനപരിതപ്തഃ
പദജംഘാകരവ്രണയുക്തഃ.

വ്യാഴം ഉപവേശനാവസ്ഥയിൽ ആയാൽ ജാതകൻ വാചാലനും, ബഹു ഗർവ്വിയും, രാജാവോ, രാജതുല്യനോ ആയും, ശത്രുക്കളാൽ ഉപദ്രവിക്കപ്പെട്ടവനായും, കാലിലും കയ്യിലും, വ്രണങ്ങളോടു കൂടിയവനായും ഭവിക്കും.

3. നേത്രപാണൌഗതേ ദേവരാജാർച്ചിതേ
രോഗയുക്തോവരോത്ഥശ്രീയാശോഭിതഃ
നീതിനൃത്യപ്രിയഃ കാമുകസ്സർവ്വദാ
ഗൌരവർണ്ണാവിവർണ്ണാത്മജപ്രീതിയുക്.

വ്യാഴം നേത്രപാണി അവസ്ഥയിൽ ഇരുന്നാൽ രോഗിയും, ധനിയും, തേജസ്സില്ലാത്തവനും, ഗീതനൃത്തങ്ങളിൽ പ്രിയമുള്ളവനും, കാമിയും, ഗൌരവർണ്ണനും, ജാതികെട്ടവനിൽ പ്രീതിയുള്ളവനുമായിരിക്കും. ഗൌരവർണ്ണം എന്നാൽ സ്വർണ്ണവർണ്ണമാകുന്നു.

4. ഗുണാനാമാനന്ദം,വിമലസുഖകന്ദം വിതനുതേ
സഭാതേജഃപുഞ്ജം വ്രജപതിനികുഞ്ജം പ്രതിഗമം
പ്രകാശംചേദ്ഗച്ഛേദ്ഗുരുപഗതോവാസവഗുരുഃ
ഗുരുത്വംലോകാനാം ധനപതിസമത്വംതനുഭൃതാം

വ്യാഴം പ്രകാശവസ്ഥയിലാണെങ്കിൽ സർവ്വഗുണങ്ങളെകൊണ്ടും ആനന്ദവും, സുഖാധിക്യവും, തേജസ്സും ശ്രീകൃഷ്ണനെപ്പോലെ, ഉപവനവിഹാരവും, എല്ലാ ജനങ്ങളിൽവെച്ചു ശ്രേഷ്ഠതയും, കുബേരനെപ്പോലെ ധനവാനുമാകും.

5. സാഹസീ ഭവതിമാനവസ്സദാ
മിത്രപുത്രസുഖ പൂരിതോമുദാ
പണ്ഡിതോ വിവിധവിത്തമണ്ഡിതോ
വേദവിദ്യദിഗുരൌഗമംഗതേ

വ്യാഴം ഗമനാവസ്ഥയിലാണെങ്കിൽ ജാതകൻ വിഷമകാര്യങ്ങളെ സാധിക്കുന്നവനായും, ബന്ധുപുത്രകളത്രാദികളെ

കൊണ്ടുള്ള സുഖത്തെ അനുഭവിക്കുന്നവനും, പണ്ഡിതനും, ധനവാനും വേദത്തെ നല്ലവണ്ണം പഠിച്ചവനുമായിരിക്കും.

6. ആഗമനേ ജനതാ വരജായാ,
യസ്യ ജനുഃസമയേ ഹരിമായാ,
മുഞ്ചതിനാലമിഹാലയമദ്ധാ,
ദേവഗുരൌ പരിതഃപരിബദ്ധാ.

വ്യാഴം ആഗമനാവസ്ഥയിലാണെങ്കിൽ ജനരഞ്ജനതാ, നല്ലഭാൎയ്യാ, ഇതുകൾ ഉണ്ടാവും. മഹാലക്ഷ്മി അവന്റെ ഭവനത്തെ ഒരിക്കലും വിടുന്നതല്ല. അവന്റെ ഭവനത്തിൽ ബന്ധനസ്ഥയോ എന്നു തോന്നും. ഹരിമായാ=മഹാലക്ഷ്മി

7. സുരഗുരുസമവക്താ മുക്താഫലാഢ്യഃ
സദസി സപതിപൂൎണ്ണോ വിത്തമാണിക്യയാനൈഃ
ഗജതുരഗരഥാഢ്യോ ദേവതാധീശപൂജ്യോ
ജനുഷി വിവിധവിദ്യാഗൎവ്വിതോ മാനവസ്സ്യാൽ.



വ്യാഴം സഭാപ്രവേശനാവസ്ഥയിൽ നിന്നാൽ സഭകളിൽ ബൃഹസ്പതിക്ക് സമനായ വക്താവായിരിക്കും, ധനം, രത്നം, വാഹനം, ഇതുകളെക്കൊണ്ടു ഭവനം നിറഞ്ഞിരിക്കും. ആന, കുതിര, തേര്, മുതലായ വാഹനങ്ങളുമുണ്ടായിരിക്കുകയും, വിവിധവിദ്യകൊണ്ടും, സമാധാനപ്പെടാത്തവനായും ഭവിക്കും. വിദ്യകൊണ്ടു ഗൎവ്വിതനായിരിക്കുമെന്നും അൎത്ഥം.

8. നാനാവാഹനമാനയാനപടലീസൌഖ്യം ഗുരാവാഗമേ
ഭൃത്യാപത്യകളത്രമിത്രജസുഖം വിദ്യാനവദ്യാ ഭവേൽ.
ക്ഷോണീപാലസമാനതാനവരതം ചാതീവഹൃദ്യാമതിഃ
കാവ്യാനന്ദരതിഃ സദാഹിതഗതിസ്സൎവ്വത്രമാനോന്നതിഃ

വ്യാഴം ആഗമനാവസ്ഥയിലാകുന്നുവെങ്കിൽ അനേകപ്രകാരത്തിലുള്ള വാഹനങ്ങളും, ഭൃത്യപുത്രകളത്രബന്ധുക്കളെക്കൊണ്ടുള്ള സുഖവും, എതിരില്ലാത്ത വിദ്യയും, രാജതുല്യതയും, ബുദ്ധിഗുണവും, സാഹിത്യങ്ങളിലും, ഗ്രന്ഥങ്ങളിലും രസവും, നല്ല

നടപ്പും, എല്ലാ ഇടങ്ങളിലും ബഹുമാനതയും, കീൎത്തിയും ഉണ്ടാവും.

9. ഭോജനേ ഭവതി ദേവതാ ഗുരൌ
യസ്യ തസ്യ സതതം സുഭോജനം.
നൈവമുഞ്ചതിരമാലയം തഥാ
വാജിവാരണ രഥൈശ്ചമണ്ഡിതം.

ഭോജനാവസ്ഥയിൽ വ്യാഴം നിന്നാൽ സുഖഭോജനമുണ്ടാവും. മഹാലക്ഷ്മി സ്വഭവനംവിട്ട് ഒരിക്കലും പോകില്ല. രഥഗജാദികളെക്കൊണ്ടു ഭവനം എപ്പോഴും അലങ്കരിച്ചിരിക്കും.

10. ഗുരുൎല്ലിപ്സാഗതേ രാജമാനീധനീ
ദേവതാധീശധന്യേ സഭാധൎമ്മവിൽ
തന്ത്രവിജ്ഞോ ബുധൈൎമ്മണ്ഡിതഃ
പണ്ഡിതഃ ശബ്ദവിദ്യാനവദ്യാഹിസദ്ഭോജനഃ

ഗുരുലിപ്സാവസ്ഥയിൽ രാജമാന്യനായും, ധനവാനായും, ധൎമ്മത്തെ അറിയുന്നവനായും, ശാസ്ത്രങ്ങളെ അറിഞ്ഞവനായും വിദ്വാന്മാരാൽ മാനിക്കപ്പെടുന്ന പണ്ഡിതനായും, വൈയാകരണനായും ഭവിക്കും.

11. കൗതൂഹലീ സ കൌതുകേ മഹാധനീ ജനസ്സദാ
നിജാനപായാബ്ജഭാസ്സുരഃ കൃപാകലാധരസ്സുഖീ
നിലംബരാജപൂജിതേ സുതേനഭ്രൂനയേനവാ
യുതോമഹാബലീ ധരാധിപേന്ദ്രസത്മപണ്ഡിതഃ

ബൃഹസ്പതിയുടെ കൌതുകാവസ്ഥയിൽ കൌതുകത്തെ (വിനോദങ്ങളായ കാൎയ്യങ്ങളെ) ജനിപ്പിക്കുന്നവനും, മഹാധനിയായും, സുഖിയായും, പുത്രന്മാരും, ഭൂമിയും, വിനയവും ഉള്ളവനായും, ബലവാനായും, രാജസദസ്സിനെ അലങ്കരിക്കുന്നവനായും ഭവിക്കും.

12. ഗുരൌ നിദ്രാഗതേ യസ്യ
മൂൎഖതാ സൎവ്വകൎമ്മണി
ദരിദ്രതാ പരിക്രാന്തം
ഭവനം പുണ്യവൎജ്ജിതം.

ഗുരു നിദ്രാവസ്ഥയിൽ ആയാൽ എല്ലാ കമ്മത്തിലും അറിവില്ലായ്മയും, ദാരിദ്ര്യവും, പുണ്യവജ്ജിതമായ ഭവനവും ഇതുകളും ഉണ്ടാവും.

ഏവം ഗുരുഫലം സമാപ്തം.

ഇനി ശുക്രന്റെ പ്രത്യേകാവസ്ഥകളെ പറയുന്നു.

1. ജനോബലീയാനപി ദന്തരോഗീ
ഭൃഗൌ മഹാരോഷസമന്വിതസ്സ്യാൽ
ധനേന ഹീനഃ ശയനം പ്രയാതേ
വാരാംഗനാസംഗമലമ്പടശ്ച.

ശുക്രൻ ശയനാവസ്ഥയിലായാൽ ബലവാനും, ദന്തരോഗമുള്ളവനും, കോപിയും, ദരിദ്രനും, വേശ്യാസ്ത്രീസക്തനും ആയി ഭവിക്കും.



2. യദി ഭവേദുശനാ ഉപവേശനേ
നവമണിവ്രജകാഞ്ചനഭൂഷണൈഃ
സുഖമജസ്രമരിക്ഷയ ആദരാ
അവനിപാദരപീഠസമുന്നതിഃ

ശുക്രന്റെ ഉപവേശനാവസ്ഥയിൽ രത്നലാഭവും, സ്വൎണ്ണഭൂഷണലാഭവും, നിരന്തരസുഖവും, ശത്രുനാശവും, രാജമാന്യതയും ഫലമാകുന്നു.

3. നേത്രപാണിംഗതേ ലഗ്നഗേഹേ കവൌ
സപ്തമേ മാനമേയസ്യ തസ്യ ധ്രുവം
നേത്രപാതോ ധനാനാമലഞ്ചാന്യഭേ
വാസശാലാ വിശാലാ ഭവേത്സൎവ്വദാ.

ശുക്രന്റെ നേത്രപാണ്യാവസ്ഥയിൽ ലഗ്നത്തിലൊ, ഏഴിലൊ, പത്തിലൊ നിന്നാൽ നേത്രങ്ങൾക്ക് കാഴ്ചയില്ലാതാകും; മറ്റുള്ള ഭാവങ്ങളിൽനിന്നാൽ ധനസമൃദ്ധിയും, വിശാലമായ ഭവനവും സദാ ഉണ്ടായിരിക്കും.

4. സ്വാലയേ തുംഗഗേ മിത്രഭേ ഭാൎഗ്ഗവേ
തുംഗമാതംഗലീലാകലാപീജനഃ
ഭൂപതേസ്തുല്യ ഏവ പ്രകാശംഗതേ
കാവ്യവിദ്യാകലാകൌതുകീഗീതവിൽ.

ശുക്രൻ പ്രകാശാവസ്ഥയിൽ സ്വക്ഷേത്രത്തിലൊ, (എടവം, തുലാം) ഉച്ചത്തിലൊ, (മീനം) ബന്ധുക്ഷേത്രത്തിലൊ നിന്നാൽ വലിയ ഗജങ്ങളുടെ കളികൾ കണ്ട് ആനന്ദിക്കുന്നവനും (അത്ര അധികം ആനകൾ ഉണ്ടായിരിക്കുമെന്നൎത്ഥം) രാജതുല്യനും, കവിയും, സാഹിത്യപ്രിയനും, സംഗീതം അഭ്യസിച്ചവനുമായിരിക്കും.

5. ഗമനേ ജനനേ ശുക്രേ തസ്യ മാതാ ന ജീവതി
അധിയോഗേ വിയോഗേ ച ജനാനാമരിഭീതിതഃ

ശുക്രൻ ഗമനാവസ്ഥയിലാണെങ്കിൽ അവന്റെ അമ്മ ജീവിച്ചിരിക്കയില്ല. ശത്രുക്കൾ നിമിത്തം ഭയം ചിലപ്പോൾ ഉണ്ടാകുകയും, ചിലപ്പോൾ ഇല്ലാതാകുകയും ചെയ്യും. അല്ലെങ്കിൽ: ശത്രുഭയം നിമിത്തം അധികം ജനങ്ങളോടുകൂടി വസിക്കുകയൊ, അല്ലെങ്കിൽ നിൎജ്ജനപ്രദേശത്തു ചെന്ന് ഒററയായി വസിക്കുകയോ ചെയ്യും.

6. ആഗമനം ഭൃഗുപുത്രേ ഗതവതി വിത്തേശതോ മനുജഃ
സതതീൎത്ഥഭ്രമശാലീ നിത്യോത്സാഹീ കരാംഘ്രിരോഗീ ച.

ആഗമനാവസ്ഥയിൽ ശുക്രൻ നില്ക്കുമ്പോൾ ജനിച്ചവൻ വലിയ ധനവാനും, തീൎത്ഥാടനം ചെയ്തുകൊണ്ടിരിക്കുന്നവനും, സദാ ഉത്സാഹശീലനും, കയ്യിലും, കാലിലും രോഗമുള്ളവനുമായിരിക്കും.

7. അനായാസേനാലം സ്വപദിരഹസായാതി സഹസാ
പ്രഗൽഭ്യത്വം രാജ്ഞഃ സദസി ഗുണവിജ്ഞഃ കില കവേഃ
സഭായാമായാതേ രിപുനിവഹ ഹന്താ ധനപതേഃ
സമത്വം വാ മന്ത്രാവളിഗുരുരഗണ്യാനവരഃ

ശുക്രന്റെ സഭാപ്രവേശാവസ്ഥയിൽ ജാതകൻ മഹത്വമുള്ളവനായും, തേജസ്വിയായും ഭവിക്കും; അഥവാ വിചാരിക്കാത്തവിധം ബലവാനായും, സമർത്ഥനായും ഭവിക്കും; രാജസദസ്സിൽ മേധാവിയായിത്തീരും; ശത്രുക്കളെ നശിപ്പിക്കുന്നവനായും, കുബേരനു തുല്യമായ ധനവാനായും, ഗജതുരഗാദിവാഹനങ്ങളോടുകൂടിയവനായും ഭവിക്കും. എല്ലാംകൊണ്ടും ഒരു പുരുഷശ്രേഷ്ഠനായിരിക്കും.

8. ആഗമേ ഭാർഗ്ഗവസ്യാനാഗമോ ജന്മിനാ
മർത്ഥദാരേശരാരാതിരതീവക്ഷതിഃ
പുത്രപാതോതിപാതേ ജനാനാമപി
വ്യാധിഭീതിഃ പ്രിയാഭോഗഹാനിർഭവേൽ.

ശുക്രന്റെ ആഗമാവസ്ഥയിൽ ധനാഗമമുണ്ടാകില്ല; ശത്രുനിമിത്തം നഷ്ടം സംഭവിക്കും; പുത്രദുഃഖമുണ്ടാകും; രോഗഭയവും, ഭാര്യാവിരഹവും സംഭവിക്കും.

9. ക്ഷുധാതുരോ വ്യാധിനിപീഡിതസ്സ്യാ
ദനേകധാരാതിഭയാർദ്ദിതശ്ച
കവൌ യദാ ഭോജനഗേയുവത്യാം
മഹാധനീ പണ്ഡിത മണ്ഡിതശ്ച

ശുക്രന്റെ ഭോജനാവസ്ഥയിൽ പട്ടിണികൊണ്ടു കഷ്ടവും, വ്യാധികൊണ്ടു ദുഃഖവും, ശത്രുവിനെക്കൊണ്ടു ഭയവും ഉണ്ടാകും; എന്നാൽ ഏഴാം ഭാവത്തിലാണ് നില്ക്കുന്നത് എങ്കിൽ മഹാധനവാനും, വിദ്വാന്മാർക്ക് ഭൂഷണവുമായിരിക്കും.

10. കാവ്യവിദ്യാനവദ്യാ ച ഹൃദ്യാമതിഃ
സദ്ഭാനൃത്യലിപ്സാഗതേ ഭാർഗ്ഗവേ
ശംഖവീണാമൃദംഗാദിഗാനധ്വനി
ദ്രാഗനൈഃ പുണ്യമേതസ്യ വിത്തോന്നതിഃ

ശുക്രൻ നൃത്യലിപ്സാവസ്ഥയിൽ നിന്നാൽ ജാതകൻ സാഹിത്യവിദ്യയിൽ സമർത്ഥനും, വീണാമൃദംഗങ്ങളോടുകൂടി

യ സംഗീതമേളങ്ങളിൽ രസിക്കുന്നവനും, (സംഗീതത്തിൽ നിപുണനും) ധനവാനും ആയിത്തീരും.

11. കൌതുകഭവനം ഗതാതിശുക്രെ
ശക്രശതാപം സദസി മഹത്വം
ഹൃദ്യാ വിദ്യാ ഭവതി ച പുംസഃ
പത്മാനിവസതി പത്മോദരതഃ

ശുക്രൻെറ കൌതുകാവസ്ഥയിൽ ഇന്ദ്രനോടു തുല്യമായ ഐശ്വൎയ്യവും, സദസ്സുകളിൽ വാക്പാടവംകൊണ്ട് ശ്രേഷ്ഠതയും, വൈദുഷ്യവും ഉണ്ടാകും. മഹാലക്ഷ്മി പത്മത്തെ വിട്ട് അവനിൽ (അവൻെറ ഭവനത്തിൽ) നിവാസം ചെയ്യും.

12. പരസേവാരതോനിത്യം, നിദ്രാമുപഗതേ കവൌ
പരനിന്ദാപരോവീരോ, വാചാലോ ഭ്രമതേമഹീം.

ശുക്രൻ നിദ്രാവസ്ഥയിലായാൽ ജാതകൻ അന്യനെ സേവിച്ചു കഴിയുന്നവനും, പരനിന്ദ ചെയ്യുന്നവനും, വാചാലനും, രാജ്യസഞ്ചാരം സദാ ചെയ്യുന്നവനായിരിക്കും.

ഇനി ശനിയുടെ പ്രത്യേകാവസ്ഥകളെ പറയുന്നു.

1. ക്ഷുൽപിപാസാപരിക്രാന്തോ വിശ്രാന്തശ്ശയനേശനൌ
വയസിപ്രഥമേരോഗീ തതോ ഭാഗ്യവതാംവരഃ

ശനിയുടെ ശയനാവസ്ഥയിൽ സദാ ക്ഷുത്തുകൊണ്ടും, ദാഹംകൊണ്ടും പരവശനായിരിക്കും; ആലസ്യം അധികമായിരിക്കും; ചെറുപ്പകാലങ്ങളിൽ രോഗവും, പ്രായകാലത്തിൽ ഭാഗ്യവാനുമായിരിക്കും.

2. ഭാനോസ്സുതേ ചോപവേശനസ്ഥേ
കരാളകാരാതി ജനാഭിതപ്തഃ
അപായശാലീ ഖലു ദദ്രുമാലീ
നരോഭിമാനീ നൃപദണ്ഡയുക്തഃ

ശനി ഉപവേശനാവസ്ഥയിലായിരുന്നാൽ വലിയ ശത്രുവിനാൽ ഉപദ്രവിക്കപ്പെട്ടവനായും, കഷ്ടങ്ങളെ അനുഭവിക്കുന്നവനായും, ശരീരത്തിൽ കുഷ്ഠരോഗങ്ങളോടുകൂടിയവനായും, അഭിമാനിയായും രാജദണ്ഡനം അനുഭവിക്കേണ്ടവനായും ഭവിക്കും.

3. നയനപാണി ഗതേ രവിനന്ദനേ
പരമയാ രമയാ പരയായുതഃ
നൃപതിതോഽഹിതതോമിതതോഷകൃത്
ബഹുകലാകലിതോ വിമലോക്തികൃൽ

നേത്രപാണി അവസ്ഥയിൽ ശനി നിന്നാൽ വലിയ സമ്പത്തുള്ളവനായിരിക്കും; അഥവാ, വളരെ സൌന്ദര്യമുള്ള ഭാര്യയോടുകൂടിയവനായിരിക്കും എന്നും അർത്ഥം കല്പിക്കാം. രാജാവിന്റെ പ്രസാദം നിറഞ്ഞവനായിട്ടു എപ്പോഴും സന്തോഷമുണ്ടായിരിക്കും; അനേകം കലാവിദ്യകളിൽ സമർത്ഥനായിരിക്കും; പരിശുദ്ധമായ വാണീവിലാസത്തോടുകൂടിയവനായുമിരിക്കും.

4. നാനാഗുണഗ്രാമധനാധിശാലീ
സദാനതോ ബുദ്ധിവിനോദമാലീ
പ്രകാശനേ ഭാനുസുതേ സുഭാനുഃ
കൃപാനുരക്തോ ഹരപാദഭക്തഃ

ശനി പ്രകാശനാവസ്ഥയിൽ ആയാൽ ജാതകൻ നാനാഗുണങ്ങളോടുകൂടിയവനായും, സദാ (കാര്യശാസ്ത്രവാദങ്ങളെ കൊണ്ട്) ബുദ്ധിവിനോദത്തോടുകൂടിയവനാം. സൌന്ദര്യംകൊണ്ടു പ്രകാശിക്കുന്നവനും, ദയകൊണ്ടും, സ്നേഹംകൊണ്ടും അലിവുള്ള മനസ്സോടുകൂടിയവനും, ശിവഭക്തിയുള്ളവനുമായിരിക്കും.

5. മഹാധനീ നന്ദന നന്ദിതസ്യാ
ഭൂപാപകാരീ രിപുഭൂമിഹാരീ
ഗമേ ശനൌ പണ്ഡിതരാജഭാവം
ധരാപതേ രായതനേ പ്രയാതി

ശനിയുടെ ഗമനാവസ്ഥയിൽ ജാതകൻ മഹാധനവാനായും, പുത്രസുഖത്തെ അനുഭവിക്കുന്നവനായും, പാപകർമ്മത്തെ ചെയ്യാത്തവനായും, ശത്രുക്കളുടെ ഭൂമിയെ അപഹരിക്കുന്നവനായും, വിദ്വാന്മാരുടെ നായകനായി രാജസദസ്സിനെ അലങ്കരിക്കുന്നവനായും ഇരിക്കും.

6 ആഗമനേ പദഗദ ഭയയുക്തഃ
പുത്രകളത്ര സുഖേനവിമുക്തഃ
ഭാനുസുതേ ഭ്രമതേ ഭുവിനിത്യം
ദീനമനാപിയമാത്രയഭോവം

ശനി ആഗമാവസ്ഥയിൽ നിന്നാൽ പാദരോഗിയായും, ഭയമുള്ളവനായും, പുത്രന്മാരെക്കൊണ്ടും, ഭാര്യമാരെക്കൊണ്ടുമുള്ള സുഖമില്ലാത്തവനായും, ദൈന്യഭാവത്തോടെ രാജ്യസഞ്ചാരം ചെയ്യുന്നവനായും ഭവിക്കും. മരണാശ്രയം (യാത്ര) കാര്യമായിട്ടുള്ളവനായിരിക്കും എന്നൊരു പക്ഷം.

7. രത്നാവലീ കാഞ്ചനമൗക്തികാനാം
വ്രാതേനനിത്യം വ്രജതി പ്രമോദം
സഭാഗതേ ഭാനുസുതേ നിതാന്തം
നയേന പൂർണ്ണോ മനുജോ മഹൌജാഃ

ശനിയുടെ സഭാപ്രവേശാവസ്ഥയിൽ ജാതകൻ നവരത്ന ഖചിതമായ മാലകളെക്കൊണ്ടും, സുവർണ്ണാഭരണങ്ങളെക്കൊണ്ടും, മുത്തുമാലകളെക്കൊണ്ടും ഉണ്ടാവാനിടയുള്ള സന്തോഷത്തെ പ്രാപിക്കും. സമാനയോപായത്തോട്ടു കൂടിയവനും, തേജസ്സിയുമായിരിക്കും. നയംകൊണ്ട് നിറഞ്ഞവൻ എന്ന പദാർത്ഥം

8. ആഗമേ ഗദ സമാഗമോ നൃണാ
മന്ദഭാനു തനയേ യദാതദാ
മന്ദമേവ ഗമനം ധരാതലേ
യാചനാ വിരഹിതാ മതിസ്സദാ

ശനിയുടെ ആഗമാവസ്ഥയിൽ ജാതകന് രോഗമുണ്ടാകും, മന്ദഗതിയായിരിക്കും. (അഥവാ ഈ ലോകത്തിൽ ഉന്നതി മെല്ലെ, മെല്ലെ യുണ്ടാകുകയുള്ളൂ, എന്നർത്ഥം) അന്യനോടു യാചിക്കുന്നതിൽ വലിയ അപമാനത്തെ വിചാരിച്ച് ഒരിക്കലും ആരോടും യാചിക്കുന്നതുമല്ല.

9. സംഗതേ ജനുഷി ഭാനുനന്ദനേ
ഭോജനേ ഭവതി ഭോജനം രസൈഃ
സംയുതം നയനമന്ദതാജ്ഞതാ
രോഗതാപപരിതാപിതാമതിഃ

ശനിയുടെ ഭോജനാവസ്ഥയിൽ ജാതകൻ ആറു രസങ്ങളോടുകൂടിയ ചതുർവ്വിധാഹാരങ്ങളെ അനുഭവിക്കും; നേത്രങ്ങൾക്കു കാഴ്ച കുറയും; ജ്ഞാനമില്ലാത്തവൻ അഥവാ വിദ്യയില്ലാത്തവനാകും; രോഗംകൊണ്ടും ദുഃഖംകൊണ്ടും ബുദ്ധിനാശംകൂടി സംഭവിക്കും;

10. നൃത്യലിപ്സാ ഗതേ മന്ദേ ധർമ്മാത്മാ വിത്തപൂരിതഃ
രാജപൂജ്യോ നരോ ധീരോ മഹാവീരോ രണാങ്കണേ.

ശനിയുടെ നൃത്യലിപ്സാവസ്ഥയിൽ ജാതകൻ ധർമ്മനിരതനായും, ധനവാനായും, രാജപൂജ്യനായും, ധീരനായും, പോർക്കളത്തിൽ 'മഹാവീര'നെന്ന പ്രസിദ്ധി നേടുന്നവനായും ഭവിക്കും.

11. ഭവതി കൌതുകഭാവമുപാഗതേ
രവിസുതേ വസുധാ ധനപൂരിതഃ
അതിസുഖീ സുമുഖീ സുഖപൂരിതഃ
കവിതയാ മതയാ കലയാ നരഃ

ശനിയുടെ കൌതുകാവസ്ഥയിൽ ജാതകൻ ഭൂസ്വത്തുള്ളവനായും, ധനവാനായും, അതിസുഖിയായും ഭവിക്കും; സുന്ദരിമാരായ ഭാര്യമാരിൽനിന്നും പരമസുഖത്തെ അനുഭവിക്കും; കവിതത്തിലും, സകല കലാവിദ്യകളിലും നിപുണനായും ഭവിക്കും.

12. നിദ്രാ ഗതേ വാസരനാഥപുത്രേ
ധനീ സദാ ചാരുഗുണൈരുപേതഃ
പരാക്രമീ ചാന്ധവിപക്ഷഹന്താ
സ്വവാരകാന്താ രതിരീതിവിജ്ഞഃ

ശനിയുടെ നിദ്രാവസ്ഥയിൽ ജാതകൻ ധനവാനായും, സദ്ഗുണങ്ങളോടുകൂടിയവനായും, പരാക്രമിയായും, ക്രൂരന്മാരായ ശത്രുക്കളെ നിഗ്രഹിക്കുന്നവനായും, സുന്ദരിമാരായ വേശ്യാസ്ത്രീകളോടുകൂടി രതിക്രീഡചെയ്യുന്നതിൽ നിപുണനായും ഭവിക്കും.

ഇനി രാഹുവിന്റെ പ്രത്യേകാവസ്ഥകളെ പറയുന്നു.

1. ശയാഗമോ ജന്മനി യസ്യ രാഹൌ
ക്ലേശാധികത്വം ശയനാഭ്യുപാതേ
വൃഷേതയുഗ്മേ ഹരികന്യകായാം
മജേസഗാതോ ധനധാന്യരാശേഃ

രാഹുശയനാവസ്ഥയിൽ നിന്നാൽ അധികം ദുഃഖവും, രോഗവൎദ്ധനയുമുണ്ടാകും. ഇടവം, മിഥുനം, കന്നി, മേടം ഈ രാശികളിൽ നിന്നാൽ ധനധാന്യ സമൃദ്ധിയുണ്ടാകും, ഈ നാലു രാശികളെ ഒഴിച്ച് മററു രാശികളിൽ രാഹു ദോഷത്തെ ചെയ്യുന്നു.

2. ഉപവേശനമിഹ ഗതവതി രാഹൌ
ദദ്രുഗണേന ജനഃ പരിതപ്തഃ
രാജസമാജയുതോ ബഹുമാനീ
വിത്തസുഖേന സദാ രഹിതസ്യാൽ

രാഹുവിന്റെ ഉപവേശനാവസ്ഥയിൽ ശരീരത്തിൽ കുഷ്ഠരോഗങ്ങളെ കൊണ്ട് ഉപദ്രവമുണ്ടാകും, വളരെ അഭിമാനമുള്ളവനാം, രാജസമ്പന്നനും, സദാ പണത്തിന്നു മുട്ടുള്ളവനുമായിരിക്കും.

3. നേത്രപാണാവഗേ നേത്ര ഭവേതോ രോഗപീഡിതഃ
ദുഷ്ടവ്യാളാരി ചൌരാണാം ഭയം, തസ്യധനക്ഷയഃ

രാഹുവിന്റെ നേത്രപാണ്യാവസ്ഥയിൽ നേത്രരോഗവും, ദുഷ്ടമൃഗങ്ങളിൽ നിന്നും, ശത്രുക്കളിൽ നിന്നും, കള്ളന്മാരിൽ നിന്നും ഭയവും, ധനനാശവും ഫലം.

4. പ്രകാശനേ ശുഭാസനോപസ്ഥിതിഃ കൃതിഃ ശുഭാത്മനാം
ധനോന്നതി ർഗ്ഗുണോന്നതിഃ സദാവിഭാ മഗാമിഹ
ധരാധിപാധികാരിതായശോലതാതതാഭവേ
ന്നവീന നീരദാകൃതി ർവ്വിദേശതോമഹോന്നതിഃ

രാഹുവിന്റെ പ്രകാശനാവസ്ഥയിൽ "ശുഭാസനത്തിൽ ഇരുന്നാൽ (അതായത് മേടം; ഇടവം, മിഥുനം, കന്നി ഈ രാശികളിൽ നിന്നിരുന്നാൽ എന്നർത്ഥം) ധനവർദ്ധനയും, ഗുണസമൃദ്ധിയും, പാണ്ഡിത്യവും, രാജ്യാധികാരവും, കീർത്തിയും ലഭിക്കും. ശരീരം കാർവർണ്ണമായിരിക്കും. പരദേശങ്ങളിൽ പ്രസിദ്ധിയുണ്ടായിരിക്കും. രാഹുവിന്റെ പ്രകാശനാവസ്ഥയിൽ എല്ലാ രാശിയിലും നന്നെന്നു ഒരു പക്ഷം പറയാം. അപ്പോൾ ശോഭനമായ ആസനത്തിൽ സ്ഥിതിയും, സൽകർമ്മത്തെ ചെയ്യുന്നവനും എന്നും മററു അർത്ഥകല്പന ചെയ്യേണ്ടതുമാകുന്നു. പ്രകാശനാവസ്ഥ എല്ലാ ഗ്രഹങ്ങൾക്കും എല്ലാ രാശിയിലും നല്ലതാകുന്നു.

5. ഗമനേ ച യദാ രാഹൌ ബഹുസന്താനവാന്നരഃ
പണ്ഡിതോ ധനവാൻ ദാതാ രാജപൂജ്യോ നരോ ഭവേൽ

രാഹുവിന്റെ ഗമനാവസ്ഥയിൽ വളരെ സന്താനങ്ങൾ ഉണ്ടാകും; ജാതകൻ പണ്ഡിതനും, ധനവാനും, ദാതാവും രാജപൂജ്യനുമായിത്തീരും.

6. രാഹാവാഗമനേ ക്രോധീ സദാ ധീധനവർജ്ജിതഃ
കുടിലഃ കൃപണഃ കാമീ നരോ ഭവതി സർവ്വദാ.

രാഹുവിന്റെ ആഗമനാവസ്ഥയിൽ ജാതകൻ ക്രോധിയും, ബുദ്ധിയില്ലാത്തവനും, ധനമില്ലാത്തവനും, ചതിയനും, പിശുക്കനും, കാമിയുമായിരിക്കും; എല്ലാ വിധത്തിലും ഗുണമില്ലാത്തവനായിരിക്കും.

7. സഭാഗതേ യദാ രാഹൌ പണ്ഡിതഃ കൃപണോ നരഃ
നാനാഗുണപരിക്രാന്തോ വിത്തസൌഖ്യസമന്വിതഃ

രാഹുവിന്റെ സഭാപ്രവേശാവസ്ഥയിൽ ജാതകൻ പണ്ഡിതനും, പിശുക്കനും, പല ഗുണങ്ങളോടുകൂടിയവനും, ധനവാനും, സുഖിയുമായിരിക്കും.

8. ഭേദാഗമാഗമം യസ്യ യാതേ തദാ
വ്യാകുലം സദാരാതിഭീത്യാ മഹൽ
ബന്ധുവാദോ ജനാനാം നിപാതോ ഭവേ
ദ്വിത്തഹാനിർഗ്ഗുദാർത്തം കൃശത്വം തഥാ.

രാഹുവിന്റെ ആഗമാവസ്ഥയിൽ ജാതകന്റെ ശത്രുക്കളിൽനിന്നുള്ള ഭയംകൊണ്ടധികകഷ്ടമനുഭവിക്കും. ബന്ധുക്കളോടു കലഹിക്കേണ്ടിവരും. (വ്യവഹാരം മുതലായതുണ്ടാകും); ദ്രവ്യനാശം വരും; ദുഷ്ടനെന്ന പേർ ലഭിക്കും; ആധികൊണ്ട് ശരീരം മെലിഞ്ഞുപോകും.

9. ഭോജനേ ഭോജനേനാലം വികലോമന്ദഭോജഭവേൽ
മന്ദബുദ്ധിഃ ക്രിയാഭീതഃ സ്ത്രീപുത്രസുഖവർജ്ജിതഃ

രാഹുവിന്റെ ഭോജനാവസ്ഥയിൽ ജാതകൻ അതിഭോജനംകൊണ്ട് ശരീരബലമില്ലാത്തവനായി ഭവിക്കും; മന്ദബുദ്ധിയായും, യാതൊരു കാര്യത്തെ നടത്തുവാനും ശേഷിയില്ലാതെയും ഭവിക്കും; (കാര്യങ്ങളിൽ ഏർപ്പെടുവാൻ ഭയപ്പെടുന്നവനായിരിക്കും.) ഭാര്യാപുത്രന്മാരുണ്ടാകില്ല.

10. നൃത്യലിപ്സാഗതേ രാഹൌ മഹാവ്യാധിവിവർദ്ധനം
നേത്രരോഗം രിപോർഭീതിർദ്ധനധർമ്മക്ഷയോന്നൃണാം.

രാഹുവിൻെറ നൃത്യലിപ്സാവസ്ഥയിൽ രോഗവൎദ്ധനയും, നേത്രരോഗവും, ശത്രുഭയവും, ധനക്ഷയവും, ധൎമ്മനാശവും ഫലമാകുന്നു.

11. കൌതുകേ ചയദാ രാഹുഃ സ്ഥാനഹീനോ നരോ ഭവേൽ
പരദാരരതോ നിത്യം പരവിത്താപഹാരകഃ

രാഹുവിൻെറ കൌതുകാവസ്ഥയിൽ സ്ഥാനഭ്രംശവും, പരസ്ത്രീ സംസൎഗ്ഗവും, പരസ്വാപഹരണവും ഫലമാകുന്നു.

12. നിദ്രാവസ്ഥാഗതേ രാഹൌ ഗുണഗ്രാമയുതോ നരഃ
കാന്താ സന്താനവാൻ ധീരോ ഗൎവ്വിതോ ബഹുവിത്തവാൻ

രാഹുവിൻെറ നിദ്രാവസ്ഥയിൽ ജാതകൻ സകല സൽഗുണങ്ങളുമുള്ളവനായിരിക്കും, ഭാൎയ്യാപുത്രന്മാരോടും, ധീരതയോടും, ധനത്തോടും കൂടി ഗൎവ്വിതനായിരിക്കും.

ഇനി കേതുവിൻെറ പ്രത്യേകാവസ്ഥാ
ഫലങ്ങളെ പറയുന്നു.

1. മേഷേ വൃഷേഥവായുഗ്മേ കന്യായാം ശയനം ഗതേ
കേതൌ ധനസമൃദ്ധിസ്സ്യാ ദന്യഭേ രോഗവൎദ്ധനം

കേതു, മേടം, എടവം, മിഥുനം, കന്നി ഈ രാശികളിൽ ശയനാവസ്ഥയിൽ നിന്നാൽ ധനസമൃദ്ധിയും, മററുള്ള രാശികളിൽ രോഗവൎദ്ധനയും ഫലം.

2. ഉപവേശംഗതേ കേതൌ ദദ്രു രോഗവിവൎദ്ധനം
അരിവ്രാത നൃപവ്യാള ചൌരശങ്കാ സമന്തതഃ

കേതുവിൻെറ ഉപവേശനാവസ്ഥയിൽ ഒരു മാതിരി കുഷ്ഠരോഗം പിടിപെടുകയും, അതു വൎദ്ധിക്കുകയുംചെയ്യും. ശത്രു രാജാവ്, സൎപ്പം, ചോരൻ, ഇവരിൽനിന്ന് ഭയം ഉണ്ടായിക്കൊണ്ടിരിക്കും.

3. നേത്രപാണിം ഗതേ കേതൌ നേത്രരോഗസ്സ്യജായതേ
ദുഷ്ടസൎപ്പാദിഭീതിശ്ച രിപുരാജകുലാദപി.
വിത്തം വിനാശമായാതി ഇതിഭാഷ്യ ചാപലം ഭവേൽ.

കേതുവിന്റെ നേത്രപാണ്യാവസ്ഥയിൽ നേത്രരോഗവും, സർപ്പഭയവും, ശത്രുക്കളിൽനിന്നും, രാജാക്കന്മാരിൽനിന്നും ഭയവും, വിത്തനാശവും, ബുദ്ധിക്കു സ്ഥിരമില്ലായ്മയും ഫലമാകുന്നു.

4. പ്രകാശനേഗതേകേതൌ ധനധാന്യസമുന്നതിഃ
രാജമാനം യശോലാഭം വിദേശേസൌഖ്യമാപ്നുയാൽ.

കേതുവിന്റെ പ്രകാശനാവസ്ഥയിൽ ധനധാന്യസമൃദ്ധിയും, രാജസമ്മാനവും, കീർത്തിയും, പരദേശങ്ങളിൽ സൌഖ്യവും ഫലം.

5. ഗമനേതു യദാകേതൌ പുത്രസമ്പത്തിമാന്നരഃ
പണ്ഡിതോ രാജമാനീച ധനേനപരിപൂരിതഃ

കേതുവിന്റെ ഗമനാവസ്ഥയിൽ പുത്രസന്താനമുള്ളവനും, പണ്ഡിതനും, രാജമാന്യനും, ധനവാനുമാകും.

6. കേതാവാഗമനേദുഷ്ടമതിഃ ശ്രീരഹിതഃ പുമാൻ
കാമീധീധർമ്മഹീനശ്ച ജായതേക്രോധനഃ ശഠഃ

കേതുവിന്റെ ആഗമനാവസ്ഥയിൽ ദുഷ്ടബുദ്ധിയും, നിർദ്ധനനും, കാമിയും, ബുദ്ധിശൂന്യതയും, ധർമ്മഹീനനും, കോപിയും, ശഠനും ആയിത്തീരും.

7. സഭാവസ്ഥാഗതേകേതൌ വാചാലോബഹുഗർവ്വിതഃ
കൃപണശ്ച ലമ്പടശ്ചൈവ ധൂർത്തവിദ്യാവിശാരദഃ

കേതുവിന്റെ സഭാപ്രവേശനത്തിൽ വാചാലനും, വളരെ ഗർവ്വിയും, കൃപണനും, (പിശുക്കൻ) സ്ത്രീലോലനും, ധൂർത്തനും ആയിത്തീരും.

8. ആഗമേമേഷവൽകേതുഃ കേതുസ്സ്യാൽ പാപകർമ്മണാം
ബന്ധുവാദരതോദുഷ്ടോ രിപുരോഗനിപീഡിതഃ

കേതുവിന്റെ ആഗമാവസ്ഥയിൽ ജാതകൻ പാപകർമ്മങ്ങളുടെ വിജയസ്തംഭമായി (കൊടിയടയാളമായി) ഭവിക്കും; ബന്ധുക്കളുമായി സദാ വ്യവഹരിക്കുന്നവനായും, ദുഷ്ടനായും ഭവി

ക്കും; ശത്രുക്കളാലും രോഗത്താലും ബാധിതനായിത്തീരുകയും ചെയ്യും.

9. ഭോജനേ തു ജനോന്മാദിത്വം ക്ഷുധയാ പരിപീഡിതഃ
ദരിദ്രോ രോഗസന്തപ്തഃ കേതൌ ഭ്രമതി മേദിനീം.

കേതുവിന്റെ ഭോജനാവസ്ഥയിൽ ജാതകന്ന പട്ടിണിയും, ദാരിദ്ര്യവും, രോഗവും ഭിക്ഷാടനവും ഫലമാകുന്നു. കേതുവിന്റെ ഭോജനാവസ്ഥ എല്ലാററിലുംവെച്ചു ചീത്തയാകുന്നു.

10. നൃത്യലിപ്സാഗതേ കേതൌ വ്യാധിനാ വികലോ ഭവേൽ
ബുദ്ബുദാക്ഷോ ദുരാധർഷോ ധൂർത്തോനർത്ഥകരോ നരഃ

കേതുവിന്റെ നൃത്യലിപ്സാവസ്ഥയിൽ വ്യാധികൊണ്ടു ശരീരദൗർബലതയും, കണ്ണിൽ ബുദ്ബുദം എന്ന രോഗവും, (അഥവാ പൊള്ളക്കണ്ണും) ഉണ്ടാകും; ദുഷ്കർമ്മങ്ങളെ ചെയ്യുന്നവനും, ആയിരിക്കും.

11. കൌതുകീ കൌതുകേ കേതൌ നടദാരാരതിപ്രിയഃ
സ്ഥാനഭ്രഷ്ടോ ദുരാചാരോ ദരിദ്രോ ഭ്രമതി സദാ.

കേതുവിന്റെ കൌതുകാവസ്ഥയിൽ ജാതകൻ നാട്യവിദ്യയിലും, സ്ത്രീകളിലും, രതിക്രീഡയിലും പ്രിയമുള്ളവനായും, സ്ഥാനഭ്രഷ്ടനായും ഭവിക്കും; ദുരാചാരത്തോടുകൂടിയവനും, ദരിദ്രനും, ദേശസഞ്ചാരിയുമാകും.

12. നിദ്രാവസ്ഥാഗതേ കേതൌ ധനധാന്യസുഖം മഹൽ
നാനാഗുണവിനോദേന കാലോ ഗച്ഛതി ജന്മിനാം.

കേതുവിന്റെ നിദ്രാവസ്ഥയിൽ ധനധാന്യസമൃദ്ധികൊണ്ടു മഹാസുഖവും, പല വിനോദങ്ങളെക്കൊണ്ടും, ഗുണകർമ്മങ്ങളെക്കൊണ്ടും കാലക്ഷേപവും സംഭവിക്കും.

ഗ്രഹങ്ങളുടെ ശയനാദ്യവസ്ഥാഫലം സമാപ്തം.

---

# അദ്ധ്യായം. 11.

---

അനന്തരം ഗ്രഹങ്ങളുടെ ബാല്യാദ്യവസ്ഥകളെ പറയുന്നു.

1. ബാലോരസാം ശൈശവസമേപ്രദിഷ്ട
സ്സുതഃകുമാരോഥ യുവാവൃദ്ധഃ
മൃതശ്ചമാദ്യൽ ക്രമതഃ സമേഷു
ബാലാദ്യവസ്ഥാഃ കഥിതാഗ്രഹാണാം.

വിഷമരാശികളിൽ ഗ്രഹങ്ങൾക്കു 1 മുതൽ 6 വരെ തീയതികളിൽ നില്ക്കുമ്പോൾ ബാല്യാവസ്ഥയും; 7 മുതൽ 12 വരെ തിയ്യതികളിൽ കൌമാരാവസ്ഥയും; 13 മുതൽ 18 വരെ യൌവനാവസ്ഥയും, 19 മുതൽ 24 വരെ വാൎദ്ധക്യാവസ്ഥയും; 24 മുതൽ 30 വരെ മൃതാവസ്ഥയുമാകുന്നു.

എന്നാൽ സമരാശിയിൽ നേരെ വിപരീതമാണ്. 1 മുതൽ 6 വരെ മൃതാവസ്ഥയും, 6 മുതൽ 12 വരെ വാൎദ്ധക്യാവസ്ഥയും; 13 മുതൽ 18 വരെ യൌവനാവസ്ഥയും; 19 മുതൽ 24 വരെ കൌമാരാവസ്ഥയും; 24 മുതൽ 30 വരെ ബാല്യാവസ്ഥയുമാകുന്നു.

2. ഫലന്തു കിഞ്ചിദ്വിദധാതി ബാലഃ
ഫലാർദ്ധം കുമാരഃ പ്രദദാതി പുംസാം
യുവാ സമഗ്രം ഖലു ദോഷവൃദ്ധഃ
ഫലഞ്ചദുഷ്ടം മരണം മൃതാഖ്യഃ

ബാലഗ്രഹം അല്പഫലത്തേയും, കുമാരൻ പകുതി ഫലത്തെയും യുവാവ് പൂൎണ്ണഫലത്തേയും, വൃദ്ധൻ ദോഷഫലത്തേയും, മൃതൻ മൃത്യുവിനേയും കൊടുക്കും.

3. ഉച്ചേദീപ്തഃ സ്വഭേ സ്വസ്ഥോമിത്രഗേഹർഷിതോഥവേൽ
ശാന്തശ്ശുഭവൎഗ്ഗസ്ഥാ തിശസ്തോദീപ്തദീധിതിഃ

4. ലുപ്തോസ്തനീചഭേദീനഃ പീഡിതഃ പാപശത്രുഭേ
ഖലോമത്തോനഗാനാം ഭാവാദീപ്താദിഭേദതഃ

മേൽ ഗ്രഹങ്ങളുടെ ഭാവഭേദങ്ങളെ പറയുന്നു,

1. ഗ്രഹങ്ങൾ ഉച്ചത്തിൽ നില്ക്കുമ്പോൾ — ദീപ്തങ്ങൾ.
2. സ്വക്ഷേത്രത്തിൽ നില്ക്കുമ്പോൾ — സ്വസ്ഥങ്ങൾ.
3. ബന്ധുക്ഷേത്രത്തിൽ നില്ക്കുമ്പോൾ — ഹൎഷിതങ്ങൾ.
4. ശുഭക്ഷേത്രാംശങ്ങളിൽ നില്ക്കുമ്പോൾ — ശാന്തങ്ങൾ
5. ഉദയത്തിലാകുമ്പോൾ — ശക്തങ്ങൾ
6. അസ്തംഗതരായാൽ (മൌഢ്യത്തിൽ)—ലുപ്തങ്ങൾ.
7. നീചരാശിയിൽ നില്ക്കുമ്പോൾ — ദീനങ്ങൾ
8. പാപനായ ശത്രുവിന്റെ ഗ്രഹത്തിൽ—പീഡിതങ്ങൾ

ഇങ്ങിനെ 1 ദീപ്ത 2. സ്വസ്ഥ 3. ഹൎഷിത 4 ശാന്ത 5 ശക്ത 6. ലുപ്ത 7. ദീന 8. പീഡിത എന്ന ഗ്രഹങ്ങളുടെ എട്ടു ഭാവങ്ങൾക്ക് ഫലങ്ങളെ മേൽ പറയുന്നു. ഈ ഫലങ്ങളെല്ലാം അതതു ദശാകാലങ്ങളിൽ അനുഭവിക്കുന്നതാകുന്നു.

ദീപ്തഗ്രഹഫലം.

5. ദീപ്തേ മദോത്കടഗജേന്ദ്രഗതോ
സമാതിഹന്താ ഖലതിൎഗ്ഗതാ
കാന്താജനാനുഭവിതതൻ മനസ്വീ
പ്രദീപ്തശോഭോ ഭവനോ മഹീപഃ.

ഗ്രഹങ്ങളുടെ ദീപ്തഭാവത്തിൽ (ഉച്ചാവസ്ഥയിൽ) ജാതകൻ ഗൎവ്വിതനും, മത്തഗജങ്ങളാകുന്ന വാഹനങ്ങളോടു കൂടിയവനും, സദാ ശത്രുസംഹാരത്തിൽ ജാഗ്രൂകനും, പുണ്യതീൎത്ഥത്തിൽ സ്നാനം ചെയ്യുന്നവനും, സുന്ദരനും, കീൎത്തിമാനും, ബുദ്ധിമാനും, പലഭൂഷണങ്ങളെക്കൊണ്ട് തേജസ്സുള്ളവനും, രാജതുല്യനും ആയിത്തീരുന്നു.

സ്വസ്ഥഗ്രഹഫലം.

6. സ്വസ്ഥേ ഗുണാഗാരജയാൎത്ഥയാനാ
ന്യപാൎശ്വകോ വൈരിവിനാശകൎത്താ
നരോംഗനേശോ നൃപപൂജിതസ്സ്യാ
ച്ചിരാലകീൎത്തിഃ കമനീയമൂൎത്തിഃ

ഗ്രഹങ്ങളുടെ സ്വസ്ഥാവസ്ഥയിൽ (സ്വക്ഷേത്രത്തിൽ നില്ക്കുമ്പോൾ) നല്ല ഗൃഹവും, ധനവും, അൎത്ഥവും, വാഹനങ്ങളും

സമ്പാദിക്കുന്നവനായും, ശത്രുക്കളെ നശിപ്പിക്കുന്നവനായും വളരെ ഔദാര്യമുള്ളവനായും, കീർത്തിമാനായും, സൌന്ദര്യമുള്ളവനായും ഭവിക്കും. (ബലം=ബന്ധുബലം, ശരീരബലം, സൈന്യബലം.)

8. ഹർഷിതേ ഭവതി ഹർഷിതസ്സദാ
മിത്രപുത്രപരിപൂരിതോമലഃ
ധർമ്മകൃന്മണിഗണൈരലംകൃതഃ
പരമദൈവവിചാരധിഷണഃ

ഗ്രഹങ്ങളുടെ ഹർഷിതഭാവത്തിൽ (ബന്ധുക്ഷേത്രത്തിൽ നില്ക്കുമ്പോഴാം) സദാ സന്തോഷവും, പുത്രമിത്രസൌഖ്യവും, ധർമ്മാനുഷ്ഠാനവും, രത്നാഭരണങ്ങളും, പരമമായിരിക്കുന്ന ജ്ഞാനഭവത്തിൽ അറിവും ഫലമാകുന്നു.

8. ശാന്തേതിശാന്തോ യുവരാജരാജോ
ജനോമഹൌജാ ജനതാനുരക്തഃ
അനേകവിദ്യാമലഗദ്യപദ്യ
ഗ്രന്ഥാന്തരകാരീ ധനവിത്തയുക്തഃ.

ശുഭഗ്രഹങ്ങളുടെ രാശ്യംശങ്ങളിൽ നില്ക്കുന്ന ഗ്രഹമാകുന്നു ശാന്തൻ. ഗ്രഹങ്ങളുടെ ശാന്തഭാവത്തിൽ ജാതകൻ ശാന്തനും, യുവരാജാവിന്റെ പ്രാപ്തിയെയോ, രാജാവിന്റെ പ്രാപ്തിയെയോ മഹാതേജസ്വിയായി ഭവിക്കയും ചെയ്യും; വളരെ ജനരഞ്ജനയുള്ളവനും, എല്ലാ വിദ്യയിലും സാമാന്യമായി അറിവുള്ളവനും, അനേകം ഗദ്യപദ്യകാവ്യങ്ങളെ ഉണ്ടാക്കുന്നവനും, ധനവാനും ആയി ഭവിക്കും.

9. ശസ്ത്രവിശേഷാദിഭിരപ്രശസ്തഃ
പ്രശസ്തവേഷോ ഗതരോഗസംഘഃ
വിശാലമാലാലസിതോമലാഢ്യാ
നരോനരാണാമധിപഃ പ്രധാനഃ

ഉദയാവസ്ഥയിൽ ഇരിക്കുന്ന ഗ്രഹങ്ങളാണ് ശസ്തങ്ങൾ. ശസ്താവസ്ഥയിൽ ഇരിക്കുമ്പോൾ ജാതകൻ വിദ്വാന്മാരിൽവെച്ച് പ്രശസ്തനായും, വിചിത്രാലങ്കാരങ്ങളാൽ ശോഭിക്കുന്ന വേഷത്തോടുകൂടിയവനായും, അനുരാഗലുബ്ധഗാത്രനായും, നല്ല രത്നമാലകൾ അണിയുന്നവനായും, നല്ലവാക്കുകൊണ്ട് ജനങ്ങളെ സ്വാധീനിച്ച് അവർക്കധിപനായും, പ്രധാന പുരുഷനായും ഭവിക്കും.

10. ലുപ്തേ ച ലുപ്തോ ഗുണധർമ്മദാരൈഃ
പ്രപീഡിതോഽരാതികുലേന മർത്ത്യഃ
സ്വേദപീതകേതാ ഗത ലാലയുക്തഃ
പ്രമാദശാലീ മലപാപമാലീ.

ശൈത്യമുള്ള ഗ്രഹമാണ് ലുപ്തഗ്രഹം. ഗ്രഹങ്ങളുടെ ലുപ്തഭാവത്തിൽ ജാതകൻ ഗുണമില്ലാത്തവനും, ലോഭിയും, ധർമ്മമില്ലാത്തവനും, ശത്രുക്കളിൽ നിന്ന് ഉപദ്രവത്തെ അനുഭവിക്കുന്നവനും, ദോഷവൃദ്ധിയുള്ളവനും, പാപിയുമായിരിക്കും.

11. ദീനസ്ഥിതേ ദീനമതിസ്സന്തോഷഹീനോ
ജനേശജന്തോ ഭിനിപീഡിതശ്ച
ഗുണേനഹീനഃ പരദാരലീനഃ
പരാർത്ഥഹാരീ കുകുഭൂമിചാരീ.

നീചരാശിയിൽനിന്നാൽ ഗ്രഹം ദീനൻ. ഗ്രഹദേവതയുടെ ദീനഭാവത്തിൽ ജാതകൻ അതിദീനനും, മനസ്സന്തോഷമില്ലാത്തവനും, രാജാവിന്റെ ദ്രോഹത്തെ അനുഭവിക്കുന്നവനും, ഗുണങ്ങളൊന്നുമില്ലാത്തവനും, പരദാരസക്തനും, പരധനത്തെ പിടിച്ചുപറിക്കുന്നവനും, കുത്സിത പ്രദേശങ്ങളിൽ ചെന്നുവസിക്കുന്നവനും അഥവാ സഞ്ചരിക്കുന്നവനും ആയിരിക്കും.

12. പീഡിതേ ഭവതി പീഡിതസ്സദാ
ചിന്തയാ ച പരയാ സമന്വിതഃ
വ്യഗ്രിതോ ബഹു മലോദരാതുരാ
നാധിരോഗസഹിതോ വിശേഷതഃ

ശത്രുക്ഷേത്രത്തിൽനില്ക്കുന്ന ഗ്രഹം പീഡിതൻ. ഗ്രഹത്തിന്റെ പീഡിതാവസ്ഥയിൽ സദാ രോഗിയായും, ചിന്താകുലനായും, ദുഃഖിതനായും, മദമോഹിതനായും, ആധിയും വ്യാധിയും അനുഭവിക്കുന്നവനായും ഭവിക്കും.

ഇനി മേൽ ഗ്രഹങ്ങളുടെ ഗർവ്വിതാദിഭാവങ്ങളെയും, അതിനുള്ള ഫലങ്ങളെയും പറയുന്നു.

13. കോണോത്തുംഗഗൃഹേ ഗതോനിഗദിതഃ
ഖേടസ്തദാ ഗർവ്വിതോ
മിത്രക്ഷേത്രഗസംയുതേപി മുദിതോ
മിത്രേണയുക്തേക്ഷിതഃ
പുത്രസ്ഥാനഗതോഗ്രഹൈരമരവിദാ
ലെക്കിസ്സംയുതോലജ്ജിതഃ
പാപാരിഗ്രഹ വീക്ഷിതസ്തഹിതവിനാ
സംക്ഷോഭിതഃകീർത്തിതഃ

ഒരു ഗ്രഹം മൂലത്രികോണത്തിലൊ, ഉച്ചരാശിയിലൊ നിന്നാൽ ആ ഗ്രഹം 'ഗർവ്വിത'നാകുന്നു. ബന്ധുക്ഷേത്രത്തിലൊ വ്യാഴത്തോടുകൂടിയൊ, ബന്ധുഗ്രഹങ്ങളുടെ യോഗദൃഷ്ടികളോടുകൂടിയൊ നിന്നാൽ ആ ഗ്രഹം 'മുദിത'നാകുന്നു. അഞ്ചാംഭാവത്തിലൊ, രാഹു, കുജൻ, ശനി, സൂര്യൻ ഈ ഗ്രഹങ്ങളോടുകൂടിയൊ നിന്നാൽ ആ ഗ്രഹം "ലജ്ജിത നാകുന്നു. പാപഗ്രഹങ്ങളുടെയൊ, ശത്രുഗ്രഹങ്ങളുടെയൊ, സൂര്യന്റെയൊ ദൃഷ്ടിയുണ്ടായാൽ ആ ഗ്രഹം "ക്ഷോഭിത"നാകുന്നു.

14. യോഗമന്ദാരിയുതേക്ഷിതോƒരിഗതഃ
ഖേടഃക്ഷുധാപീഡിതഃ
അഃപാപാരിയുതേക്ഷിതോƒനന്ത്രുഭൈർ
ദൃഷ്ടസ്തൃഷാർത്താംബുഭേ

ഗർവ്വിതോ മുദിതോഥ ലജ്ജിത ഇതി
പ്രക്ഷോഭിതഃ കീർത്തിതോ
വിദ്ഭിഃസംക്ഷുധിതസ്തൃഷാർത്തഇതഷഡ്
ഭാവാഗ്രഹാണാമമീ.

ശത്രുഗ്രഹത്തിന്റെയൊ, ശനിയുടെയൊ യോഗദൃഷ്ടികളുണ്ടായാലും, ശത്രുക്ഷേത്രത്തിൽനിന്നാലും ഗ്രഹം 'ക്ഷുധാപീഡിത'നാകുന്നു. പാപഗ്രഹങ്ങളുടെയും, ശത്രുഗ്രഹങ്ങളുടെയും യോഗദൃഷ്ടികൾ ഉണ്ടാകയും, ശുഭദൃഷ്ടിയില്ലാതെയിരിക്കയും ചെയ്താൽ ഗ്രഹം തൃഷിത'നാകുന്നു. ഇങ്ങിനെ ഗ്രഹങ്ങളുടെ ആറുഭാവങ്ങളെ വിദ്വാന്മാർ ശാസ്ത്രങ്ങളിൽ പ്രതിപാദിച്ചിരിക്കുന്നു.

1. ഗർവ്വിതഭാവം=സ്വോച്ചം മൂലത്രികോണത്തിലൊ, ഉച്ചത്തിലൊ നില്ക്കുന്നഗ്രഹത്തിനുള്ള ഭാവം.
2. മുദിതഭാവം=ബന്ധുക്ഷേത്രത്തിലൊ, വ്യാഴത്തോടുകൂടിയൊ, ബന്ധുഗ്രഹങ്ങളുടെ യോഗദൃഷ്ടിയോടുകൂടിയൊ നിന്നാലുള്ള ഭാവം.
3. ലജ്ജിതഭാവം=രാഹു, കേതു, ശനി, സൂര്യൻ.ഇവരോടുകൂടി 5-ാം ഭാവത്തിൽ നിന്നാലുള്ള ഭാവം.
4. ക്ഷോഭിതഭാവം=പാപഗ്രഹങ്ങളുടെയൊ, ശത്രുഗ്രഹങ്ങളുടെയൊ ദൃഷ്ടിയുണ്ടായാലുള്ള ഭാവം.
5. ക്ഷുധാപീഡിതൻ=ശത്രുക്ഷേത്രത്തിൽ നില്ക്കുമ്പോൾ ശത്രുഗ്രഹത്തിന്റെയും, ശനിയുടെയും ദൃഷ്ടിയുണ്ടായാലുള്ള ഭാവം.
5. തൃഷിതഭാവം=പാപഗ്രഹങ്ങളുടെയും, ശത്രുഗ്രഹങ്ങളുടെയും യോഗദൃഷ്ടികൾ ഉണ്ടായിരിക്കയും, ശുഭന്മാരുടെ ദൃഷ്ടിയോഗങ്ങൾ ഇല്ലാതിരിക്കുകയും ചെയ്താലുള്ള ഭാവം.

ഇങ്ങിനെ ആറു ഭാവങ്ങളെല്ലാം ഗ്രഹചേഷ്ടകളാകുന്നു. അതിനുള്ള ഫലങ്ങളെ പ്രത്യേകം പറയുന്നു. ഈ ഫലങ്ങൾ അതാതു ഗ്രഹങ്ങളുടെ ദശാകാലത്തനുഭവിക്കുന്നതാകുന്നു.

15. നവാലയാരാമസുഖം, നൃപത്വം
കലാപടുത്വം വിദധാതി പുംസാം
മദാൎത്ഥലാഭം വ്യവഹാരവൃദ്ധിം
ദശാവിശേഷാദിഹ ഗൎവ്വിതസ്യ.

ഗൎവ്വിതഗ്രഹദശയിൽ നല്ല പുഷ്പവാടിയെക്കൊണ്ടും, നല്ല ഭവനത്തെക്കൊണ്ടുമുള്ള സുഖവും, രാജ്യാധികാരവും, കലാവിദ്യകളിൽ നൈപുണ്യവും, സ്ത്രീസുഖവും, ധനലാഭവും, വ്യവഹാരങ്ങളിൽ ജയവും മററും ഫലങ്ങളാകുന്നു.

16. ഭവതി മുദിതപാകേ വാസശാലാവിശാലാ
വിമലവസനഭൂഷാ ഭൂമിഭാൎയ്യാസുസൌഖ്യം
സ്വജനജനവിലാസോ ഭൂമിപാഗാരവാസോ
രിപുനിവഹവിനാശോ ബുദ്ധിവിദ്യാവികാസഃ

മുദിതഗ്രഹദശയിൽ വിശാലമായ ഗൃഹങ്ങളും, വിമലവസ്ത്രഭൂഷണങ്ങളും, ഭൂമിലാഭവും, ഭാൎയ്യാസുഖവും, ബന്ധുജനപ്രീതിയും, രാജസഭാപ്രവേശവും, ശത്രുനാശവും, ബുദ്ധിക്കും, വിദ്യക്കും പ്രകാശവും ഫലങ്ങളാകുന്നു.

17. ദിശതി ലജ്ജിതഖേടദശാ, വശാ
ദ്രതിവിരാമ, മതീവ മതിക്ഷയം,
സുതഗദാഗമനം, ഗമനം വൃഥാ,
കലികഥാഭിരുചിം നരുചിം ശുഭേ.

ലജ്ജിതഗ്രഹദശയിൽ ഭാൎയ്യാവിരഹവും, മനോഭംഗവും, പുത്രാരിഷ്ടവും, വൃഥാസഞ്ചാരവും, ചീത്തവൎത്തമാനങ്ങളിൽ ഇഷ്ടവും, ശുഭമായതിലൊന്നിലും താല്പൎയ്യമില്ലായ്മയും ഫലമാകുന്നു.

18. സംക്ഷോഭിതസ്യാപി ദശാവിശേഷാ
ദാരിദ്ര്യജാതമതീവകഷ്ടം,
കരോതി, വിത്തക്ഷയ, മംഘ്രിബാധാം,
ധനാപ്തിബാധാമവനീശകോപാൽ.

ക്ഷോഭിതഗ്രഹദശയിൽ ദാരിദ്ര്യദുഃഖവും, അതികഷ്ടവും, ധനനാശവും, പാദരോഗവും, രാജകോപംകൊണ്ട് ധനാർജ്ജനത്തിന് വിഘ്നവും ഫലം ആകുന്നു.

19. ക്ഷുധിതഖഗദശായാം ശോകമോഹാദിതാപഃ
പരിജനപരിതാപാദാധിഭീത്യാകൃശത്വം
കലിരപി രിപുലോകൈരർത്ഥനാശോനരാണാ
മഖിലബലനിരോധോ, ബുദ്ധിരോധോ വിശേഷാൽ.

ക്ഷുധിതഗ്രഹത്തിന്റെ ദശയിൽ വ്യസനം, മനോമൌഢ്യം, മുതലായ ഉപദ്രവങ്ങളും, സംബന്ധികളുടെ രോഗാദ്യനർത്ഥങ്ങൾ ഹേതുവായിട്ടും, ആധികൊണ്ടും, ഭീതികൊണ്ടും ശരീരത്തിന് ചടപ്പും, കലഹവും, ശത്രുനിമിത്തമായി ധനനാശവും, ശരീര ദൌർബ്ബലതയും, ബുദ്ധിക്ക് ക്ഷീണവും ഫലമാകുന്നു.

20. തൃഷിതഖഗദശായാ മംഗിനാമംഗമദ്ധ്യേ
ഭവതി ഗദവികാരോ ദുഷ്ടകാര്യാധികാരഃ
നിജജനപരിവാദാ ദർത്ഥഹാനിഃകൃശത്വം
ഖലകൃതപരിതാപോ മാനഹാനിഃസദൈവ.

തൃഷിതഗ്രഹത്തിന്റെ ദശയിൽ സന്ധുക്കളിൽ രോഗവും, ദുഷ്ടകാര്യാധികാരവും, സ്വജനങ്ങളുമായിട്ടുള്ള വ്യവഹാരം നിമിത്തം ദ്രവ്യനാശവും, ശരീരത്തിന്നു കൃശത്വവും, ദുഷ്ടന്മാരിൽനിന്നു ദ്രോഹവും, മാനഹാനിയും സദാ ഫലമാകുന്നു.

[21. ക്ഷുധിതഃക്ഷോഭിതോവാപി യത്രതിഷ്ഠതിതംബലാൽ
വിനാശയതി,പുഷ്ണാതി മുദിതോ ഗർവ്വിതോഗ്രഹഃ

ക്ഷുധിതഗ്രഹവും, ക്ഷോഭിതഗ്രഹവും ഏതൊരുഭാവത്തിൽ നില്ക്കുന്നുവോ ആ ഭാവത്തെ നശിപ്പിക്കും; മുദിതഗ്രഹവും, ഗർവ്വിതഗ്രഹവും, നില്ക്കുന്ന ഭാവത്തെ പുഷ്ടിപ്പെടുത്തുകയെ ചെയ്യുകയുള്ളൂ.

[22. കർമ്മഭാവഗതോയസ്യ ലജ്ജിതസ്തൃഷിതോഥവാ
ക്ഷോഭിതക്ഷുധിതോവാപി സദരിദ്രോ [illegible].

ലജ്ജിതന്നും, തൃഷിതന്നും, ക്ഷോഭിതന്നും, ക്ഷുധിതന്നും കർമ്മഭാവത്തിൽ (പത്താമേടത്തിൽ) നിന്നാൽ ജാതകൻ ദരിദ്രനാകും.

23. ലജ്ജിതഃപുത്രഭാവസ്ഥഃ പുത്രനാശകരോമതഃ
ക്ഷോഭിതസ്തൃഷിതോയസ്യ സപ്തമേ സ്ത്രീനജീവതി

ലജ്ജിതഗ്രഹം 5-ാം ഭാവത്തിൽനിന്നാൽ പുത്രന്മാരുണ്ടാകില്ല; ഉണ്ടായാലും മരിച്ചുപോകും: ക്ഷോഭിതഗ്രഹവും തൃഷിതഗ്രഹവും 7-ാംഭാവത്തിൽ നിന്നാൽ ഭാര്യമരിക്കും.

ഇങ്ങിനെ ഗ്രഹങ്ങളുടെ ബാല്യാദ്യവസ്ഥാഫലവും
ഗർവ്വിതാദി ഭാവഫലവും സമാപ്തം.



## അദ്ധ്യായം 12.

### മാരകവിചാരാദ്ധ്യായം.

1. മാരകഗ്രഹസംബന്ധാൽ പാപകർത്താശനിസ്മൃതഃ
തിരസ്കൃത്യഗ്രഹാൻസർവ്വാന്നിഹന്താഭവതിധ്രുവം.

ശനി യമനായിട്ടുള്ള സംബന്ധം നിമിത്തം മാരകഗ്രഹമാകുന്നു. യമനും, ശനിയും സൂര്യന്റെ പുത്രന്മാരാണ്. അതുകൊണ്ടു എല്ലാ ഗ്രഹങ്ങളിലും വെച്ചു മരണത്തിന്ന് കാരണഭൂതനായ ഗ്രഹം ശനിയാകുന്നു. ഒരു ഗ്രഹത്തിന്റെയും ബലത്തെയും കൂട്ടാക്കാതെ പാപനായ ശനി മരണകർത്താവായിത്തീരുന്നു. ബലവാന്മാരായ ഗ്രഹങ്ങളെ ധിക്കരിച്ച് ശനി മൃതിയെ ഉണ്ടാക്കും.

2. ത്രികോണഭവനാധിപാശ്ശുഭഫലാസ്സുസർവ്വഗ്രഹാഃ
ത്രിവൈരിഭവഭാവപാഃ ഖലഫലാനിരുക്താന്യഥൈഃ
ഭവന്തിയദികേന്ദ്രപാഃ ശുഭഗണാസ്സദുഷ്ടാസ്തുനാ
മതീവശുഭദായകാഃ ഖലഖചാരിണോജന്മനി.

ത്രികോണങ്ങളായ 9-5 ഈ ഭാവങ്ങളുടെ ഭാവാധിപന്മാർ ശുഭന്മാരും, ശുഭഫലങ്ങളെ കൊടുക്കുന്നവരും ആകുന്നു. കേന്ദ്രങ്ങളുടെ അധിപന്മാർ ശുഭന്മാരാകുന്നാകിൽ അവർ ശുഭഫലത്തെ കൊടുക്കുന്നില്ല. പാപഗ്രഹങ്ങളാകുന്നാകിൽ അതിശുഭഫലത്തെ കൊടുക്കുന്നു. ശുഭന്മാരുടെ കേന്ദ്രാധിപത്യം ദോഷമായിട്ടാണ് കണ്ടുവരുന്നതും, പറഞ്ഞുവരുന്നതും. ഈ അഭിപ്രായം മാരകവിചാരത്തിൽ മുഖ്യമായിട്ടു ചിന്തിക്കേണ്ടതാകുന്നു.

3. യദ്യദ്ഭാവഗതൌ രാഹുഃ കേതുശ്ച ജന്മനോ നൃണാം।
യദ്യദ്ഭാവേശസംയുക്തൌ തൽഫലം പ്രദിശേദ്ധ്രുവം

രാഹുവും, കേതുവും, ജന്മസമയത്തിൽ ഏതേതുഭാവത്തിൽ ഇരിക്കുന്നുവോ, ഏതേതുഭാവാധിപന്മാരോടു കൂടിയിരിക്കുന്നുവോ ആ ഭാവസംബന്ധമായ ഫലങ്ങളെ നിശ്ചയമായും കൊടുക്കും.

3. മന്ദഃ യദി പാപസംയുക്തോ മാരകഗ്രഹയോഗതഃ
തിരസ്കൃത്യ ഗ്രഹാൻ സർവ്വാൻ നിഹന്താ പാപകൃദ്യദാ.

ശനി പാപയോഗത്തോടുകൂടി നിന്നാലും, ദ്വിതീയസപ്തമാധിപന്മാരോടുകൂടി നിന്നാലും, അവയുടെ ദൃഷ്ടിയോഗത്തോടുകൂടി നിന്നാലും, മററു ഗ്രഹങ്ങളുടെ ഫലങ്ങളെ ദുർബ്ബലപ്പെടുത്തി മരണത്തെ ചെയ്യുന്നു.

5. അല്പമദ്ധ്യമപൂർണ്ണായുഃ പ്രമാണമിഹയോഗജം
വിജ്ഞായ പ്രഥമം പുംസാം തതോ മാരകചിന്തനാ.

അല്പായുര്യോഗം, മദ്ധ്യായുര്യോഗം, ദീർഘായുര്യോഗം മുതലായ യോഗപ്രമാണങ്ങളെ നല്ലവണ്ണം ഗ്രഹിച്ചു അതെല്ലാം വേണ്ടപോലെ ചിന്തിച്ചതിന്നു ശേഷം മാത്രമെ മരണത്തെക്കുറിച്ചു ചിന്തിപ്പാൻ പാടുള്ളു. ദീർഘായുര്യോഗമുള്ളവന്നു മദ്ധ്യായുസ്സിങ്കൽ മാരകദശ വന്നാൽ മരണം സംഭവിക്കുന്നതല്ല. അതുപോലെതന്നെ മദ്ധ്യായുസ്സിന്നു വേണ്ടുന്ന യോഗം പൂർണ്ണമാ

യിട്ടുള്ളവന്ന അല്പായുസ്സിന്റെ അവധിയിൽ മരണത്തെ നിശ്ചയിപ്പാൻ പാടുള്ളതല്ല. ഇങ്ങിനെ മരണകാലത്തെ ചിന്തിക്കുന്നതു വളരെ സൂക്ഷിച്ചുവേണ്ടതാകുന്നു.

6. ഷോഡശാംശേഹാ യദിരിപുവരഭിർബ്ബൈവഹീനം
പൂർണ്ണം സുഹൃദ്ഭിർ സമസ്സമമായുരാഹുഃ
ബാലഗ്രഹോ ഹിതസമാധിപമേചിപൂർണ്ണം
മദ്ധ്യഞ്ച ഹീനമിഹ ജാതകതത്വവിജ്ഞാഃ

ലഗ്നാധിപൻ സൂര്യന്റെ ശത്രുവാണെങ്കിൽ അല്പായുസ്സും, ബന്ധുവാണെങ്കിൽ ദീർഘായുസ്സും, സമനാണെങ്കിൽ മദ്ധ്യായുസ്സും കിട്ടുന്നതാകുന്നു. അല്ലെങ്കിൽ, ലഗ്നാധിപൻ ശത്രുരാശിയിൽ നിന്നാൽ അല്പായുസ്സും, മിത്രരാശിയിൽ നിന്നാൽ പൂർണ്ണായുസ്സും, സമരാശിയിൽ നിന്നാൽ മദ്ധ്യായുസ്സും കിട്ടുന്നതായിരിക്കും. ഈ പ്രമാണം ആയുർവിധാനത്തിൽ ഗുണദോഷങ്ങളിൽ ഒന്നായി ഗണിക്കേണ്ടതാകുന്നു. ഗുണത്തെയും, ദോഷത്തെയും വേർതിരിക്കുമ്പോൾ ഇതിലെ ഗുണത്തെയും, ദോഷത്തെയും ഓരോന്നു എടുക്കേണമെന്നർത്ഥം.

7. അഷ്ടമർക്ഷം തൃതീയഞ്ചബുധൈരായുരുദാഹൃതം
ദ്വിതീയം, സപ്തമസ്ഥാനം മാരകസ്ഥാനമുച്യതേ.

അഷ്ടമഭാവവും, മൂന്നാംഭാവവും, ആയുഃസ്ഥാനമാകുന്നു. രണ്ടും, ഏഴും ഭാവങ്ങൾ മാരകസ്ഥാനങ്ങളുമാകുന്നു. ഇവരണ്ടും മേൽപറഞ്ഞ ഭാവങ്ങളുടെ 12-ാം ഭാവങ്ങളാകുന്നു.

8. മാരകേശദശാപാകേ മാരകസ്ഥസ്യപാപിനഃ
പാപകൃത്പാകയുക്താംപാകേ സംഭവേന്നിധനംദിശേൽ.

മാരകസ്ഥാനാധിപഗ്രഹത്തിന്റെ ദശയിലും, മാരകസ്ഥാനത്തിൽ നില്ക്കുന്ന പാപന്റെ ദശയിലും, പാപയോഗമുള്ള പാപന്റെ ദശയിലും മരണം സംഭവിക്കും.

9. അസംഭവേവ്യയാധീശദശായാം മരണം നൃണാം
അഭാവേവ്യയഭാവേശ സംബന്ധിഗ്രഹഭുക്തിഷു.

മാരകസ്ഥാനാധിപന്റെ ദശയിൽ മരണം സംഭവിച്ചിച്ചിട്ടില്ലെങ്കിൽ വ്യയാധിപദശയിൽ മരണം സംഭവിക്കും. അപ്രകാരവും സംഭവിച്ചിട്ടില്ലെങ്കിൽ വ്യയേശന്റെ സംബന്ധമുള്ള ഗ്രഹത്തിന്റെ ദശയിലൊ, അപഹാരത്തിലോ മരണമുണ്ടാകും.

10. തദഭാവേഷ്ടമേശസ്യ ദശായാം നിധനം പുനഃ
ദുഷ്ടതാരാപതേഃ പാകേനിൎവ്വാണം കഥിതംപൂൎവ്വൈഃ

പൂൎവ്വോക്തപ്രകാരം ഭവിച്ചിട്ടില്ലെങ്കിൽ അഷ്ടമേശന്റെ ദശയിലൊ, ദുഷ്ടതാരാധിപത്യമുള്ള ഗ്രഹങ്ങളുടെ ദശയിലൊ, മരണം സംഭവിക്കും. വിപന്നക്ഷത്രാധിപത്യം, വധനക്ഷത്രാധിപത്യം മുതലായതാണ് ദുഷ്ടതാരാധിപത്യം.

മാരകവിചാരാദ്ധ്യായം സമാപ്തം.




# അദ്ധ്യായം 13.

## അപൂൎവ്വയോഗങ്ങൾ.

### രാജയോഗങ്ങൾ.

1. നവമഭാവപതിസ്സുതയാലയേ
സുതപതിൎന്നവമേയദിജന്മിനഃ
അതിവിചിത്രമണിവ്രജമണ്ഡിതോ
വസുമതിൎഭൃതാംസമതാമ്രജേൽ.

ഭാഗ്യാധിപൻ പൂൎവ്വപുണ്യത്തിലും (5 ാംമേടത്തിലും), പൂൎവ്വപുണ്യനാഥൻ ഭാഗ്യത്തിലും (9-ാമെടത്തിലും) പരിവൎത്തനമായിരുന്നാൽ വലിയ രാജയോഗമാകുന്നു. രത്നഭൂഷണങ്ങളും, ഭൂമിലാഭവും മറ്റും ധാരാളമുണ്ടാകും.

2. കൎമ്മാധീശസ്സുതസ്ഥാനേ സുതേശഃകൎമ്മഗോഽഥവാ
ത്രികോണപതിനാദൃഷ്ടോ രാജാഭവതിനിശ്ചിതം.

പത്താം ഭാവാധിപനഞ്ചിലും, അഞ്ചാം ഭാവാധിപൻ പത്തിലും നില്ക്കുമ്പോൾ 9-ാം ഭാവാധിപന്റെ ദൃഷ്ടിയും ഉണ്ടായിരുന്നാൽ വലിയ രാജയോഗമാകുന്നു.

3. രാജ്യേശാംശപവാംശപേശസുതപാ ധർമ്മാധിപസ്വാമിനാ
സംയുക്താ യദി വീക്ഷിതാ ബലയുതാ രാജാധിരാജോ ഭവേൽ
പുത്രേശോ യദി ധർമ്മപേന സഹിതോ ലഗ്നാധിപേനാംശഗോ
ദൃഷ്ടോ വാ സഹിതസ്സ്വയം പി ദശമേ രാജാ ഭവേന്നിശ്ചയാൽ

ലഗ്നാൽ പത്താംഭാവത്തിന്റെ അധിപനോ, ലഗ്നാധിപനോ, നാലാം ഭാവത്തിന്റെ അധിപനോ, 5 ാം ഭാവാധിപനോ, ഒമ്പതിൽ ഭാഗ്യാധിപനോടുകൂടി നില്ക്കുകയും, ബലത്തോടുകൂടിയിരിക്കയും ചെയ്താൽ രാജയോഗമാകുന്നു. അഞ്ചാം ഭാവാധിപന്റെ അധിപൻ ഭാഗ്യാധിപനോടും, ലഗ്നാധിപനോടുംകൂടി ലഗ്നത്തിൽ നിന്നോ, പത്തിലോ, നാലിലോ ഭാഗ്യാധിപൻ നില്ക്കുമ്പോൾ ലഗ്നാധിപന്റെ ദൃഷ്ടിയോ, യോഗമൊ ഉണ്ടായിരുന്നാലും രാജയോഗമാകുന്നു.

4. യത്രകുത്രാപി കേന്ദ്രേശസ്ത്രികോണപതിനായുതഃ
സബലശ്ചേന്നരോ രാജാ ദുർബലോ ധനപോ ഭവേൽ.

കേന്ദ്രാധിപതികളിലാരെങ്കിലും, ത്രികോണപതികളിൽ ഒന്നിനോടുകൂടി യോജിച്ചിരിക്കുമ്പോൾ രണ്ടു ഗ്രഹങ്ങൾക്കും ബലമുണ്ടെങ്കിൽ ജാതകൻ രാജാവാകും; ദുർബ്ബലന്മാരാണെങ്കിൽ ധനവാനാകും.

5. പുണ്യസ്ഥാനേ ഗുരുക്ഷേത്രേ ലഗ്നേശേ ഗുരുണായുതേ
പഞ്ചമസ്വാമിനാ ദൃഷ്ടേ രാജപുത്രോ നരാധിപഃ

ഗുരുക്ഷേത്രമായിരിക്കുന്ന 9-ാം ഭാവത്തിലൊ, പത്താംഭാവത്തിലൊ ലഗ്നാധിപൻ ഗുരുവിനോടുകൂടി നില്ക്കുമ്പോൾ അഞ്ചാം ഭാവാധിപന്റെ ദൃഷ്ടികൂടിയുണ്ടെങ്കിൽ രാജയോഗമാകുന്നു. രാജപുത്രനാണെങ്കിൽ അവൻ വലിയ രാജാവാകും നിശ്ചയം.

ഇനി മേൽ ധനയോഗങ്ങളെ പറയുന്നു.

6. പഞ്ചമേ നിശഭേ ശുക്രേ ലാഭേരവിസുതേയദാ
ലോകമാന്യസ്സ്വവർണ്ണാനാ മധിപോജായതേനൃണാം.

അഞ്ചാം ഭാവമായ ഇടവത്തിലൊ തുലാത്തിലൊ ശുക്രൻ നില്ക്കുമ്പോൾ ലാഭത്തിൽ ശനിയും നിന്നാൽ ധനസമൃദ്ധിയുണ്ടാകും; രാജതുല്യനായും ഭവിക്കും; ജനതയുണ്ടാകും.

7. കർക്കേതുകലാനാഥേ പഞ്ചമേലാഭഭേശനൗ
നാനാധനസമൃദ്ധിസ്സ്യാ ദ്രാജ്യവൃദ്ധിശ്ച ഭൂപതേഃ

അഞ്ചാം ഭാവമായ കർക്കടകത്തിൽ ചന്ദ്രൻ നില്ക്കുമ്പോൾ ലാഭത്തിൽ ശനിയും നിന്നാൽ ധനസമൃദ്ധിക്കു പുറമെ രാജഭോഗങ്ങളോടുകൂടിയവനും ആയിഭവിക്കും.



8. പഞ്ചമേതു മൃഗേ കുംഭേ സമന്ദേയസ്യ ജന്മനി
ബുധേലാഭഗതേയസ്യ സർവ്വത്രധനിതാനാതിഃ

5-ാം ഭാവമായ മകരത്തിലൊ, കുംഭത്തിലൊ ശനി നില്ക്കയും, ബുധൻ 11-ാം ഭാവത്തിൽ നില്ക്കയും ചെയ്താൽ സർവ്വപ്രകാരത്തിലും ധനസമൃദ്ധിയുണ്ടാകും.

9. പഞ്ചമേതു രവൗ സിംഹേ ലാഭേ ദേവഗുരൗയദാ
വാഹനസ്വർണ്ണരത്നാനാമധിപോജായതേ ക്ഷണാൽ

5-ാം ഭാവമായ ചിങ്ങത്തിൽ സൂര്യനും, ലാഭത്തിൽ വ്യാഴവും നിന്നാൽ സ്വർണ്ണം, രത്നം, വാഹനം ഇവ ധാരാളമുണ്ടാകും.

10. പഞ്ചമേതു ഗുരുക്ഷേത്രേ സഗുരൗയദി ജന്മനി
ലാഭഗേവിധുപുത്രേച പൃഥ്വീപതിസമോനരഃ

ധനു മീനങ്ങൾ 5-ാം ഭാവമായിരിക്കുമ്പോൾ അഞ്ചിൽ ഗുരു നിന്ന് ചൊവ്വ ലാഭത്തിലും നിന്നാൽ ധനയോഗമാകുന്നു.

11. രവിക്ഷേത്രഗതേ ശുക്രേ രവിണാസംയുതേസതി
ഗുരുഭൗമയുതേ വാപി ധനാധിക്യം ദിനേ ദിനേ.

ചിങ്ങലഗ്നത്തിൽ സൂര്യനോടുകൂടി വ്യാഴവും ചൊവ്വയും നിന്നാൽ ധനയോഗമാകുന്നു.

12. കൎക്കേ ജന്മലഗ്നസ്ഥേ സചന്ദ്രേ യദിജന്മനി
സംയുതേ ജീവഭൌമാഭ്യാംസസമ്പ്യോവിത്തപോഭവേൽ.

കൎക്കടലഗ്നത്തിൽ ചന്ദ്രനും, ചൊവ്വയും, വ്യാഴവുംകൂടി നിന്നാൽ ധനയോഗമാകുന്നു. ചന്ദ്രലഗ്നമെന്നും പക്ഷാന്തരം.

13. കുജക്ഷേത്രഗതേലഗ്നേ സഭൌമേയസ്യജന്മനി
ശുക്രജ്ഞമന്ദസംയുക്തേ സധനേശസമോനരഃ

മേടമോ, വൃശ്ചികമോ ലഗ്നമായിരിക്കുമ്പോൾ അതിൽ ചൊവ്വ, ശനിബുധശുക്രന്മാരോടു നിന്നാൽ കുബേരന തുല്യമായ ധനവാനായിരിക്കും.

14. ഗുരുഭേ ഗുരുസംയുക്തേ ജന്മലഗ്ന ഗതേ യദി
ചന്ദ്രാംഗാരകയുക്തേതസ്യ ശ്രീസ്സ്യാദചഞ്ചലാ.

മീനമോ, ധനുവോ ലഗ്നമായിരിക്കുമ്പോൾ വ്യാഴം കുജനോടും ചന്ദ്രനോടുംകൂടി നിന്നാൽ ജാതകൻ മന്നവരെപ്പോലെ ധനവാനായിരിക്കും.

15. കന്യാമിഥുനയോർല്ലഗ്നേ സബുധേയസ്യജന്മനി
സംയുതേ ശുക്രമന്ദാഭ്യാം ദൃഷ്ടേവാധനികോഭവേൽ.

കന്നിയോ, മിഥുനമോ ലഗ്നമായിരിക്കുമ്പോൾ ബുധൻ ശുക്രനോടും, ശനിയോടും കൂടി ലഗ്നത്തിൽനിന്നാലും, അവരുടെ ദൃഷ്ടിയുണ്ടായിരുന്നാലും ധനയോഗമാകുന്നു.

16. ശുക്രരാശിഗതേലഗ്നേ സസിതേയസ്യജന്മനി
ചന്ദ്രജാൎക്കിദൃശാഭ്യാംതു യുതേ ദൃഷ്ടേധനാധിപഃ

ഇടവമോ, തുലാമോ ലഗ്നമായിരിക്കുമ്പോൾ ശുക്രൻ ലഗ്നത്തിൽ നില്ക്കയും, ബുധന്റെയും, ശനിയുടെയും ദൃഷ്ടിയോ, യോഗമോ ഉണ്ടായിരിക്കയും ചെയ്താൽ ധനയോഗമാകുന്നു.

ദാരിദ്ര്യയോഗങ്ങളെ ഇനിമേൽ പറയുന്നു.

17. ത്രികോണാധിപസംബന്ധീ യോഗയോ നിതര്യേ ഗ്രഹഃ
സംബന്ധീ വ്യയഷഷ്ഠീശൈർ ദ്ദൃഷ്ടോ ധനാധികാരകഃ

ധനത്തെ കൊടുക്കുന്ന ഗ്രഹങ്ങൾ (ധനാധിപതി, ധനകാരകൻ, ധനത്തിൽനില്ക്കുന്ന ഗ്രഹം) ഇവക്ക 5-ം 9-ം ഭാവാധിപന്മാരായിട്ടു സംബന്ധമൊ, 6-8-12 ഈ ഭാവാധിപന്മാരുടെ യോഗമൊ ഉണ്ടായാൽ ജാതകൻ ദരിദ്രനാകും.

18. രിപുഭാവപതൌലഗ്നേ ലഗ്നേശേരിപുഭാവഗേ
മാരകസ്വാമിനാദൃഷ്ടേ യുതേവാനിർദ്ധനോ ഭവേൽ

ലഗ്നാധിപനാറിലും, ആറാം ഭാവാധിപൻ ലഗ്നത്തിലും നില്ക്കുകയും, അഷ്ടമാധിപന്റെ ദൃഷ്ടിയൊ യോഗമൊ ഉണ്ടായിരിക്കയും ചെയ്താൽ ദാരിദ്ര്യമനുഭവിക്കും.

19. ചന്ദ്രാദിത്യൌയദാലഗ്നേ ലഗ്നേശോനിധനാലയേ
മാരകേണയുതേദൃഷ്ടേ സദാഭവതിനിർദ്ധനഃ

സൂര്യചന്ദ്രന്മാർ ലഗ്നത്തിലൊ, ലഗ്നാധിപനഷ്ടമത്തിലൊ അഷ്ടമാധിപന്റെ ദൃഷ്ടിയൊ യോഗമൊ ഉണ്ടെങ്കിൽ നിർദ്ധനനാകും.

20. യദംഗനാഥോന്ത്യരിപുഭാവനാഥൈ
ര്യുതശ്ചപാപയുതോഥവാസ്യാൽ
പുത്രേശയുക്തോയദിവാപിലഗ്നേ
ക്രൂരൈരദൃഷ്ടഃ ഋണവാൻധനീനഃ

ലഗ്നാധിപൻ 6-8-12 ഈ ഭാവങ്ങളുടെ അധിപന്മാരോടുകൂടിയൊ, അവരുടെ ദൃഷ്ടിയോടുകൂടിയൊ, പാപയോഗത്തോടുകൂടിയൊ ഇരുന്നാലും, അഞ്ചാം ഭാവാധിപനോടുകൂടി ലഗ്നത്തിൽ ക്രൂരദൃഷ്ടിയോടുകൂടാതെയിരുന്നാലും വലിയ കടക്കാരനായിത്തീരും. കടംവർദ്ധിച്ചു ദരിദ്രനാകും.

21. അന്യാരിനീചത്രികഭാവഗേവാ
ലഗ്നേശചന്ദ്രേ കനാഥയുക്തേ
ഭാഗ്യാധിപേപാപഗ്രഹൈർദൃഷ്ടേ
ഭവേദൃണീസോമജഭൂപതോപി.

ലഗ്നേശനു് മൌഢ്യമൊ, നീചമൊ, ശത്രുക്ഷേത്രസ്ഥിതിയൊ ഉണ്ടെങ്കിൽ കടം വർദ്ധിക്കും. ആറെട്ടു പന്ത്രണ്ടു് എ

ന്ന ഭാവങ്ങളിൽ നില്ക്കുകയോ, അഷ്ടമാധിപന്റെ യോഗമൊ ദൃഷ്ടിയൊ ഉണ്ടാകയോ, ഭാഗ്യാധിപന്റെയോ, ശുഭഗ്രഹങ്ങളുടെയൊ ദൃഷ്ടി ഇല്ലാതെ വരികയൊ ചെയ്താൽ രാജാവായിരുന്നാൽകൂടി കടക്കാരനായിപ്പോകും.



# അദ്ധ്യായം 14.

1-ാം ഭാഗം (ലഗ്നഭാവം.)

1. അഷ്ടാരിവ്യയഗോയദി ലഗ്നസ്വാമീ ബലൈര്യുതഃ
സുഖം നിഹന്തി തന്വാദ്യ സർവ്വഭാവേഷ്വയം വിധിഃ

ലഗ്നാധിപൻ 6-8-12 ഈ ഭാവങ്ങളിൽ പാപയോഗത്തോടുകൂടി നിന്നാൽ ജാതകന് സുഖം ഉണ്ടാകുന്നതല്ല. എല്ലാ ഭാവങ്ങളെ സംബന്ധിച്ചും ഈ വിധിയെ സാധാരണയായി എടുത്തുകൊള്ളേണ്ടതാകുന്നു.

2. ലഗ്നചന്ദ്രാധിപൗ നീചസ്ഥൌ രിപുരാശിഗൌ;
വിനാ സ്വക്ഷത്രികേന്ദ്രേഷു ബലഹീനോ ഗ്രഹോ ഭവേൽ

ലഗ്നാധിപനും, ജന്മാധിപനും നീചത്തിലൊ, ശത്രുക്ഷേത്രത്തിലൊ, 6 8 12 ഈ ഭാവങ്ങൾ സ്വക്ഷേത്രങ്ങളല്ലാതിരിക്കുമ്പോൾ അതിലൊന്നിലൊ നിന്നാൽ ബലഹീനന്മാരാകുന്നു. സ്വക്ഷത്രികങ്ങളിൽ ഗ്രഹങ്ങൾക്ക ബലമുണ്ട്.

3. ദുഃസ്ഥാനഗതയോരേവം ചന്ദ്രലഗ്നേശയോര്യദി
കാർശ്യം രോഗഭയം നിത്യം വിതനോതിഹി പൂരുഷം.

ജന്മാധിപൻ (ചന്ദ്രലഗ്നാധിപൻ) ശത്രുനീചത്രികരാശികളിൽ നിന്നാൽ (ദുഃസ്ഥാനങ്ങളിൽ നിന്നാൽ) ശരീരത്തിന്നു മെലിച്ചിലും, രോഗഭയവും, ശത്രുവർദ്ധനയും ഫലമാകുന്നു.

4. നിജോച്ചേ മിത്രഭേ വർഗ്ഗേ സ്വകീയേ ലഗ്നപോ യദി
ദീർഘായുസ്സുഖസംയുക്തോ ബലീ ഭോഗീ പ്രജായതേ.

മിത്രം സുഖത്തെയും അനുഭവിക്കും; ചൊവ്വയാണെങ്കിൽ ഭൂമി സംബന്ധമായ (കൃഷി മുതലായത്) സുഖത്തെ അനുഗ്രഹിക്കും.

16. ത്രികോണവാഹനാധീശേ കേന്ദ്രേ ചാന്യോന്യസംയുതേ
നിജോച്ചരാശിപേ നൂനം വാഹനം നൂതനം ഭവേൽ.

നാലാംഭാവാധിപൻ ത്രികോണത്തിലോ, കേന്ദ്രത്തിലോ, തന്റെ ഉച്ചരാശിയിലോ ബലവാനായി നിന്നാൽ പുതിയമാതിരി വാഹനങ്ങളെ സമ്പാദിച്ചു അതിൽ സഞ്ചരിക്കും.

5-ാം ഭാവവിചാരം. (പുത്രഭാവം)

17. ലഗ്നാധീശേ കുജക്ഷേത്രേ പുത്രഭാവപതാവരൌ
മ്രിയതേപ്രഥമാപത്യം തതോപിനസുതോത്ഭവഃ

ലഗ്നാധിപൻ കുജക്ഷേത്രത്തിൽ നില്ക്കുമ്പോൾ 5-ാം ഭാവാധിപൻ ആറിൽ നിന്നാൽ പ്രഥമസന്താനം മരിക്കും. പിന്നെ സന്താനമുണ്ടാകുന്നതുമല്ല.

18. ഷഡാഷ്ടമവ്യയേ നീചേ പുത്രേശേ പാപസംയുതേ
കാകവന്ധ്യാപതിസ്സുത കേതുചന്ദ്രസുതൌയദാ.

അഞ്ചാം ഭാവാധിപൻ 6-8-12ലോ, നീചത്തിലോ പാപന്മാരോടുകൂടി നിന്നാൽ ഒരു സന്താനമെ ഉണ്ടാകുകയുള്ളു. പുത്രസ്ഥാനത്തിൽ കേതുവും ബുധനുംകൂടി നിന്നാലും ഏകസന്താനമായിരിക്കും. ഇതെല്ലാംകൂടി യോജിച്ചാൽ മാത്രമെ കാകവന്ധ്യാപതിത്വം ഉണ്ടാകയുള്ളു എന്നു പക്ഷാന്തരം.

കാകവന്ധ്യാ=ഒരു പുത്രനെ മാത്രം പ്രസവിച്ചവൾ.

19. തദീശേ നീചരാശിസ്ഥേ പുത്രഭാവം നപശ്യതി
തത്രൈവബുധമന്ദൌവാ കാകവന്ധ്യാപതിർഭവേൽ.

അഞ്ചാം ഭാവാധിപൻ നീചനായി പുത്രഭാവത്തെ നോക്കാതിരിക്കുകയും അതിരിക്കുന്നേടം ശനിയോ, ബുധനോ അഞ്ചിൽ നിന്നാലും ഒരു സന്താനമെ ഉണ്ടാകുള്ളു.

20. ധർമ്മാധീശാംഗനാഗാധീശൌ സുതേശേയദിജന്മനി
കേതുരൌദ്രൌപഞ്ചമേസ്യാതാം പുത്രം കന്യാമചിന്ത്രിശേൽ

ഏഴാം ഭാവാധിപൻ സ്വക്ഷേത്രത്തിലല്ലാതെയും, ഉച്ചത്തിലല്ലാതെയും 6 8-12 ഈ സ്ഥാനങ്ങളിൽ നിന്നാൽ രോഗിയായ ഭാൎയ്യയെ ലഭിക്കും.

29. ജായാസ്ഥാനഗതെശുക്രെ കാമീഭവതിമാനവഃ
പാപഭെപാപസംയുക്തെ കവൌനാരീസുഖൊജ്ഝിതഃ

ശുക്രൻ 7 ൽ നിന്നാൽ ജാതകൻ വലിയ കാമിയായിരിക്കും. പാപക്ഷേത്രത്തിൽ പാപനോടുകൂടി നിന്നാൽ സ്ത്രീസുഖം ഉണ്ടാകില്ല. പാപാന്തരസ്ഥിതിയും സ്ത്രീസുഖമുണ്ടാക്കില്ലെന്നൂഹിക്കാം.

30. ചതുൎത്ഥമന്ദിരാധീശെ ലഗ്നെ ലഗ്നാധിപൊയദാ
കളത്രെവാ കുടുംബെവാ വ്യഭിചാരീനരൊഭവെൽ.

ഏഴാംഭാവാധിപൻ 4 ാമെടത്തിലും, ലഗ്നാധിപൻ 7 ലൊ, 2 ലൊ, ലഗ്നത്തിലൊ ഏതെങ്കിലും ഒന്നിലും നിന്നാൽ ജാതകൻ വ്യഭിചാരിയായി ഭവിക്കും.

31. യാവന്തൊനിധനെഖെടാ നിജസ്വാമിസമീക്ഷിതാഃ
താവന്തൊപിവിവാഹാഃസ്യുഃ പ്രൊക്താനീതികഥിതാബുധൈഃ

അഷ്ടമത്തിൽ അഷ്ടമാധിപദൃഷ്ടിയോടുകൂടി എത്ര ഗ്രഹങ്ങൾ നില്ക്കുന്നുണ്ടൊ അത്ര വിവാഹങ്ങൾ ഉണ്ടാകുമെന്ന വിദ്വാന്മാർ പറയുന്നു.

32. ജായാധിശെനിജക്ഷെത്രെ, നിജൊച്ചെകൊണകണ്ടകെ
ശുഭഗ്രഹൈൎയ്യുതെദൃഷ്ടെ വിവാഹസ്സതതംഭവെൽ.

കളത്രനാഥൻ സ്വക്ഷേത്രത്തിലൊ, ഉച്ചത്തിലൊ മൂലത്രികോണത്തിലൊ, കേന്ദ്രത്തിലൊ നില്ക്കുകയും, ശുഭഗ്രഹങ്ങളുടെ യോഗദൃഷ്ടികൾ ഉണ്ടായിരിക്കയും ചെയ്താൽ വേണ്ട കാലത്തിൽ വിവാഹം സംഭവിക്കും.

## ൮-ാം ഭാവവിചാരം (ആയുസ്സ്)

33. അഷ്ടമാധിപതിഃപാപൈൎയ്യുതൊരന്ധ്രെവ്യയെപിചെൽ
കരൊത്യല്പായുഷം ജാതം ശുഭക്ഷെണവിവൎജ്ജിതഃ

അഷ്ടമാധിപതിയോ, ലഗ്നേശനോ പാപയോഗത്തോടു കൂടി ശുഭവീക്ഷണമില്ലാതെ നില്ക്കുന്നതു അല്പായുര്യോഗമാകുന്നു.

34. തമസ്സന്നിദ്ധ്യം നിധനാധിനാഥഃ
പാപൈര്യുതോ ഹീനബലസ്ഥഗോപിവാ
അല്പായുഷം ജാതകമേവസദ്യഃ
കരോതിനൈവേജ്യ നിരീക്ഷകശ്ചേൽ

അഷ്ടമാധിപൻ രാഹുവിനോടും ശനിയോടും കൂടി നില്ക്കയോ, മററു പാപയോഗത്തോടുകൂടിയോ, ബലമില്ലാതെയോ, മൌഢ്യംഗതനായോ നിന്നാൽ അല്പായുസ്സായിരിക്കും. ഉച്ചത്തിലൊ, സ്വക്ഷേത്രത്തിലൊ ഈപ്രകാരം നിന്നാൽ ആയുർഭാവത്തിന്നു ദോഷമില്ല.



35. അഷ്ടമേഭാനുനാവഹ്നേരിന്ദുനാ ജലയോഗതഃ
കുജാച്ഛസ്ത്രേണ മരണം ജ്വരതോ ബുധഃ.

36. ഗുരൌത്രിദോഷതഃ ശുക്രേ ക്ഷുധയാതൃഷയാ ശനൌ
ചരസ്ഥിരദ്വിസ്വഭാവൈഃ പരദേശേ ഗൃഹേപഥി.

അഷ്ടമത്തിൽ, സൂര്യൻ നിന്നാൽ അഗ്നികൊണ്ടു മരിക്കും; ചന്ദ്രൻ നിന്നാൽ ജലത്തിൽ മരിക്കും; കുജൻ നിന്നാൽ ശസ്ത്രംകൊണ്ടു മരിക്കും; വ്യാഴം നിന്നാൽ ത്രിദോഷകോപംകൊണ്ടു മരിക്കും; ശുക്രൻ നിന്നാൽ ആഹാരമില്ലാതെ മരിക്കും; ശനിയായാൽ ദാഹംകൊണ്ടു മരിക്കും; അഷ്ടമം ചരരാശിയാണെങ്കിൽ പരദേശത്തിൽ മരിക്കും; സ്ഥിരരാശിയാണെങ്കിൽ സ്വഗൃഹത്തിൽ മരിക്കും; ഉഭയരാശിയാണെങ്കിൽ വഴിയിൽ കിടന്നു മരിക്കും.

37. കേന്ദ്രകോണേഷ്ടമാധീശേ തുംഗാദിപദഗേതഥാ
ദീർഘായുരിതിസംപ്രോക്തം വ്യത്യയേ ഹീനമംഗിനാം.

അഷ്ടമാധിപൻ കേന്ദ്രങ്ങളിലൊ, ത്രികോണങ്ങളിലൊ, ഉച്ചത്തിലൊ, സ്വക്ഷേത്രത്തിലൊ നിന്നാൽ ദീർഘായുസ്സായിരിക്കും. വിപരീതമായാൽ ഫലവും വിപരീതമായിരിക്കും.

## 9-ാം ഭാവവിചാരം. (ഭാഗ്യം)

38. ലഗ്നാദിന്ദോർന്നവമഭവനം ഭാഗ്യമാഹുഃ പ്രതിഷ്ഠം
ഭാഗ്യം തസ്മാൽ പ്രഥമമസുതഃ സംവിചിന്ത്യം പ്രയത്നാൽ
യുക്തം ദൃഷ്ടം ജനനസമയേ സ്വാമിനാ ചൈക്യയോഗൈ
ർജ്ജാതോ ഭാഗ്യം പ്രസരതി വിധോരേവ . ശൌക്ലീകലേവ.

ലഗ്നത്തിൽ നിന്നും ചന്ദ്രനിൽനിന്നും ഒമ്പതാം ഭാവം ഭാഗ്യമാണെന്നു ഋഷിമാർ നിശ്ചയിച്ചിരിക്കുന്നു. അതിനാൽ ദൈവജ്ഞന്മാർ ആദ്യം ഭാഗ്യത്തെക്കുറിച്ചു വേണ്ട് വിചാരിക്കേണ്ടത്. ഈ ഭാവത്തെ വിചാരിക്കുന്നത് നല്ലവണ്ണം ഉള്ളിൽ കൊണ്ട് (പ്രാണായാമം ചെയ്തിട്ട്) വിചാരിക്കണം. മനസ്സുകൊണ്ടും, ബുദ്ധികൊണ്ടും നല്ലവണ്ണം ഗണിച്ച് വിചാരം ചെയ്യണമെന്ന താല്പര്യം. ഭാഗ്യത്തിലേക്ക് ഭാഗ്യാധിപവീക്ഷണവും, മററു ശുഭഗ്രഹങ്ങളുടെ വീക്ഷണവും ഉണ്ടെങ്കിൽ ശുക്ലപക്ഷത്തിലെ ചന്ദ്രനെപ്പോലെ ഭാഗ്യം ദിനംപ്രതി വർദ്ധിച്ചുവരുന്നതാകുന്നു.

39. സഹജസുതധർമ്മഗാ ഗ്രഹേന്ദ്രാഃ
ഭാഗ്യപ്രദാസ്ത്രിഷു ബലസഹിതാഃ
ഐശ്വര്യമാപ്നോതി ഭാഗ്യശാലീ
പ്രസൂതികാലേ യദി യസ്യ ജന്തോഃ

3—5—9 ഈ ഭാവങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങളുടെ ബലസമ്പൂർത്തി ഭാഗ്യമാനത്തിലെങ്കിലുമായിരുന്നാൽ ജാതകൻ വളരെ ഭാഗ്യശാലിയും, ധനാൽസമൃദ്ധിയുള്ളവനുമായി ഭവിക്കും.

40. നിജോച്ചഗേ പുണ്യഗൃഹേന്ദ്രഭാഗേ
ബലിഷ്ഠഭാവി ഭ്രുതിജന്മകാലേ
സപുണ്യശാലീ നവരത്നമാലീ
ധരാധിപോ രാജകുലപ്രസൂതഃ

ബലവാനായ ഏതെങ്കിലും ഒരു ഗ്രഹം തന്റെ ഉച്ചരാശിയായ ഒമ്പതാം ഭാവത്തിൽ നില്ക്കുന്നുവെങ്കിൽ ജാതകൻ വ

കർമ്മാധിപൻ കേന്ദ്രങ്ങളിലൊ, ത്രികോണങ്ങളിലൊ നിന്നാൽ ഗജതുരഗവാഹനാദികളും, ധനധാന്യങ്ങളും, പട്ടുവസ്ത്രങ്ങളും ധാരാളം ജാതകനുണ്ടാകും.

45. കർമ്മേശകേന്ദ്രകോണസ്ഥോ ജ്യോതിഷ്ടോമാദിയജ്ഞകൃൽ
കൂപായതനകർത്താ ച ദേവതാതിഥിപൂജകഃ

കർമ്മാധിപൻ കേന്ദ്രങ്ങളിലൊ, ത്രികോണങ്ങളിലൊ നിന്നാൽ ജാതകൻ ജ്യോതിഷ്ടോമം മുതലായ വൈദിക കർമ്മങ്ങളെ ചെയ്യുന്നവനായും, കൂപതടാകങ്ങളെ നിർമ്മിക്കുന്നവനായും, ദേവന്മാരെയും, അതിഥികളെയും പൂജിക്കുന്നവനായും ഭവിക്കും. വേദശാസ്ത്രങ്ങളെ അനുസരിച്ചു ശ്രേയസ്കരങ്ങളായ സൽകർമ്മങ്ങളെ ചെയ്യുന്നവൻ എന്നർത്ഥം.

46. ലഗ്നാദിന്ദോർദശമഭവനേ ജന്മകാലേ നരാണാ
മാദിത്യാദ്യൈഃ ക്രമത ഉദിതാ ജീവികാ ഖേചരേന്ദ്രൈഃ
താതാന്മാതുർന്നിജരിപുകുലാന്മിത്രതോ സഹോത്ഥാൽ
പത്ന്യാഃ പുത്രാദപി ബുധവരൈർജ്ജാതകജ്ഞൈർവ്വിശേഷാൽ.

ലഗ്നത്തിൽനിന്നൊ, ചന്ദ്രനിൽനിന്നൊ, പത്താം ഭാവത്തിൽ ആദിത്യാദിഗ്രഹങ്ങൾ നിന്നാൽ ജാതകന്മാർക്കുണ്ടാവാനിടയുള്ള ഉപജീവനമാർഗ്ഗത്തെ പറയുന്നു:- ആദിത്യൻ നിന്നാൽ അച്ഛന്റെ സമ്പത്തുകൊണ്ടും, ചന്ദ്രൻ നിന്നാൽ അമ്മയുടെ സമ്പത്തുകൊണ്ടും; കുജനാണെങ്കിൽ ശത്രുക്കളിൽനിന്നും; ബുധനാണെങ്കിൽ ബന്ധുക്കളിൽനിന്നും; വ്യാഴമാണെങ്കിൽ സഹോദരന്മാരിൽനിന്നും; ശുക്രനാണെങ്കിൽ ഭാര്യയുടെ സമ്പത്തുകൊണ്ടും; ശനിയാണെങ്കിൽ പുത്രന്മാരുടെ സഹായംകൊണ്ടും; ഉപജീവനമാർഗ്ഗമുണ്ടാകുന്നു. മേൽപറഞ്ഞതെല്ലാം ജാതകന്റെ ഉപജീവനത്തിന്നു നിമിത്തകാരണമായിത്തീരുന്നതാണെന്നർത്ഥം.

# അദ്ധ്യായം 15.

## ദശാഫലവിചാരാദ്ധ്യായം.

1. രസാശാശ്ശൈലാസ്സ്വരവിധുമിതാഷ്ടേന്ദുമിതാ
നഗാശ്ശൈലാ നഗപരിമിതാ വിംശതിമിതാ
ര വാവിന്ദാവാരെ തമസി ച ഗുരൌ മന്ദതനയേ
ബുധേ കേതൌ ശുക്രക്രമത ഉദിതാഃ പാകശരദഃ

ഇതു ശ്ലോകംകൊണ്ടു ഒൻപതു ഗ്രഹങ്ങളുടെ ദശാകാലവർഷം ഇത്രയെന്നു പറയുന്നു. രസം=6; ആശാ=10; ശൈലം=7 ഇങ്ങിനെ കണക്കു എടുക്കേണ്ടതാകുന്നു. അതിന്റെ ക്രമം താഴെ പറയുന്നു.

(1) ആദിത്യനു=6 വർഷം.
(2) ചന്ദ്രനു=10 ,,
(3) കുജനു=7 ,,
(4) രാഹുവിനു=18 ,,
(5) വ്യാഴനു=16 ,,
(6) ശനിക്കു=19 വർഷം.
(7) ബുധനു=17 ,,
(8) കേതു=7 ,,
(9) ശുക്രനു=20 ,,
ആകെ പരമായുസ്സു=120 വർഷം.

2. കൃത്തികാദിത്രിരാവൃത്യാ ദശാം വിംശോത്തരീമിതാ
അഷ്ടോത്തരീ നസംഗ്രാഹ്യാ മാരകാൎത്ഥംവിചക്ഷണൈഃ

ദശകളെ കണ്ടുപിടിച്ചു തീർച്ചപ്പെടുത്തുന്നതു ജനിച്ച നക്ഷത്രത്തെ അനുസരിച്ചാകുന്നു. അതിന്നു താഴെ പറവാൻ പോകുന്ന ക്രമം സാധാരണയായി സ്വീകരിച്ചുവരുന്നു.

(1) കാർത്തിക, ഉത്രം, ഉത്രാടം — സൂര്യദശ 6 വർഷം
(2) രോഹിണി, അത്തം, തിരുവോണം — ചന്ദ്രദശ 10 ,,
(3) മകീരം, ചിത്ര, അവിട്ടം — കുജദശ 7 ,,
(4) തിരുവാതിര, ചോതി, ചതയം — രാഹുദശ 18 ,,
(5) പുണർതം, വിശാഖം, പൂരോരുട്ടാതി-വ്യാഴദശ 16 ,,
(6) പൂയം, അനിഴം, ഉത്രട്ടാതി—ശനിദശ 19 ,,

| | | |
|---|---|---|
| (7) ആയില്യം, കേട്ട, രേവതി—ബുധദശ | 17 | „ |
| (8) അശ്വതി, മകം, മൂലം —കേതുദശ | 7 | „ |
| (9) ഭരണി, പൂരം, പൂരാടം—ശുക്രദശ | 20 | „ |
| പരമായുസ്സ് | വൎഷം 120. | |

പരമായുസ്സ് 109 വൎഷം എന്നൊരു മതമുണ്ടു. അതുപ്രകാരം ആദിത്യന്നു-വൎഷം-6; ചന്ദ്രന്നു=15; കുജന്നു=8; ബുധന്നു=17, ശനിക്കു=10; വ്യാഴത്തിന്നു=19; രാഹുവിന്നു=12; ശുക്രന്നു=21; (ആകെ 108) ഇങ്ങിനെയാകുന്നു ഗ്രഹങ്ങളുടെ ദശാകാലം. ഈ മതം കാരകമാരകാദിവിചാരത്തിൽ വിദ്വാന്മാർ സ്വീകരിക്കാറില്ല. കേരളത്തിലും ഉഡുദശാസമ്പ്രദായം അംഗീകരിച്ചിരിക്കുന്നു. ഫലം ഒക്കുന്നതുമാകുന്നു.



3. ഗതൎക്ഷനാഡീനിഹതാ ദശാബ്ദൈ-
ൎഭോഗേന ഭാജ്യാ വിഹൃതാ ഫലം യൽ
വൎഷാദികം ഭുക്തമിഹാവശിഷ്ടം
ഭോഗ്യം ദശാബ്ദാന്തരിതം നിരുക്തം.

ഈ ശ്ലോകത്തിൽ ദശകളെ ഗണിക്കുവാനുള്ള വഴിയെ പറയുന്നു. ജനിച്ചനക്ഷത്രത്തിൽ ജനനസമയത്ത് എത്ര നാഴിക ചെന്നിട്ടുണ്ടോ അത് കഴിച്ച് 60ൽ ബാക്കിവെച്ചുവരുന്ന നാഴികയെ-സംഖ്യയെ നക്ഷത്രദശാനാഥന്റെ ദശാകാലസംഖ്യ കൊണ്ട് പെരുക്കി 60 കൊണ്ട് ഹരിച്ച് കിട്ടുന്നഫലം വൎഷവും; ബാക്കി 12 കൊണ്ട് പെരുക്കി 60 കൊണ്ട് ഹരിച്ചാൽ കിട്ടുന്ന ഫലം മാസവും; പിന്നെത്തെ ബാക്കി 30 കൊണ്ടു പെരുക്കി 60 കൊണ്ട് ഹരിച്ചാൽ കിട്ടുന്ന ഫലം ദിവസമാകുന്നു. ബാക്കിയുണ്ടെങ്കിൽ ഇപ്രകാരം നാഴികയും ആക്കാം. ഇങ്ങിനെ ഗണിച്ച ദശകണ്ടതിന്നുശേഷം മറ്റുള്ള ദശകളെ ക്രമത്തിൽ വരുത്തുക.

4. ദശാദശാഹതാ കാൎയ്യാ വിഹൃതാ പരമായുഷാ
അന്തൎദ്ദശാക്രമാദേവം വിദശാപ്യന്തരാത്തഥാ

ന്ന പദത്തിന്നു പതിനാറു വയസ്സുള്ളവൾ എന്നും, സംഗീതം മുതലായ കലകളിൽ നിപുണ എന്നും, കാമശാസ്ത്രകലകളെ അറിയുന്നവൾ എന്നും അൎത്ഥം പറഞ്ഞുവരാറുണ്ടു.

### (3) കുജദശാഫലം.

7. അനലഗരളഭീതിശ്ശസ്ത്രഘാതോനരാണാ
മരിഗണനൃപചൌരവ്യാളശങ്കാകുലത്വം
ക്ഷിതിസുതപരിപാകേ കാമിനീപുത്രകഷ്ടം
ഭവതിവമനമാധിൎവ്യാധിരൎത്ഥക്ഷതിശ്ച

കുജദശയിൽ തീഭയം, വിഷഭയം, ആയുധംകൊണ്ടുള്ള വ്രണങ്ങളും, ശത്രുഭയം, രാജഭയം, ചോരഭയം, പാമ്പുശങ്കകൊണ്ടും മനോവിചാരം, ഭാൎയ്യാവിരഹം, പുത്രകഷ്ടം, ഛൎദ്ദി മുതലായ വ്യാധികളും, ആധി, ധനനാശം ഇങ്ങിനെ അനേകദോഷഫലങ്ങളും സംഭവിക്കും. പാപഗ്രഹങ്ങളുടെ ദശാകാലത്തിൽ ദോഷഫലത്തെ പറയുന്നതു് ഒരു സാധാരണവ്യവഹാരം മാത്രമാകുന്നു. ഗ്രഹങ്ങളുടെ ഗുണാഗുണങ്ങളെയും, ബലാബലങ്ങളെയും മറ്റും ചിന്തിച്ചു ഫലം പറയേണ്ടതാകുന്നു. അതിനാൽ ദുഷ്ടഫലത്തിൽ പെട്ടെന്നു ഭയപ്പാടു ജനിക്കരുതു. അതുപോലെ തന്നെ ശുഭഗ്രഹങ്ങളുടെ ഗുണഫലങ്ങളും സാധാരണമതമാകുന്നു.

### (4) രാഹുദശാഫലം.

8. രാഹോശ്ചാതിപാകേ നൃപകലവശതോ
ദ്രവ്യനാശോ, ഗിനാശോ
മാനന്യാധിവരോഗാഗമനമപിഗുണാം
താതകഷ്ടം, വിശേഷാൽ
കാന്താപത്യാകലത്വം, ഹിതജനവൈരതാ
രാതിരായാതിസദ്മ
വ്യാമോഹാഗാരമന്ത്യുപരിത ഉത തഥാ
ത്തുംഗതാതങ്കതാവാ

രാഹുദശയിൽ രാജാക്കന്മാരാൽ ദ്രവ്യനാശവും, മാനനഷ്ടവും, രോഗവൎദ്ധനയും, പിതൃകഷ്ടവും, ഭാൎയ്യാപുത്രന്മാൎക്കരിഷ്ടവും, ബന്ധുകലഹവും, ശത്രുക്കളുടെ ആക്രമവും, മനോമൌഢ്യവും, പലപ്രകാരത്തിലുള്ള കഷ്ടതയും സംഭവിക്കും. (പാപനായ രാഹുവിന്ന് സാമാന്യമായി ദോഷഫലം പറഞ്ഞു.)

വ്യാഴദശാ ഫലം.

9. ലക്ഷ്മീ, ലക്ഷ്മീസമായാത്യവനിപതികുലാ
ന്നായകത്വം ജനാനാം
കാന്താ ദന്താവളാഗ്ര്യാ ഗമഗ്രഹകമലാ
ലംകൃതാ വാസശാലാ
മൈത്രീ സത്ഭിർമ്മഹത്ഭിർഗ്ഗുരുജന ഗരിമാ
കാളിമാരാതികാന്ത്യേ
ഹൃദ്യാ വിദ്യാനവദ്യാ ഭവതി ച വചസാ
മീശതുഃ പാകകാലേ

ഗുരുദശയിൽ ഗൌരവമായ അവസ്ഥയെ പ്രാപിക്കും. വലിയ രാജ്യാധികാരം ലഭിക്കും. സൌന്ദൎയ്യവതിയായ ഭാൎയ്യയെ പ്രാപിക്കും. നല്ല ആനയെ കിട്ടും. മഹാലക്ഷ്മിയുടെ നിവാസമായ ഭവനമുണ്ടാകും. സജ്ജനസംസൎഗ്ഗവും, മഹാജനങ്ങളുമായി വേഴ്ചയും ഉണ്ടാകും. ഗുരുജനങ്ങൾ മാനിക്കും. ശത്രുക്കളുടെ മുഖത്തു കരി തേക്കും. (മുഖം കറുക്കും) പരിപൂൎണ്ണമായ വിദ്യ ലഭിക്കും. ഇങ്ങിനെ ശുഭഗ്രഹത്തിന്റെ ദശയിലുള്ള ഗുണഫലങ്ങളെ വ്യാഴദശയിൽ വിധിച്ചു.

(6) ശനിദശാ ഫലം.

10. മിഥ്യാ വാദേന താപഃ പാപിനരജനകൃതാ
തങ്കതാ ശങ്കതാ വാ
കൃത്യാഗുപ്താ വ്രതപ്ലാമതിരപി കജനൈ
രത്ഥനാശോ ജനാനാം

കന്താപത്ത്യാദി രോഗാ ജനക കനകഗോ
വാജി ദന്താ വളാനാം
വിച്ഛേദോ, മിത്രഭേദോ, ദിനപസുത ദശായാ
മനസ്താ വിശേഷാൽ

ശനിദശയിൽ യാതൊരു കാൎയ്യവുമില്ലാതെ ഭാൎയ്യാദം ചെയ്തു് കലഹിച്ച് അനൎത്ഥമുണ്ടാക്കിതീൎക്കും. ശത്രുജനങ്ങളുടെ ദ്രോഹംകൊണ്ടു മനോവ്യഥയും, ഭിക്ഷുവേഷം ധരിച്ച് യാചകനായി ഭിക്ഷാടനവും അനുഭവിക്കേണ്ടിവരും. എന്തു ചെയ്യേണ്ടു എന്നറിയാതെ മനസ്സു പരിതപിക്കും. ദുഷ്ടന്മാരുടെ ദ്രോഹംകൊണ്ട് അൎത്ഥനാശം സംഭവിക്കും. ഭാൎയ്യാപുത്രന്മാൎക്കരിഷ്ടവും, അച്ഛന്നും സ്വത്തിന്നും നാശവും, ഗജതുരഗാദി വാഹനങ്ങൾക്കു നാശവും, ബന്ധുക്കളായിട്ട് കലഹവും ആപത്തുകൾ മററും സംഭവിക്കും. ശനി പാപഗ്രഹമായതുകൊണ്ട് ദോഷഫലങ്ങളെ നിൎദ്ദിഷ്ടഫലമായി വിധിച്ചതാകുന്നു. ശനി ധൎമ്മകൎമ്മാധിപനായി കേന്ദ്രത്തിൽ നിന്നാൽ വ്യാഴത്തിനെക്കാൾ നല്ല ഫലങ്ങളെ കൊടുക്കുന്നവനാകുന്നു. അപ്പോൾ പാപന്റെ ദോഷങ്ങളൊന്നും ഉണ്ടാകുന്നതുമല്ല.

(7) ബുധദശാഫലം.

11. ദിവ്യാഹാര വിഹാരയാന ജനതാപത്യാൎത്ഥമാനാംബര
ശ്രേണീഗ്രാമനവാലയേന്ദുവദനാ ലാഭം വിശേഷാദിഹ
സജ്ജിസ്സംഗമനംഗമംഗമതുലം പ്രോത്തുംഗമാതംഗജം
സൌഖ്യം സന്തനുതേ ദശാസുതയശോ വൃദ്ധിഞ്ച
സിദ്ധിം വിദഃ

ബുധദശയിൽ ഭക്ഷണസൌഖ്യവും, വിഹാരസൌഖ്യവും, ജനരഞ്ജനയും, സന്താനം, ധനം, മാനം, വസ്ത്രം, ഭൂമി. ഗ്രാമം, ഭവനം, സുന്ദരിയായ ഭാൎയ്യ, ഇതുകളുടെ ലാഭവും, സജ്ജനസംസൎഗ്ഗവും, മന്മഥതുല്യ ദേഹകാന്തിയും, വളൎന്ന മദഗജങ്ങളെ കൊണ്ടുള്ള വാഹനസൌഖ്യവും ഉണ്ടാകും.

(8) കേതുദശാഫലം.

12. മനസ്താപം താപം നിജജനവിവാദം ബലകൃതം
സദാ ചന്ദ്രാരാതൌ ജഠരജം രോഗം വിതനുതേ
ദശാ പുംസാമാരാദനഗതിരപായം നിജമതേഃ
കൃശത്വം വിത്താനാമവനിപതികോപേന പതിതഃ

കേതുദശയിൽ മനോവേദന, ജ്വരം, സ്വജനങ്ങളുമായിട്ട് വ്യവഹാരം, അഥവാ ദുഷ്ടന്മാർ ഉണ്ടാക്കിത്തീർക്കുന്ന സ്വജനകലഹം, ഉദരരോഗം, മുതലായതുണ്ടാകും. ദാസ്യം, ബുദ്ധിവിനാശം, ധനനഷ്ടം, രാജകോപം ഇവയും സംഭവിക്കും.

(9) ശുക്രദശാഫലം.

13. ഐശ്വര്യം ധരണീധരേന്ദ്രമഹിതാമിത്രാങ്ഗനായോ ജന്മിനാം
മാംഗല്യാഭിവികാസ ഏവ കമലാലാവണ്യയുക്തം ഗൃഹം
ദിവ്യാരാമസുധാമസാമ ബഹുലാ വ്യാഖ്യാനഗാനധ്വനിഃ
പ്രജ്ഞാസൌഖ്യമതീവ ഭാർഗ്ഗവസമയേ ശാലാവിശാലാകരേ

ശുക്രദശയിൽ ജാതകൻ രാജതുല്യനായി ഭവിക്കും. ബന്ധുകർമ്മനിമിത്തം സർവ്വത്ര വിജയം സംഭവിക്കും. കാമക്രീഡാദിപരമാനന്ദങ്ങളിൽ ലയിച്ചുകൊണ്ടിരിക്കും. സ്വഗൃഹത്തിൽ മഹാലക്ഷ്മി വിളയാടിക്കൊണ്ടിരിക്കും. മനോഹരമായ ഉദ്യാനത്താൽ ചുററപ്പെട്ട ഗൃഹവും, അതിൽ വാചാപ്രസംഗധ്വനിയും, ഗീതധ്വനിയും സദാ ഉണ്ടായിരിക്കും. ബുദ്ധിക്ക് കുശലത ഉണ്ടാകും. വിചിത്രങ്ങളായ പുത്രമന്ദിരങ്ങളെ നിർമ്മിക്കും. ഇങ്ങിനെ ശുക്രദശ സർവ്വഥാ ആനന്ദപ്രദമായിരിക്കും.

ശുക്രൻ ഈ ലോകത്തിലെ സർവ്വസുഖത്തിനും കാരകഗ്രഹമായതുകൊണ്ട് "ശുക്രദശ" എന്നു പറഞ്ഞാൽ നല്ലകാലത്തിനു ഒരു പര്യായപദമായിട്ടുണ്ട്. പക്ഷെ ശുക്രന് ദുസ്ഥാനാധിപത്യവും, ദുസ്ഥാനസ്ഥിതിയും, ബലഹീനതയും മററും ജാതകത്തിൽ ഉണ്ടായാൽ ഗുണത്തിലധികം ദോഷഫലങ്ങളനുഭവിക്കും.

ഉച്ചത്തിൽനില്ക്കുന്ന ഗ്രഹത്തിൻെറ ദശാഫലം.

14. നിജോച്ചഗാമിനോ യദാ തദാ തതായശോലതാ
നവാംബരാദിഭൂഷണൈസ്സുഖം വരാംഗനാഗമഃ
ഉപേന്ദ്രതുല്യതാഗജേന്ദ്രവാജിരാജികാരഥോ
വൃഷാശ്ചവൈരിണഃകൃശാവശാദശായദാഭവേൽ

ഉച്ചത്തിൽ നില്ക്കുന്നഗ്രഹത്തിൻെറ ദശവരുമ്പോൾ കീൎത്തിവൎദ്ധിക്കുകയും, വസ്ത്രാഭരണങ്ങളെക്കൊണ്ടുള്ള സുഖം അനുഭവിക്കുകയുംചെയ്യും. സുന്ദരിയും പതിവ്രതയും ആയ ഭാൎയ്യയെ ലഭിക്കും. മഹാവിഷ്ണുവിന് തുല്യനായിഭവിക്കും. ഗജ, തുരഗ, രഥ, വൃഷഭാദിവാഹനങ്ങൾ ധാരാളം ഉണ്ടാകും. ശത്രുക്കൾ ചുരുങ്ങുകയും സ്വാധീനമാകുകയുംചെയ്യും.

സ്വക്ഷേത്രത്തിൽ നില്ക്കുന്നഗ്രഹത്തിൻെറ ദശാഫലം.

15. ഭവേന്നിജാഗാരഗതസ്യയസ്യ
നവാംബരാഗാരവിഹാരസൌഖ്യം
നവീനയോഷാബഹുഭൂമിഭൂഷാ
യശോഭിവൃദ്ധിശ്ചാരിവൎഗ്ഗഹാനിഃ

സ്വക്ഷേത്രത്തിൽ നില്ക്കുന്നഗ്രഹത്തിൻെറ ദശയിൽ പുതിയ വസ്ത്രങ്ങളും, പുതിയ ഭവനങ്ങളും, തന്നിമിത്തം സുഖവും ഉണ്ടാകും. യൌവനയുക്തയായ ഭാൎയ്യയും, വളരെ ഭൂമിയും, ഭൂഷണങ്ങളും ഉണ്ടാകും. കീൎത്തിവൎദ്ധിക്കുകയും, ശത്രു നശിക്കയും ചെയ്യും.

ബന്ധുക്ഷേത്രത്തിൽ നില്ക്കുന്ന ഗ്രഹത്തിൻെറ ദശാഫലം.

16. കളത്രപുത്രൈരപി മിത്രപുത്രൈ
രതീവസൌഖ്യം ഹിതരാശിഗസ്യ
ദശാവിപാകേ വസനം നൃപാദ്വാ
പിതൃവ്യതോ മാനവിവൎദ്ധനംസ്യാൽ.

ബന്ധുക്ഷേത്രത്തിൽ നില്ക്കുന്ന ഗ്രഹത്തിൻെറ ദശയിൽ ഭാൎയ്യാപുത്രന്മാരെക്കൊണ്ടും, ബന്ധുക്കളെക്കൊണ്ടും, അവരുടെ പു

ത്രന്മാരെകൊണ്ടും സൌഖ്യവും, വസ്ത്രങ്ങളും, വിശേഷാൽ രാജമാന്യതയും ഉണ്ടാകും.

ശത്രുക്ഷേത്രത്തിൽ നില്ക്കുന്ന ഗ്രഹത്തിന്റെ ദശാഫലം.

17. മനോജവേഗോ രിപുവൎഗ്ഗഭീതിഃ
കൃശത്വമൎത്ഥക്ഷതിരാപ്തിബാധാ
ദശായദാരാതിഗൃഹസ്ഥിതസ്യ
തദാനരസ്യ പ്രകൃതിശ്ചലാസ്യാൽ.

ശത്രുക്ഷേത്രത്തിൽ നില്ക്കുന്ന ഗ്രഹത്തിന്റെ ദശയിൽ കാമസന്താപവും, ശത്രുഭയവും, ശരീരത്തിന്നു കൃശത്വവും, ധനനാശവും, കാൎയ്യവിഘ്നവും, മനഃസ്ഥിരതയില്ലായ്കയും ഫലമാകുന്നു.

ആറാം ഭാവാധിപന്റെ ദശാഫലം



18. രോഗാധീശദശാബലാജനകലിശ്ശോകാഗമം ജന്മിനാ
മാധിവ്യാധിരരിവ്രണഗണോത്ഥാങ്കകളങ്കംബലാൽ
മാനധ്വംസമതിക്ഷയംകലയതിജ്ഞാനാൎത്ഥനാശംതഥാ
ചിത്തവ്യാകുലതാംചപാപപാശത്വാധാതുക്ഷയംപ്രായശഃ

ആറാം ഭാവാധിപന്റെ ദശയിൽ സ്ത്രീകാരണനിമിത്തം കലഹവും, രോഗോല്പത്തിയും, ആധിയും, വ്യാധിയും ശത്രുക്കളുടെ ആയുധം തട്ടി മുറിവും, തന്നിമിത്തം ദേഹോപദ്രവവും, ദുഷ്ടജനങ്ങൾ ഉണ്ടാക്കുന്ന ദുഷ്കൃതം, മാനനഷ്ടവും, ബുദ്ധിനാശവും, ജ്ഞാനത്തിന് വിഘ്നവും, ധനനഷ്ടവും ചിത്തത്തിന്നു വ്യാകുലതയും ധാതുക്ഷയവും ഫലമാകുന്നു.

അഷ്ടമാധിപന്റെ ദശാഫലം.

19. നിധനഭാവപതേരവനിപാതേ
ഭതിഭയം ഗദജാലഭയം ദശാ
കലയതി സ്വജനസ്യവിനാശനം
നിധനതാമപി വാ ഭവിനാമിഹ

അഷ്ടമാധിപന്റെ ദശയിൽ രാജഭയവും, രോഗഭയവും, സ്വജനവിനാശവും, മരണവും കൂടിഭവിക്കും.

### വ്യയാധിപദശാഫലം.

20. വിത്തക്ഷതിരവനീശാദാധിവ്യാധിവ്യയശ്ച പരിപാകേ,
കഷ്ടംമൃത്യുസമാനംഭവതി കുയാനംകുസംഗസംയോഗഃ

വ്യയാധിപദശയിൽ രാജാവുനിമിത്തം ധനനാശവും, ആധി, വ്യാധി, മരണതുല്യമായ കഷ്ടം, മോശമായ വാഹനം, നീചസംസർഗ്ഗം ഇവയെല്ലാം ഫലമാകുന്നു.

### 7-ാം ഭാവാധിപദശാഫലം.

21. ജായാപതിപരിപാകേ രോഗജ്വാലാ ഹൃദിസ്ഥിതാ ഭവതി,
രിപുജനജനിതാബാധാ വിത്തവിനാശഃ നരേശഭീതിശ്ച.

ഏഴാംഭാവാധിപന്റെ ദശയിൽ ഹൃദയത്തിൽ രോഗജ്വാലയും (ആധിയോ, ഹൃദയരോഗമോ) ശത്രുബാധയും, ധനനാശവും, രാജഭയവും ഫലമാകുന്നു.

### മൌഢ്യമുള്ള ഗ്രഹങ്ങളുടെ ദശാഫലം.

22. ദശാധീശഃ ശുഭോപ്യസ്തംഗതശ്ചേദ്വിരോധോ ബലവതാ
സദാരോഗോ ഗാത്രേ ഹൃദയജഠരേ ബാധജനകേ
അരേരാധിവ്യാധിവ്യസനമൃതമാനക്ഷതിരഥോ
വിരോധോ വിത്താനാമവനിപതികോപേന ഭവിതാ.

ദശാനാഥൻ മൌഢ്യമുള്ളവനായാൽ ബലവാനായിട്ടു വിരോധമുണ്ടാകും; സദാ രോഗിയായിരിക്കും, ഹൃദയത്തിലും വയററിലും ഉപദ്രവമുണ്ടാകും; ശത്രുബാധ, ആധി, വ്യാധി, വ്യസനം, മാനഹാനി, ധനക്ഷയം, രാജകോപംകൊണ്ട് ധനക്ഷയം ഇവയും സംഭവിക്കും. ഗ്രഹം ഉച്ചത്തിൽ നിന്നാലും മൌഢ്യമുണ്ടെങ്കിൽ ദശ മോശമായിരിക്കും.

23. ദശാപ്രവേശേ സബലഃ ശശാങ്കോ
ദശാഫലം ശസ്തമതീവ ജന്തോഃ
അതോന്യഥാ ചേദ്വിപരീതമാഹുർ
ഋഷീരിതം ചന്ദ്രബലാനുമാനാൽ.

ദശാരംഭകാലത്തിൽ ചന്ദ്രൻ ബലവാനായിരുന്നാൽ ആ ദശ പ്രശസ്തമായി ഭവിക്കും. വിപരീതമാണെങ്കിൽ ഫലവും വിപരീതമായിരിക്കും. ദശാപ്രവേശകാലത്തെ ലഗ്നമായി കല്പിച്ചു ചന്ദ്രൻ ബലവാനോ എന്നു നോക്കീട്ടാണ് ഈ ഫലം നിൎണ്ണയിക്കുന്നത്.

24. ബലവന്തോദശാധീശാ ദിശന്തി സകലം ഫലം
നിർബലാനൈവകുർവ്വന്തി മദ്ധ്യം മദ്ധ്യബലാന്വിതാഃ

ബലവാനായ ദശാനാഥന്റെ ദശാപൂൎണ്ണഫലത്തെ കൊടുക്കുന്നു. ബലഹീനൻ ഫലത്തെ കൊടുക്കുന്നില്ല. മദ്ധ്യബലമുള്ളവൻ അപൂൎണ്ണമായ ഫലത്തെ കൊടുക്കുന്നു.

ഓരോ ഭാവാധിപന്മാരുടെ ദശയിൽ അനുഭവിക്കുന്ന

ഫലങ്ങളെ പറയുന്നു.



25. ലഗ്നേശസ്യ ദശാഫലം ഗൃഹധനാപ്തിർവിത്തേശിതുഃ പഞ്ചതാം
കഷ്ടം വേത്തി സഹോദരാധിപതേഃ പാപം ഫലം ബന്ധുദശാഃ
തുൎയ്യസ്ഥാനഗൃഹാലയം കില സുതാധീശസ്യ വിദ്യാസുഖം
രോഗാഗാരപതേഃ രാതിഭയം ജായാപതേർദ്ദുഃഖതാം.

26. മൃത്യും മൃത്യുപതേഃ കരോതി നിയതം ധൎമ്മേശിതുഃ സൽക്രിയാം
വിത്തം രാജ്യപതേർന്നൃപാല്ലയ മഹോലാഭം ഹി ലാഭേശിതുഃ
രോഗം ദ്രവ്യവിനാശനഞ്ച ബഹുധാ കഷ്ടം വ്യയേശസ്യ വൈ
പൂൎവ്വൈൎവ്വിരംഗസൂത്രാ മുദീരിതമിദം തന്വാദിഭാവേശജം.

ലഗ്നാധിപന്റെ ദശയിൽ ധനവൎദ്ധനയും, രണ്ടാം ഭാവാധിപന്റെ ദശയിൽ മരണമൊ, മരണതുല്യമായ കഷ്ടമൊ അളും, മൂന്നാം ഭാവാധിപന്റെ ദശയിൽ പാപഫലവും, നാലാം ഭാവാധിപന്റെ ദശയിൽ വലിയ ഗൃഹലാഭവും, അഞ്ചാം ഭാവാധിപന്റെ ദശയിൽ വിദ്യാലാഭവും, ആറാംഭാവാധിപന്റെ ദശയിൽ ശത്രുഭയവും ഏഴാം ഭാവാധിപന്റെ ദശയിൽ ദുഃഖവും, എട്ടാം ഭാവാധിപന്റെ ദശയിൽ മര

ണവും; ഒമ്പതാം ഭാവാധിപന്റെ ദശയിൽ സൽകർമ്മസാദ്ധ്യവും, 10 ാം ഭാവാധിപന്റെ ദശയിൽ ധനാഗമവും, രാജ്യാധികാരവും 11-ാം ഭാവാധിപന്റെ ദശയിൽ ലാഭവും, 12-ാം ഭാവാധിപന്റെ ദശയിൽ പല പ്രകാരത്തിലും കഷ്ടവും സംഭവിക്കുമെന്നാകുന്നു പൂർവ്വാചാര്യന്മാരുടെ മതം.

27. ഭാവാധിപോ ബലയുതോനിജ ഗേഹഗാമീ
തുംഗത്രികോണശുഭവർഗ്ഗഗതോപി പൂർണ്ണം
ജന്തോഃഫലം കിലകരോതി ദയാരിനീച
സ്ഥാനസ്ഥിതോഽശുഭഫലം വിബലോ വിശേഷാൽ

ഭാവാധിപൻ ബലവാനും, സ്വക്ഷേത്രത്തിലോ, ഉച്ചത്തിലോ നില്ക്കുന്നവനും, ശുഭവർഗ്ഗാധിക്യമുള്ളവനും, ആയാൽ പൂർണ്ണമായ ശുഭഫലങ്ങളെ തരുന്നു. ശത്രുക്ഷേത്രത്തിലോ, നീചരാശിയിലോ, ദുസ്ഥാനങ്ങളിലോ നില്ക്കുകയും, ബലഹീനനായിരിക്കുകയും ചെയ്താൽ അശുഭഫലത്തെ തരുന്നു.

ഗ്രന്ഥകർത്താവിന്റെ കുലപാരമ്പര്യങ്ങളെ പറയുന്നു.

28. ആസീച്ഛ്രീ കരുണാകരോ ബുധവരോ
വേദാന്തവേദ്യാകരഃ
തസ്സൂനുഃക്ഷിതി പാലവന്ദിതപദഃ
ശ്രീ ശംഖനാഥകൃതിഃ
വിജ്ഞേയ്യാത കൃതാദരോ ഗണിതവി
ജ്ജ്യോതിർവ്വിദാം പ്രീതയേ
ചക്രേ ഭാവകുതൂഹലം ഹൃദ്യതരം
ശ്രീ ജീവനാഥസ്സുധീഃ

ഇതി ശ്രീമന്മൈഥിലശംഖനാഥ ഗണകാത്മജ
ജീവനാഥ വിരചിതം ഭാവകുതൂഹലം
സമാപ്തം.

മിഥിലാ രാജ്യത്തിൽ വേദാന്തവേദ്യനായി കരുണാകരനെന്ന ഒരു മഹാശയനുണ്ടായിരുന്നു. അദ്ദേഹത്തിന്റെ പുത്രനായി, രാജമാന്യനായി ശംഖനാഥൻ എന്ന മഹാ ദൈവജ്ഞന്റെ മകൻ ശ്രീ ജീവനാഥൻ ഈ ഭാവകുതൂഹലം എന്ന ഗ്രന്ഥത്തെ നിൎമ്മിച്ചു.

ഭാവകുതൂഹലം സമാപ്തം.



